# കലാകൗമുദി

**469**

ഓണപ്പതിപ്പ് 1984

സെപ്ററംബർ 9, 1984 വില: 6 രൂപ 50 പൈസ




## മാഞ്ഞുപോകാത്ത നിലാവിതളുകൾ

പ്രകൃതിയുടെ മന്ദസ്മേരത്തിൻെറ
ഒരു ചീളുപോലെ
തെറിച്ചുകിടക്കുന്ന ഓണനിലാവ്.
മനസ്സാകെ പൂത്തു തളിർക്കുന്ന കാലം.
അകലെനിന്നും ഓടിയെത്തി,
ഓടിപ്പോകുന്ന കാററിൽ പൂമണം.
അജ്ഞാതമായ ആനന്ദത്തിൻെറ ലഹരി.
ബാല്യസ്മരണകളുമായി കൂടിക്കുഴഞ്ഞു കിടക്കുന്ന
ഓണനാളുകൾ...എല്ലാം മാറുന്നു.
കാലത്തിൻെറ നിശിതമായ പ്രഹരമേററ്
പഴയതെല്ലാം വാർന്നുപോകുന്നു.
മങ്കുതമ്പുരാൻ,
വൈലോപ്പിള്ളി, ജി. കുമാരപിള്ള,
കലാമണ്ഡലം കല്യാണിക്കുട്ടിയമ്മ,
വിലാസിനി, ബാലചന്ദ്രൻ ചുള്ളിക്കാട്,
എം. ലീലാവതി, ലക്ഷ്മി എൻ. മേനോൻ,
വിഷ്ണുനാരായണൻ നമ്പൂതിരി,
ഡോ: കെ. രാഘവൻപിള്ള,
പോഞ്ഞിക്കര റാഫി എന്നിവർ
ആ പഴയകാലത്തേക്ക് തിരിഞ്ഞുനോക്കുന്നു.
ശ്രീ. കെ. വേലപ്പൻ തയ്യാറാക്കിയ ഫീച്ചർ.

## അത്തച്ചമയത്തിൻെറ സ്മൃതിത്തേരിൽ 8

നഷ്ടപ്രതാപത്തിൻെറ അനാഥത്വത്തിൽ
ആളൊഴിഞ്ഞു കിടക്കുന്ന രാജപാതകളിൽ
ചരിത്രം സാന്ദ്രമൗനമാകുന്നു.
പോയകാലത്തിൻെറ നിറംമങ്ങിയ ഓർമ്മകൾ
[illegible] നിറഞ്ഞുനില്ക്കുന്നവരോട്
ചെലവഴിച്ച ഏതാനും മണിക്കൂറുകൾ—


**Editor:**
**M.S. Mani**

Assistant Editors:

S. Jayachandran Nair
N.R.S. Babu

Illustrations:
Namboodiri

Advertisement Manager:
V. Salim Kumar

Circulation Manager
K. Sreekumar

Printer & Publisher: M.S. Sreenivasan
Printed at Kerala Kaumudi Press, Calicut.
Cover Printed at S.T.Reddiar & Sons, Ernakulam.

Postal Address:
Kala Kaumudi Group of Publications.
Kaumudi Buildings.
TRIVANDRUM 695 024.






### കഥകൾ



### നോവലെററ്





### കവിത





### നോവൽ



### ലേഖനം



### സ്പെഷ്യൽ റിപ്പോർട്ട്



### മുഖചിത്രം

കെ. സി. എസ്. പണിക്കർ എഴുതിയ നർത്തകികൾ

കളർ ട്രാൻസ്പരൻസി: ശ്രീ. ഷാജി





## ഓണത്തിന്റെ വർണ്ണപ്പൊട്ടുകൾകൊണ്ടൊരു മോഹനചിത്രം— തയ്യാറാക്കിയതു് കെ. വേലപ്പൻ

# മാഞ്ഞുപോകാത്ത നിലാവിതളുകൾ



## മങ്കുത്തമ്പുരാൻ

**കൈ**കൊട്ടിക്കളിയുടെ ഓർമ്മയാണ് ഓണമെന്നു കേട്ടാൽ ആദ്യം മനസ്സിൽ തെളിയുന്നതു്. കോവിലകങ്ങളിൽ കൈകൊട്ടിക്കളിയുടെ കാലമായിരുന്നു, അതു്. ഓണക്കാഴ്ചകൾ, പൂക്കളങ്ങൾ, ഓണക്കോടി, ഓണസദ്യ എല്ലാം ഓർമ്മയിൽ നിറയുന്നു. ഓണത്തിന് പൂവിടൽ എല്ലാദിക്കിലുമുണ്ടല്ലോ. പഴയ പൂജാതികൾ ഒന്നും ഇന്നു കാണാനില്ല. ചുവപ്പ്, മഞ്ഞ, വയലറ്റ്, വെള്ള—പലകളറിൽ പൂക്കൾ. കൊങ്ങിണിപ്പൂ, തുമ്പപ്പൂ, മുക്കുറ്റിപ്പൂ.. പിന്നെ പലജാതി ചെറിയ ചെറിയ നീലപ്പൂക്കൾ. അമ്പലത്തിലെ പൂവൊക്കെ സെർവൻറ്സ് എടുത്തുകൊണ്ടുവരും. ഞങ്ങൾ പൂപറിക്കാൻ പോകാറില്ല. രാജകുടുംബാംഗങ്ങളായ ഞങ്ങൾ പെൺകുട്ടികൾക്ക് പുറത്തേക്കുപോകാൻ അനുവാദമില്ലായിരുന്നു. പുറത്തുള്ളവർ കൊട്ടകൾ നിറയെ പൂക്കൾ കൊണ്ടുവരും. ഞങ്ങൾ പൂവിടും. ഓരോ ഗൃഹത്തിലും പൂവിടും, അത്തംമുതൽ ഒൻപതുദിവസവും. പൂവിടേണ്ടവിധം കാരണവന്മാർ ചെയ്തുകാണിച്ചിട്ടുണ്ട്. മൂല-മുതൽക്ക് ചതുരത്തിലാണ് പൂവിടൽ. തൃക്കാക്കരയപ്പനെ വച്ച് പൂജിക്കും.

അന്നൊക്കെ ഓണക്കാഴ്ച ധാരാളം കൊണ്ടുവരും. പുറപ്പാടുകൾ ധാരാളം ഉണ്ടായിരുന്ന കാലമായിരുന്നല്ലോ അതു്. നേന്ത്രക്കുല, പച്ചക്കറിയിനങ്ങൾ, ചേന, അച്ചിങ്ങപ്പയർ മുതലായവ കൊണ്ടുവരും. ഓണക്കാഴ്ച കൊണ്ടുവരുന്നവർക്ക് അന്നേദിവസം ഓണപ്പുടവ കൊടുക്കും. പഴനുക്കും നേന്ത്രപ്പഴം പഴങ്ങിയതും അന്നാം കൊടുക്കും. പതിനൊന്നാം അവർക്ക് സദ്യകൊടുക്കും. പത്തുതരം പേരുണ്ടാവും സദ്യക്കു്. സദ്യക്കു് സാമ്പാർ, കാളൻ, ഓലൻ, എരിശ്ശേരി, അവിയൽ, ഇഷ്ടു തുടങ്ങിയ വിഭവങ്ങൾ കാണും. ഉപ്പേരി വറുത്തതു് പലജാതി എട്ടുകൂട്ടം കാണും. നേന്ത്രക്കായവറുത്തതു്, ചേനവറുത്തതു്, ചേമ്പ്‌വറുത്തതു്, പയർവറുത്തതു്, പാവയ്ക്ക ഉപ്പേരി, ശർക്കര ഉപ്പേരി...എന്നിങ്ങനെ. കടുമാങ്ങ, നാരങ്ങ, പുളിയിഞ്ചി, ഇഞ്ചിത്തീയൽ—അങ്ങനെ ഉപ്പിലിട്ടതു് നാലുകൂട്ടം. പരിപ്പുപ്രഥമനുണ്ടാവും. വലിയ പപ്പടവും ചെറിയ പപ്പടവും കാണും. കേമമായിരുന്നു ഓണസദ്യ. പപ്പടവും പഴവും സർക്കാർവക റേഷനുണ്ടായിരുന്നു, രാജകുടുംബത്തിന്. ഓണത്തിന് വിരുന്നുകാർ ധാരാളമുണ്ടാകും. ഞങ്ങൾ പെൺകുട്ടികൾക്ക് അന്യോന്യം കണ്ടുമുട്ടാനും കുശലം പറയാനും അതൊരവസരമാവും. കുടുംബാംഗങ്ങളെല്ലാം ക്ഷേത്രത്തിൽ തൊഴാൻ പോവുമ്പോഴും പരസ്പരം കണ്ടുമുട്ടും. തിരുവോണനാൾ ആരു വന്നാലും ഓണപ്പുടവ കൊടുക്കണം എന്ന നിയമമുണ്ട്. മൂന്നുനാല് വയസ്സ് പ്രായമാവുമ്പോൾ കുട്ടികളെ മുണ്ടുചുറ്റിക്കുക എന്ന പടങ്ങ് ഞങ്ങളുടെയിടയിലുണ്ടായിരുന്നു. തറവാട്ടിലെ ദേവതയുടെ മുമ്പിൽ വച്ചാണ് മഞ്ഞക്കോടിയും നീലക്കോടിയുമൊക്കെ ചുറ്റിക്കുക.

അത്തച്ചമയം എനിക്ക് മറക്കാൻ പാറില്ല. അതെന്താണെന്നല്ലേ? ഒരു അത്തച്ചമയ നാളിലാണ് ആദ്യമായി ഞാൻ റേഡിയോയിൽ പാടിയതു്. ഹൈനസിന്റെ പാലസിൽവച്ച് ഞാൻ അന്നുപാടിയതു് മദ്രാസ് റേഡിയോനിലയത്തിൽ റിലേ ചെയ്യുകയുണ്ടായി. അന്ന് തിരുവനന്തപുരത്തും തൃശ്ശൂരും തൃശ്ശിനാപ്പള്ളിയിലുമൊന്നും റേഡിയോനിലയം ഇല്ലായിരുന്നു. 1939 ആഗസ്റ്റ് 18–നാണ് അതെന്നാണ് എന്റെ ഓർമ്മ. കൊച്ചി രാജകുടുംബത്തിൽ നിന്നുള്ള ആദ്യത്തെ കലാകാരി എന്ന നിലയിൽ ഞാൻ അറിയപ്പെട്ടു തുടങ്ങിയതു് അന്നുമുതൽക്കാണ്. ഓണത്തെക്കുറിച്ചുള്ള ഓർമ്മകൾമാത്രം ഇപ്പോൾ. ഞങ്ങളുടെ ഒരു ജന്മത്തിൽ നാലു് ജന്മം എന്നു പറയാം അത്രയ്ക്കു മാററം; വല്ലാത്ത പഴയ കാലം ഓർമ്മിക്കുമ്പോൾ മനസ്സിനു് ഒരു വിഷമം.

മങ്കുത്തമ്പുരാൻ



## വൈലോപ്പിള്ളി

**ഓ**ണം കുട്ടികളുടെ ഉത്സവമാണ്. ഓണം പിറക്കുന്നതും ഉണ്ണി പിറക്കുന്നതുമൊരുപോലെ എന്നല്ലേ? ഓണക്കാലത്തു് കുട്ടികളുടെ നിസർഗ്ഗസിദ്ധമായ ആഹ്ലാദത്തിന് ഇപ്പോഴും കുറവുണ്ടെന്നു തോന്നുന്നില്ല. മുതിർന്നവരുടെ കൂട്ടത്തിൽ ആഘോഷം ഒരു അഭിനയമാണ്. കുട്ടികൾക്ക് വച്ചുവിളമ്പിക്കൊടുത്തുകൊണ്ട് മുതിർന്നവർ നെറികേടിനെ മൂടിവയ്ക്കുന്നു. ജനങ്ങളെയാകപ്പാടെ കുട്ടികളാക്കുകയാണല്ലോ ഓണാഘോഷം നടക്കവേ സർക്കാർ ചെയ്യുന്നതു്. നേരും നെറിയും ഇല്ലാതായിരിക്കുന്നു. ഇന്നെല്ലാം കപടനാടകം. എവിടെയും വേട്ടയാണല്ലോ. വേട്ടയാടുന്നതു് നാണയത്തെയാണെന്നുമാത്രം.

ഓണം ബാല്യത്തിന്റെ ഉത്സവമാണ്. ധനുമാസത്തിലെ തിരുവാതിര യൗവനത്തിന്റെ ഉത്സവവും. വിഷു മദ്ധ്യവയസ്സന്റേതും. പണപ്പെട്ടിക്കടുത്തിരുന്ന് നാണയം എണ്ണിത്തിരുപ്പിടിച്ചിരിക്കുന്ന മദ്ധ്യവയസ്സന്റെ ഉത്സവം. കൈനീട്ടമായി അയാൾ പത്തുപൈസ, ഇരുത്തഞ്ചുപൈസ വീതം തിരുപ്പിടിപ്പിച്ച് കൊടുക്കുന്നുണ്ടല്ലോ. കർക്കിടവാവ് വാർദ്ധക്യത്തിന്റെ ഉത്സവമാണ്. പിതൃക്കൾക്ക് കള്ളും ചോറും മുറിക്കെട്ടു് വച്ചുകൊടുക്കും. മീത്‌വയ്ക്കുക എന്നാണ് അതിന് പറയുന്നതു്. മനുഷ്യജീവിതംപോലെ തന്നെ ഒരു വർഷത്തിൽ വിവിധഘട്ടങ്ങളുണ്ട്. ഉത്സവങ്ങൾക്കായി ജനങ്ങൾ നീക്കിവച്ചിരിക്കുന്നതു്.

സർക്കാരിനോട് എനിക്ക് പറയാനുള്ളതു് ഓണത്തിന് സാഹിത്യകാരന്മാരെ പങ്കെടുപ്പിച്ചുകൊണ്ടുള്ള ഓട്ടമത്സരം നടത്തണം എന്നാണ്. എങ്കിലേ അടച്ചിരുന്ന് എഴുതി എഴുതി കുത്തിപിടിച്ചിരിക്കുന്നവർക്ക് ഉണർവ്വ് കിട്ടൂ. നമ്മുടെ സാഹിത്യകാരന്മാരെ ഉഷയെപ്പോലെഓടിച്ചിരുന്നെങ്കിൽ അവർ അവരുടെ രചനകളിൽ കായികാഭ്യാസത്തിന് സ്ഥാനം കൊടുക്കുമായിരുന്നു. കഴിഞ്ഞ കൊല്ലം ഓണത്തിന് എറണാകുളത്തുനടന്ന വയസ്സായവരുടെ ഓട്ടമത്സരത്തിനു പോകാൻ എനിക്കാഗ്രഹമുണ്ടായിരുന്നു. അന്ന് അസുഖമായതിനാൽ പോകാൻ കഴിഞ്ഞില്ല. ഇക്കൊല്ലം തൃശ്ശൂരിലും ഉണ്ടായിരുന്നു. ഞാനതറിഞ്ഞില്ല. അതുകാരണം ഓടാനും കഴിഞ്ഞില്ല. അടുത്തകൊല്ലം തീർച്ചയായും ഓടണമെന്നുണ്ട്.

വൈലോപ്പിള്ളി



## ജി. കുമാരപിള്ള

**എ**ന്നെ സംബന്ധിച്ചിടത്തോളം ഓണത്തിന് പ്രത്യേകതയുണ്ട്. എന്റെ പിറന്നാൾ ദിവസം പൂരാടം ആണ്. ഞാനെവിടെയായിരുന്നാലും ആ ദിവസം വീട്ടിലെത്തും. ആ ദിവസമാണ് ഓണമായി വീട്ടുകാർ കരുതുന്നതു്. ഒന്നാം ഓണത്തിനു തലേന്നാൾ പൂരാടദിവസം രാത്രിയിൽ അമ്മ കൈകൊട്ടിക്കളിച്ചുകൊണ്ടു നില്ക്കെയാണ് പ്രസവവേദനവന്ന് വീട്ടുമുറ്റത്തു് എന്നെ പ്രസവിച്ചതു്. ഞാൻ ഒരു കവിതയിൽ ('എത്ര യാദൃച്ഛികം') "പൊന്നോണനാളിലെ പൂരാടസന്ധ്യയിൽ, തൊണ്ണൂറ്റിയൊൻപതിൽ കണ്ണുതുറന്നെന്നതും" എന്നെഴുതിയിട്ടുള്ളതു് അതോർമ്മിച്ചിട്ടാണ്.

ഓണത്തെക്കുറിച്ചുള്ള എന്റെ പ്രധാനപ്പെട്ട ഓർമ്മ അമ്മയുടെ അച്ഛൻ നടന്നുവരുന്നതാണ്. വെളുത്ത താടിമീശ. നല്ല വെള്ള മുണ്ടുടുത്തു് നെറ്റിയിലിട്ടു് വടിയുമായി നടന്നാണ് വരിക. മാലാഖ എന്നു പറയുമ്പോലെയാണ് ആ വരവ്, പത്തു പന്ത്രണ്ടു വയസ്സായ എന്റെ കണ്ണിൽ അനുഭവപ്പെടുക. പള്ളംപാക്കുകര താമസിച്ചിരുന്ന അപ്പൂപ്പനെ ഞാൻ പുതുപ്പള്ളിയിലെ അച്ഛൻ എന്നാണ് പറഞ്ഞിരുന്നതു്. "അത്യന്ത സൗമ്യനാം വന്ദ്യമാതാമഹൻ" എന്നുള്ളവരികൾ പൂർവ്വികരെ സ്മരിച്ചുകൊണ്ടുള്ള ഒരു കവിതയിൽ എഴുതിയതു് അപ്പൂപ്പനെ മനസ്സിൽ കണ്ടുകൊണ്ടായിരുന്നു.

സ്വാതന്ത്ര്യദിനവും തിരുവോണനാളും ഏതാണ്ട് അടുത്തദിവസങ്ങളായാണല്ലോ വരിക. ഈ യാദൃച്ഛികതയെക്കുറിച്ചും കുട്ടിക്കാലത്തു് ഞാൻ ഓർക്കാറുണ്ടായിരുന്നു. അതിനെക്കുറിച്ച് "സ്വാതന്ത്ര്യത്തിൻ രജതജയന്തിക്കാഗതനാകും, മാവേലിക്കായ് ... മത്സരം ... ആരമൊന്നും ... കാണാതെന്നുടെ മനസ്സിൽ ... നടക്കാത്തായ് ... ഞാനതൊന്നുമെന്നതു കളു ... 'ഓർമ്മക്കുറിപ്പുകൾ' എന്ന കവിതയിൽ എഴുതിയിട്ടുണ്ട്.

പിന്നെ എന്റെ ഇളയവരും പൊന്നമ്മ പൂവിടുന്ന ഓർമ്മയും മനസ്സിൽവരുന്നു. ആമ്പൽപ്പൂക്കൾ ധാരാളമുള്ള കൊച്ചുകൊച്ചു കുളങ്ങളും തോടുകളും ഒരുപാടുണ്ടായിരുന്നു ഞങ്ങളുടെ നാട്ടിൽ. നെയ്യാമ്പൽപ്പൂവും ചെമന്ന ആമ്പൽപ്പൂവും കീരിപ്പൂവുമൊക്കെ ഞങ്ങളുടെ നാട്ടിൽ ഇഷ്ടംപോലെ ഉണ്ടായിരുന്നു. അതൊന്നും ഇന്നില്ല. ആ ആമ്പൽക്കുളങ്ങൾ മാഞ്ഞുപോയതിൽ മനസ്താപമുണ്ട്. തിരുവനന്തപുരം–ആലപ്പുഴ റൂട്ടിൽ യാത്രചെയ്യുമ്പോൾ ചിലിടങ്ങളിൽ നെയ്യാമ്പലും കീരിപ്പൂവുമൊക്കെ കാണുമ്പോൾ വേർഡ്സ്‌വർത്ത് ഡാഫഡിൽസിനെച്ചൊല്ലി പാടിയതാണോർമ്മ വരിക.

അന്നത്തെ കാലത്തെ മറൊരു പ്രധാനപ്പെട്ട കാര്യം ഞങ്ങൾ കൊച്ചുകുട്ടികൾക്ക് മഞ്ഞമുണ്ട് വാങ്ങിച്ചുതരും എന്നതാണ്. അപ്പൂപ്പൻ മേടിച്ചു കൊണ്ടുവരുന്ന കസവുമുണ്ടുടുക്കാൻ എനിക്ക് വലിയ ഉൽസാഹമായിരുന്നു. ഒരുപാട് ഉപ്പേരി . വറുക്കുന്ന നാളുകളാണവ. മനസ്സറിഞ്ഞു തന്നിട്ടും അമ്മയുടെ കണ്ണുവെട്ടിച്ചു കട്ടും ഉപ്പേരി തിന്നാൻ വലിയ രസമായിരുന്നു. ഒരിക്കൽ ഓണത്തിന് ഞാനും അനുജൻ ചാക്കോ ... പിള്ളയും ചൊറിപിടിച്ചു കിടക്കുകയായിരുന്നു. ആയുർവ്വേദമരുന്നു ... കുകയായിരുന്നതുകൊണ്ടും ഉപ്പേരി ... കൂടാ. അമ്മയുടെ കണ്ണുവെട്ടിച്ച് ഉപ്പേരി കട്ടുതിന്നതും ഓർമ്മയുണ്ട്. പത്തുപതിനാറു വയസ്സുകാണും അപ്പോൾ. ചൊറിപിടിച്ചുകിടക്കെ ഉപ്പേരിയും കട്ടുതിന്ന് ചങ്ങമ്പുഴയുടെ രമണന്റെ പാരഡിയെന്ന കരണമായി ഒരു കവിത എഴുതിയതും ഓർമ്മയുണ്ട്. തട്ടിൻപുറത്തു ജീവിക്കുന്ന സമ്പന്നനായ ഒരു എലിയും പറമ്പിൽ കഴിയുന്ന പാവപ്പെട്ട എലിയും തമ്മിലുള്ള പ്രേമത്തെപ്പറ്റിയാണ് അതു്.

ഞങ്ങൾ വലിയ ജന്മിമാരൊന്നുമല്ലെങ്കിലും ചില്ലറ കാഴ്ചകൾ പലരും കൊണ്ടുവരുമായിരുന്നു.

അയ്യപ്പപ്പായൻ അവൽ ഇടിച്ചുകൊണ്ടുവരും. പൈങ്കപ്പൊലയൻ ഉപ്പേരിക്കൊട്ട കൊണ്ടുവരും. വേലപ്പണിക്കത്തി ചുണ്ണാമ്പ് കൊണ്ടുവരും. അങ്ങനെ പലരും....അവരെയെല്ലാം വിളിച്ച് ഒരു സദ്യ കൊടുക്കണം. കണിയാന്മാർ വന്ന് ഉടുക്കുകൊട്ടിപ്പാടും. കണിയാമ്പാട്ടിനു വരുന്നവർക്ക് ഉപ്പേരി കൊടുക്കണം. രണ്ടാം ഓണത്തിന് പഴഞ്ചോറു് തിന്നുന്ന സമ്പ്രദായവും ഞങ്ങൾ കുട്ടികൾക്ക് ഉത്സാഹപ്രദമായിരുന്നു. 'അവിട്ടക്കട്ട ചവിട്ടിപ്പൊട്ടിക്കണം' എന്നാണ് ചൊല്ല്.

ഓണത്തെച്ചൊല്ലിയുള്ള നൊസ്റ്റാൾജിയ രണ്ടുവിധത്തിലാണ് അനുഭവപ്പെടുന്നതു്. ഒന്നാമതായി ഈ മാതിരി കാര്യങ്ങൾ കുട്ടിക്കാലത്തെ കൂടുതൽ ഉള്ള അപ്പോൾ ആ കുട്ടിക്കാലം കഴിഞ്ഞുപോയി എന്നതിന്റെ ഒരു നഷ്ടബോധം ആവും ഇതിന്റെകൂടെയുള്ളതു്. പിന്നെ ആ കാലവും മാറി. എന്റെ കുട്ടിക്കാലം തൊട്ട് ഇതേവരെ വളരെ വലിയ മാററങ്ങൾ വന്നിട്ടുണ്ട്. കുട്ടിക്കാലം നഷ്ടപ്പെട്ടു എന്നതുമായി ബന്ധപ്പെട്ട ഒന്നാണ് കാലം മാറി എന്നതും. അമിതമായ നഗരവല്ക്കരണംകൊണ്ടുണ്ടാകുന്ന ജീവിതത്തിന്റെ ഒരു ഉലച്ചിൽ ആണതു്. അമിതമായ ഈ നഗരവല്ക്കരണം ശാപമാണ്; അപകടമാവും എന്ന വിശ്വാസക്കാരനാണ് ഞാൻ.

ജി കുമാരപിള്ള



## കലാമണ്ഡലം കല്യാണിക്കുട്ടിയമ്മ

**പ്ര**കൃതിക്കുതന്നെ വളരെ ഉത്സാഹമുള്ള കാലമാണ് ഓണക്കാലം. ഓണത്തി...

കലാമണ്ഡലം
കല്യാണിക്കുട്ടിഅമ്മ



...വും ഓണപ്പൂക്കളമൊക്കെ ഉണ്ടാക്കുന്നതാണ്; വളരെയേറെ തെളിമയുള്ളതാണ്. പക്ഷിമൃഗാദികളിൽപ്പോലും എന്തെന്നില്ലാത്ത ആഹ്ലാദം തുടിച്ചുനില്ക്കുന്ന കാലം. സമൃദ്ധമായ ഭക്ഷണം. സുഖകരമായ വെളിച്ചം. മിതമായ മഴ. ഹൃദ്യവും മനോഹരവും സുഖപ്രദവുമായ കാലം. അത്തത്തിന്റെ തലേന്നുമുതൽ പതിനൊന്നുദിവസം ഞങ്ങൾ ധാരാളം കുട്ടികൾ ഒന്നിച്ചുചേർന്ന് കുന്നിന്റെ മുകളിലുള്ള പുൽമൈതാനത്തിലൂടെ നടന്ന് പൂക്കൾ ശേഖരിക്കുമായിരുന്നു. നാടോടിപ്പാട്ടുകളും പാടിയാണ് പൂവിറുത്തുനടക്കുക. വൈകുന്നേരമാകുമ്പോൾ ഇഷ്ടംപോലെ പൂക്കൾ കിട്ടിയിരിക്കും. പൂവിളികളും പൂപ്പാട്ടുകളുമായി നടന്ന് പൂക്കൾ പറിക്കാൻ പൂത്തൊട്ടികൾ ഉണ്ട്. ദേശത്താശാരിമാർ അതുണ്ടാക്കിത്തരും. പൂത്തൊട്ടി കഴുത്തിൽക്കൂടി മാലപോലെ തൂക്കിയിട്ടു നടക്കും. കൈകളിലും കാണും പൂത്തൊട്ടികൾ. എന്നാലേ മുറ്റത്തിടാൻ തികയുന്ന പൂക്കൾ ശേഖരിക്കാനാവൂ. പൂത്തൊട്ടികളുള്ളിൽ പൂവ് അമുങ്ങാൻ ഞങ്ങൾ പൂചാമ്പും. പൂത്തൊട്ടികൾ വട്ടത്തിൽ പഴറി വീഴുന്നതിനെയാണ് 'പൂചാമ്പുക' എന്നു പറയുന്നത്. അന്നേരം പൂവിളിക്കും. പൂപ്പൊലി പൊലി പൂപ്പൊലി പൊലി പൂപ്പൊലി പൊലി പൂവേ പൂവേ...വൈകുന്നേരം മുറ്റത്ത് ചൊരിയുമ്പോൾ എന്നും നാലിടങ്ങഴി പൂക്കളുണ്ടാകും.

അത്തംമുതൽ ഓരോ വീട്ടിലും കലാചാതുരിയോടെ പൂക്കൾകൊണ്ട്, പല മാതിരി ചിത്രങ്ങൾ വരയ്ക്കും. ശംഖ്, ചക്രം, ഗദ, തുടങ്ങിയ രൂപങ്ങൾ. എട്ടുകോണായ ചക്രം വരയ്ക്കും. തുമ്പപ്പൂവ്, മുക്കുറ്റിപ്പൂവ്, ഓണപ്പൂവ് ഒക്കെ കാണും. കമ്പളപ്പൂവും മത്തപ്പൂവും മുറിച്ച് പൂക്കളെ അതിനു നടുക്ക് തളികകളെപ്പോലെ നിരത്തി വലിയൊരു താമരപ്പൂവിന്റെ ആകൃതിയിൽ ചിത്രീകരിക്കും.

ഓണം അടുക്കുന്നതിന് ഒരുമാസം മുമ്പുതന്നെ ഓണവില്ലിന്റെ നാദം അങ്ങനെ മുഴങ്ങാൻ തുടങ്ങിയിരിക്കും. പനമ്പാത്തികൊണ്ടുള്ള വില്ലിന് ഞാണ് മുള നല്ലപണ്ണം ചീകിയെടുത്തതാണ്. അതിൽ പ്രത്യേകതരം കോലുകൾവച്ച് കെട്ടും. രണ്ടു ഫർലാംഗ്‌ അകലെവരെ വില്ലൊച്ച കേൾക്കും. സർവതാളങ്ങളും ഇതിൽ കൊട്ടാനാവും. താളങ്ങൾ നല്ല നിശ്ചയമു...

എം. ലീലാവതി



ബാലചന്ദ്രൻ ചുള്ളിക്കാട്

...ള്ള ആൺകുട്ടികൾ എല്ലാ താളവും വളരെ മനോഹരമായി ഓണവില്ലിൽ കൈകാര്യം ചെയ്തിരുന്നു. പത്തു പന്ത്രണ്ടു വില്ലുകൾ ഒരേവരിയിൽ നിന്ന് മുഴങ്ങുമ്പോൾ അതൊരു അനുഭൂതിതന്നെയാണ്.

പാട്ടുകാർ ഓണക്കാഴ്ചകൊണ്ടുവരും. കാണ്കറി സാധനങ്ങളും പഴവർഗ്ഗങ്ങളും ഇഷ്ടംപോലെ കന്നുകിട്ടും. ഓണക്കാഴ്ചയുമായി എത്തുന്നവർക്ക് ഓണപ്പുടവയും



കൈനിറയെ സമ്മാനവും കൊടുക്കും. അവർക്ക് അഞ്ചു ദിവസത്തെ ഭക്ഷണത്തിന്റെ വകയും കൊടുക്കും. ദേശത്താശാരി ഓണവില്ല് ഉണ്ടാക്കിക്കൊണ്ടുവരും. മണ്ണാൻ ഒരുതരം ചരട് കൊണ്ടുവരും. വെളുത്തേടനും വിളക്കിത്തലയനും വേലനുമൊക്കെ ഓരോരോ വസ്തുക്കൾ കൊണ്ടുവരും. ദേശത്താശാരി ഓണവില്ലുകൾ കൂടാതെ ഞങ്ങൾ കുട്ടികൾക്ക് കളിക്കാൻ മരപ്പാവകളും ചാട്ടും കൊണ്ടുവരും.

കുട്ടിക്കാലത്ത് പറമ്പുകളിൽ പൂ പറിക്കാൻ പോയതും സംഘം ചേർന്നുള്ള പൂ വിളിയും ഇപ്പോഴും ഓർമ്മയുണ്ട്, എവിടെയോ ഒക്കെ, രാജ്യം മുഴുവൻ ഞങ്ങൾ കുട്ടികൾ ചുറ്റി നടക്കുമായിരുന്നു. ഞങ്ങളുടെ തിരുനാവായ ദേശത്തിൽ നിറയെ പൂക്കളുണ്ടായിരുന്നു. പൂവാകുറുന്തില, കൈയുണ്ണി, മുക്കുറ്റി, കറുക, ഉഴിഞ്ഞ, മുക്കുറ്റി, നിലപ്പന, കൃഷ്ണക്രാന്തി, നലനീളി, തുമ്പ...അങ്ങനെ എന്തെല്ലാമിനം പൂവുകൾ. ഇതെല്ലാം മൂടോടെ ചെടിയോടെ പറിച്ചെടുക്കുകയാണ് പതിവ്. അത്തം മുതൽ പൂമുറ്റത്ത് പൂവിട്ടു തുടങ്ങും. ചതയം കഴിയുംവരെ തുടരും. ഉത്രാടത്തിന്നാൾ പ്രഭാതത്തിൽ എല്ലാരും എഴുന്നേറ്റ് കുളിച്ചു വന്നിട്ട് വീടെല്ലാം ശുദ്ധമാക്കും. ശേഷം പുഷ്പങ്ങൾ കൊണ്ടുവന്ന് പൂവിടും. നിറപറയും നിലവിള...

...ക്കും അഷ്ടമംഗല്യവും വയ്ക്കും. പത്തു വിളക്കുകൾ തിരിയിട്ട് നിലവിളക്കാണ് കത്തിച്ചു വയ്ക്കുക. തേങ്ങയുടച്ചുൽ പ്രധാനമാണ്. പൂവിളിയോടെയാണ് മാവേലിയെ എതിരേറ്റുകൊണ്ടുവന്ന് മുറ്റത്തു സ്ഥാപിക്കുക.

ഇപ്പോൾ അതെല്ലാം പോയി. കൂട്ടം ചേർന്നുള്ള കളികൾ ഇല്ല. വയ്പും കുടിയും മാത്രമുണ്ട്. അല്ലാതെ സംഘം ചേർന്നുള്ള തമാശകൾ ഇന്നില്ല. രണ്ടുകൊല്ലം മുമ്പ് ഞാൻ ഞങ്ങളുടെ ദേശത്തു പോയിരുന്നു. കണ്ടില്ല അതൊന്നും അവിടെയിപ്പോൾ. പണ്ട് ഓണക്കാലത്ത് പലേ രീതിയിലുള്ള ആഹ്ലാദ കോലാഹലങ്ങൾ മുഴങ്ങിനിന്നിരുന്നു. ഒരു ഭാഗത്ത് പൂവിളി. മറുഭാഗത്ത് ഓണവില്ലിന്റെ ശബ്ദം. ചെവിക്കും കണ്ണിനും മനസ്സിനും ഇത്രയും ഇമ്പമുള്ള കാലം വേറൊന്നുണ്ടായിരുന്നില്ല. അതെല്ലാം നശിച്ചുപോയല്ലോ. ഓണത്തിന്റെ എല്ലാ സൗന്ദര്യവും നഷ്ടപ്പെട്ടു. പക്ഷേ, പ്രകൃതിമാത്രം മാറാതെ പടി നില്ക്കുന്നുണ്ട്. നല്ല പ്രകാശം പരത്തുന്ന വെയിൽ, ചന്ദ്രിക, പൂക്കൾ, പച്ചപ്പ്. പ്രകൃതിമാത്രം ഓർമ്മയായി നില്ക്കുന്നു.

## വിലാസിനി

**കാ**ലം വളരെ മാറി. പഴയ കാലത്തെ ഓണത്തിന്റെ ഉത്സാഹമൊന്നും ഇപ്പോൾ കാണാനില്ല. ഓണത്തിന്റെ പാവനത നഷ്ടപ്പെട്ട് ഇപ്പോൾ ഒരുതരം വൾഗറൈസേഷൻ സംഭവിച്ചിരിക്കുന്നു. ഓണം ഇന്ന് ടൂറിസ്റ്റ് വാരാഘോഷമായി തീർന്നിട്ടുണ്ട്. നാട്ടിൻപുറത്ത് പൂവിടലും പൂവിളികളും തൃക്കാക്കരയപ്പനെ കുടിയിരുത്തലുമൊക്കെ വളരെ കാര്യമായി ത്തന്നെ നടന്നിരുന്നു. പൂക്കളം ഇടുന്നതിലും ഇപ്പോൾ ഒരുതരം കമേഴ്സ്യലൈസേഷൻ ഒരുതരം പ്രൊഫഷണലിസം വന്നിരിക്കുന്നു. പണ്ടൊക്കെ നൈസർഗ്ഗികമായ കാര്യമായിരുന്നു അത്. ഓണത്തിന്റെ മറ്റുപല പ്രത്യേകതകളും ഇന്ന് നഷ്ടപ്പെട്ടിരിക്കുന്നു. സ്ത്രീകളുടെ കൈകൊട്ടിക്കളി. ആൺകുട്ടികൾക്ക് പല വിനോ...

വിലാസിനി

ലക്ഷ്മി എൻ. മേനോൻ

...ദങ്ങളുമുണ്ടായിരുന്നു. ഞങ്ങളുടെ കുട്ടിക്കാലത്ത് ആട്ടക്കളം എന്നൊരു കളിയുണ്ടായിരുന്നു. എന്റെ നാട്ടിൻപുറത്ത് ആക്കം അതിപ്പോൾ അറിയില്ല. കുട്ടികൾ ഇപ്പോൾ ആ ആട്ടക്കളം കളിക്കുന്നില്ല. പത്തു പതിനഞ്ചു വയസ്സു പ്രായമുള്ള ആൺപിള്ളേർ ഒരുമിച്ചുകൂടി മുറ്റത്ത് ഒരു വലിയ വര വരയ്ക്കും. ഒരാളൊഴികെ മറ്റെല്ലാപേരും വട്ടത്തിനകത്തു നിൽക്കും. ഒരാൾ പുറത്തുനിന്നുകൊണ്ട് ബലം പ്രയോഗിച്ച് പുറത്തു പിടിച്ചു ചാടിക്കാൻ ശ്രമിക്കും. ഒരുതരം കൈയാങ്കളിയുടെ രൂപമാണത്. കളി വളരെ വാശിയാവും. അതിപ്പോൾ ഒരു ദിക്കിലും ഇല്ല. ഇതുപോലെ നഷ്ടപ്പെട്ടുപോയ പല കളികളുമുണ്ട്. വടംവലിയുടെ ഒരു വകഭേദമായി "എറാലി പിടിക്കുക" എന്നൊരു കളിയുണ്ടായിരുന്നു. തറയിൽ ഒരു വര വരച്ചിട്ട് കൈ പിടിച്ച് ബലം പരിശോധിക്കുന്ന കളിയാണത്. തലപ്പന്തുകളിയാണ് മറ്റൊരു വിനോദം. ഇതൊന്നും മഷിവച്ചു നോക്കിയാലും ഇപ്പോൾ കാണാനില്ല. അതിന്റെ സ്ഥാനത്ത് ചീട്ടുകളിയും സിനിമയ്ക്കു പോക്കുമാണ് ഇന്നത്തെ വിനോദം. പിന്നെ മദ്യപാനവും. കഴിഞ്ഞ ആറേഴു കൊല്ലമായി ഓണത്തിന് നാട്ടിൽ പോകുമ്പോൾ ഈ മാറ്റം എനിക്കനുഭവപ്പെടുന്നുണ്ട്. ഓണത്തിന് അതിന്റെ നൈസർഗ്ഗികത നഷ്ടപ്പെട്ടിരിക്കുന്നു.

ഓണത്തിന് വില്ലുകൊട്ടുന്ന സമ്പ്രദായം ഉണ്ട്. വില്ലു കിട്ടാൻവേണ്ടി പത്തു ദിവസംമുമ്പേ ഞങ്ങൾ കുട്ടികൾ ആശാരിയുടെ വീട്ടിൽച്ചെന്ന് കാവലിരിക്കുമായിരുന്നു. ഇന്ന് അതൊന്നും ഇല്ല. കഴിഞ്ഞതവണ ഞാൻ എന്റെ ഗ്രാമമായ മച്ചാടിൽ ചെന്നപ്പോൾ ഒരു വില്ല് കിട്ടാൻ നന്നേ ശ്രമിച്ചു. പക്ഷേ കിട്ടിയില്ല. ആട്ടക്കളത്തിൽനിന്നു അടികൊണ്ട ഓർമ്മ ഇപ്പോഴും എന്റെ മനസ്സിലുണ്ട്. ഓണത്തിന് ഇപ്പോൾ നിറംമങ്ങിവരുന്നുണ്ട്. അതോർക്കുമ്പോൾ നമുക്ക് ഖേദം തോന്നും. അത്ര സീരിയസായി എടുക്കേണ്ട കാര്യമില്ല. നാട്ടിൻപുറങ്ങളിൽ ഓണവുമായി ബന്ധപ്പെട്ട ചടങ്ങുകൾ പലതും ഇപ്പോഴുമുണ്ട്. പക്ഷേ, അതിന്റെ സ്പിരിറ്റിനു മാറ്റം വന്നിരിക്കുന്നു. കാലത്തിന്റെ വ്യത്യാസം വന്നിരിക്കുന്നു.

വിഷ്ണുനാരായണൻ

## ബാലചന്ദ്രൻ ചുള്ളിക്കാട്

**കു**റെക്കാലമായി ഓണമുണ്ടിട്ട്. ഒട്ടും താല്പര്യം തോന്നിയിട്ടില്ല. പിന്നെ സമ്പന്നവും ആനന്ദകരവുമായ ജീവിതത്തെക്കുറിച്ചുള്ള സ്വപ്നത്തിന് മനുഷ്യൻ നല്കുന്ന ഇരിക്കപ്പിണ്ഡമാണ് ഇത്തരം ആഘോഷങ്ങൾ എന്നു തോന്നും.

നാലുദിവസം ആളുകൾ വളരെ കൃത്രിമമായി സന്തോഷം അഭിനയിക്കുമ്പോൾ എനിക്കു ദേഷ്യം തോന്നും. കുട്ടിക്കാലത്ത് ഓണമാണെന്ന ഒരു സന്തോഷവും എനിക്കുണ്ടായിട്ടില്ല. ഓണത്തിന് വീട്ടിൽ ശുദ്ധമേ കപടനാടകമായിരുന്നു. ജോലിക്കാർക്ക് ഇങ്ങോട്ടും സ്നേഹമില്ല, വീട്ടുകാർക്ക് അങ്ങോട്ട് അത്രപോലും സ്നേഹമില്ല. ഓണപ്പൂവിലും എനിക്കു താല്പര്യമില്ല. അങ്ങനെയുള്ള ഓർമ്മകളോട് അറപ്പുമാണ്. ഓണത്തെക്കുറിച്ച് അത്ര സുഖകരമായ ഓർമ്മകളൊന്നും എനിക്കില്ല. പണിക്കാർ പറിച്ചുകൊണ്ടുവരുന്ന പൂക്കൾകൊണ്ട് അത്തപ്പൂവിടുമായിരുന്നു വീട്ടിൽ. പൂക്കൾ ചെടികളിൽ നിൽക്കുന്നതു കാണാനാണ് എനിക്കിഷ്ടം. അല്ലാതെ മുറ്റത്ത് ഞെട്ടറ്റു വീണുകിടക്കുന്നതു കാണാൻ താല്പര്യമില്ല. ഇത്തരം ഭാവിയെക്കുറിച്ചുള്ള സ്വപ്നം ഓണസങ്കല്പത്തിലുണ്ടെന്ന് സാമൂഹ്യശാസ്ത്രപരമായും നരവംശശാസ്ത്രപരമായും ചിന്തിക്കുന്നവർക്ക് പറയാനാവും. സ്വപ്നം സ്വപ്നമായിത്തന്നെ ഇരിക്കട്ടെ. എന്തിന് ഭൂതകാലത്തെ ഓർമ്മയിൽ തലകീഴായി വരുത്തണം? ഒരു കാര്യം തീർച്ചയാണ്. മറ്റൊരവസരത്തിലും കിട്ടാത്ത ആഗ്രഹസിദ്ധിയും സമ്പൽസമൃദ്ധിയും മനുഷ്യൻ കൃത്രിമമായി അനുഭവിക്കുന്നതാണ് ഓണം. പരസ്പരം ദ്വേഷ്യമുള്ള കുടുംബാംഗങ്ങൾ ഒന്നിച്ചിരുന്ന് കൃത്രിമമായി ഉണ്ടാക്കുന്ന ഹാർമണി ആണത്. ദൂര നഗരങ്ങളിൽ നിന്നെത്തുന്ന ആളുകൾ ഉള്ള പൊങ്ങച്ചം മുഴുവൻ കാട്ടി നാട്ടിൻപുറത്തുള്ളവരെ ആകെ വിരട്ടും. ഇപ്പോൾ ദുബായിൽനിന്നാണു വരവ്. ഓണത്തിന് കുട്ടികളെ നമ്മൾ നിർബ്ബന്ധിച്ച് ആഘോഷിപ്പിക്കുന്നു. നമ്മുടെ ഉത്സവം നമ്മൾ തിരഞ്ഞെടുക്കണം. അല്ലാതെ അടിച്ചേല്പിക്കപ്പെടുന്നതാവരുത്. സമൂഹം നിർബ്ബന്ധിച്ച് ആളുകളെക്കൊണ്ട് ആർപ്പുവിളിപ്പിക്കുന്നു. ഞാൻ അതിന്റെ മാസ് ഹിസ്റ്റീരിയയിൽ, എൻചാൻറ്മെൻറിൽ ഒരിക്കലും പെട്ടിട്ടില്ല. എനിക്ക് ബാല്യകാലത്തെപ്പറ്റി അങ്ങനെ ഒരു നൊസ്റ്റാൾജിയ ഇന്നില്ല. വളരെ സുഖകരമായ ബാല്യം കഴിക്കുന്നവർക്കേ അത്തരം നൊസ്റ്റാൾജിയ ഉണ്ടാകൂ. എനിക്കാണെങ്കിൽ അന്നത്തെക്കാൾ സ്വാതന്ത്ര്യം ഇപ്പോഴാണ്. കുട്ടിക്കാലത്തെ അടിമത്തവും ആശ്രിതത്വവും ഇപ്പോൾ ഇല്ലല്ലോ.

## ഡോ: എം. ലീലാവതി

**ന**ല്ല മനോഹരമായ നേന്ത്രക്കുലകൾ. അതൊന്നും ഇന്നു കാണാനില്ല. ഉത്രാടം നാൾ പാട്ടുകാരും കുടിയാന്മാരും ഓണക്കാഴ്ച കൊണ്ടുവരുന്നു. ഉള്ളതിൽവച്ചേറ്റവും നല്ല കുല കൊണ്ടുവരാൻ അവർക്ക് പ്രത്യേകം ശ്രദ്ധയുണ്ടായിരുന്നു. നടയ്ക്കൽ കൊണ്ടുവയ്ക്കുന്ന കാഴ്ചക്കുലകൾ എടുത്തു നിരത്തി കെട്ടിത്തൂക്കിയിടുന്നതും ഓർമ്മയിൽ വരുന്നു. ആ ആചാരങ്ങൾ പൂർണ്ണമായും ഫ്യൂഡൽസമ്പ്രദായത്തിന്റേതാണെന്നു പറഞ്ഞുകൂടാ. ജന്മിസമ്പ്രദായത്തിന്റെ ബാക്കി എന്നു പറയാം. തിരുവോണത്തിന്റെ തലേന്ന് ഓണക്കാഴ്ചകൾ കൊണ്ടുവരുന്നതുമുതൽ ആഘോഷ...

ഡോ: രാഘവൻപിള്ള

ങ്ങളും തുടങ്ങും. അഞ്ചാം ഓണംവരെ ആഘോഷങ്ങൾ നീണ്ടുനില്ക്കും.

നിലങ്ങളൊക്കെ അന്യാധീനപ്പെട്ടപ്പോൾ ഓണാഘോഷങ്ങളുടെ പകിട്ടും കുറഞ്ഞു. എങ്കിലും അതിൽ ദുഃഖം തോന്നുന്നില്ല. തോന്നാൻ വഴിയുമില്ല. കാരണം ഒരു തരത്തിൽ പോയതു് വേറൊരു തരത്തിൽ ഉദ്യോഗമായും മററു. നേടിയെടുത്തിട്ടുണ്ടല്ലോ. അതുകൊണ്ടു് ദുഃഖിക്കാനാവില്ല. ഓണത്തിന്റെ തലേദിവസം ഓണക്കാഴ്ചകൾ എത്തുമ്പോഴേക്കും ഓണമായി എന്നൊരു തോന്നൽ ഞങ്ങൾ കുട്ടികൾക്കുണ്ടാകുമായിരുന്നു. എത്രയധികം നേന്ത്രപ്പഴം കൊണ്ടുവരുമായിരുന്നെന്നോ? അതുകൊണ്ടും തികയുകയില്ല. പിന്നെയും വാങ്ങണം പഴനുറുക്കുണ്ടാക്കി ഓണക്കാഴ്ച കൊണ്ടുവരുന്ന ആളുകൾക്കുതന്നെ വിതരണം ചെയ്യാൻ.

കൈകൊട്ടിക്കളിയാണു് ഓണക്കാലത്തു് ഞങ്ങൾ പെൺകുട്ടികൾക്കു് ഏറെ പ്രധാനമായിരുന്നതു്. കോവിലകങ്ങളിലാണു് ഞങ്ങൾ കളിക്കാൻ കൂടുക. പുന്നത്തൂർ കോവിലകത്തും കണ്ടരാമത്തു് കോവിലകത്തുമൊക്കെ ആ പ്രദേശത്തെ കൈകൊട്ടിക്കളി അറിയാവുന്ന സ്ത്രീകളും പെൺകുട്ടികളും ചെന്നുകൂടും. തമ്പുരാട്ടിമാരു കൈകൊട്ടിക്കളിയിൽ പങ്കുചേരും. അതു കാണാനും അതിൽ പങ്കുകൊള്ളാനും ഞങ്ങൾ കുട്ടികളും പോകുമായിരുന്നു! അന്നേ ശീലിച്ച പാടലും കളിയുമാണു്. അല്ലാതെ പ്രത്യേകം പരിശീലിച്ചതല്ല. മനസ്സിൽ ഇപ്പോഴും തങ്ങിനില്ക്കുന്ന ഓർമ്മ കൈകൊട്ടിക്കളിയെപ്പററിയുള്ളതാണു്.

കൊച്ചു പൂവട്ടികളും കൈയിലേന്തി ഞങ്ങൾ കുട്ടികൾ പൂപറിക്കാൻ നടക്കുമായിരുന്നു. വൈകുന്നേരമാകുമ്പോൾ പൂവട്ടി നിറയെ പൂക്കളുമായി തിരികെയെത്തും. പൂവട്ടി കഴുത്തിൽ തൂക്കിയിട്ടാണു് നടക്കുക. അതൊന്നും ഇപ്പോൾ കാണുന്നില്ല. ശേഖരിക്കുന്ന പൂക്കളിൽ ഏററവും പ്രധാനപ്പെട്ടതു് തുമ്പപ്പൂ. തുമ്പപ്പൂകൊണ്ടാണു് പൂക്കളം തീർക്കുന്നതു്. കാലത്തു മാത്രം മുക്കുററിപ്പൂ ഇടും. മഞ്ഞപ്പൂക്കളും വെള്ളപ്പൂക്കളും ഒക്കെ കാണും. മുക്കുററിപ്പൂ, തുമ്പപ്പൂ. പിന്നെ കൊങ്ങിണിപ്പൂ. കൊങ്ങിണിപ്പൂ ഇതളിതളായി അടർത്തി പല നിറങ്ങളിൽ നിരത്തും. പൂക്കളം, കൈകൊട്ടിക്കളി, ഓണക്കാഴ്ച—എല്ലാം ഇന്നും മനസ്സിൽ തങ്ങിനില്ക്കുന്നു. ആവണപ്പലകയിൽ തൃക്കാക്കരയപ്പനെ വയ്ക്കും. ഓരോ ദിവസവും വീട്ടിലെ കാരണവർ നോക്കി നിവേദിക്കും. നേന്ത്രപ്പഴമാണു് പ്രധാന നിവേദ്യം. തൃക്കാക്കരയപ്പന്റെ മുകളിൽ തുമ്പക്കുടം. അതിനുമീതെ മഴകൊള്ളാതിരിക്കാൻ ഓലക്കുടകളും. തൃക്കാക്കരയപ്പനെ വയ്ക്കുന്നതു് മററത്തുതന്നെ വേണമെന്നില്ല; പൂമുഖത്തും വയ്ക്കാറുണ്ടു്. തൃക്കാക്കരയപ്പനു് കൂമ്പിയ ആകൃതിയാണു്. പലകയുടെ ഒത്തനടുക്കു് ഒരു വലിയ രൂപം. ചുററും ചെറിയ രൂപങ്ങളും. മകത്തടിയനു് ഉരുണ്ട ആകൃതിയാണു്. ചുററും മണികൾ മണ്ണുരുളകൊണ്ടു പിടിപ്പിച്ചിരിക്കും.

ഞങ്ങൾക്കു് ഓണസദ്യയുണ്ടായിരുന്നു. പക്ഷേ, പായസംകുടിയില്ല. കാളൻ, ഓലൻ, അവിയൽ, എരിശ്ശേരി എന്നീ ചതുർവിഭവങ്ങളാണു് ഓണസ്സദ്യയിൽ പ്രധാനം. എന്റെ കുട്ടിക്കാലത്തുതന്നെ അവിയൽ അഭിജാതമായ കറികളുടെ കൂട്ടത്തിൽ കയറിപ്പററിയിരുന്നു. പിന്നെ വറുത്തുപ്പേരിയും, ശർക്കര ഉപ്പേരിയുമാണു് പ്രധാന വിഭവങ്ങളും. കുട്ടികൾക്കു് സമൃദ്ധമായി തിന്നുനടക്കാനുള്ള കാലമാണു് ഓണക്കാലം. അതിഥികൾ വീട്ടിൽ വരുന്ന സമയവുമാണതു്. പഴനുറുക്കും പപ്പടവും ഉപ്പേരിയുമെല്ലാം തയ്യാറാക്കിയിരിക്കും. കാളൻ നേരത്തെതന്നെ ഉണ്ടാക്കി ഭരണിയിൽ നിറച്ചുവച്ചിരിക്കും. ചുററുപാടുമുള്ള ആളുകൾക്ക ഭക്ഷണം കൊടുക്കുന്ന അന്നത്തെ ഏർപ്പാടും സന്തോഷകരമായിരുന്നു. എല്ലാവരും ഒരുമിച്ചിരുന്നു് ഒരുനേരത്തെ ഭക്ഷണം കഴിക്കും. ഓണനാളിൽ ഭക്ഷണം കഴിക്കാനില്ലാത്തവിധം അന്നു് അത്ര ദാരിദ്ര്യമൊന്നുമില്ലായിരുന്നു. എല്ലാ വീട്ടിലും അത്യാവശ്യം ഓണസ്സദ്യയുള്ള വകയുണ്ടായിരുന്നു. എന്റെ കുട്ടിക്കാലത്തു് പട്ടിണികിടക്കുന്നവരെ അയൽപക്കത്തു് കണ്ടിരുന്നില്ല. അങ്ങനെയൊരു മനഃപ്രയാസം അതുകൊണ്ടില്ല.

ഞങ്ങളുടെ കുട്ടിക്കാലത്തു് പാടിക്കേട്ടു പഠിച്ച പാട്ടുകൾ ഇപ്പോഴും ഓർമ്മയിൽ തങ്ങിനിൽക്കുന്നു. ''തൃക്കാക്കരയപ്പന്റെ തെക്കേക്കര വടക്കേക്കര കണ്ണാന്തളി മുററത്തൊരു തുമ്പ മുളച്ചു, തുമ്പകൊണ്ടൻ പേരും തോണിയുംകെട്ടി, തോണിത്തലയ്ക്കലൊരാലുമുളച്ചു, ആലിന്റെ കൊമ്പത്തൊരുണ്ണി പിറന്നു, ഉണ്ണിക്കു് കൊട്ടാനും പാടാനും തുടിയും തുടിക്കോലും...'' എന്നൊക്കെയുള്ള വരികളും, വെള്ളാട്ടിയും മക്കളും ഏടെപ്പിന്നെന്നും ആ പാട്ടിൽ പറയുന്നുണ്ടു്. ഫ്യൂഡൽ സംസ്കാരത്തിന്റെ മുദ്രകളാണു് ആ വരികളിൽ പതിഞ്ഞിരിക്കുന്നതു്.

പോഞ്ഞിക്കര റാഫി

## ലക്ഷ്മി എൻ. മേനോൻ



ഓണത്തിനു് ഓരോ വീട്ടിലും ഉത്സവമായിരുന്നു. പലതരം പൂക്കൾ ശേഖരിച്ചു വന്നു് തട്ടുതട്ടായി അത്തപ്പൂവിട്ട കാര്യം ഞാനിന്നും ഓർമ്മിക്കുന്നു. ഓണ ഒരു സീസണൽ ഫെസ്റ്റിവൽ ആണെന്ന വിചാരം അന്നുണ്ടായിരുന്നു. ആഹ്ലാദവും ഉന്മേഷവും പലവിധത്തിലുള്ള പ്രതീക്ഷകളും അന്നത്തെ ഓണക്കാലത്തുണ്ടായിരുന്നു. ഓണസ്സദ്യ, പഴനുറുക്കു്, പായസം. ഓടിനടക്കാനും കളിച്ചുരസിക്കാനും അന്നൊരു സ്വാതന്ത്ര്യംപോലെ തോന്നിയിരുന്നു. ആ ഉന്മേഷവും ഉത്സാഹവും ഇപ്പോൾ കാണാൻ പററില്ല.

ഓണത്തിനു് ഇവിടെ ഞങ്ങളുടെ വീട്ടിന്റെ കിഴക്കുവശത്തു് ഊഞ്ഞാൽ കെട്ടുമായിരുന്നു. ഊഞ്ഞാൽപ്പാട്ടുകൾ പാടി ഞങ്ങൾ കുട്ടികൾ ആടുമായിരുന്നു. ആകെ ഒരുത്സവത്തിന്റെ പ്രതീതിയാണപ്പോൾ. എല്ലാം സന്തോഷത്തോടെ കൊടുക്കലും വാങ്ങലും ശേഖരിക്കലുമാണു്. നാഞ്ചിനാട്ടിൽ ഞങ്ങൾക്കു് കുറെ ഭൂമിയുണ്ടായിരുന്നു. അവിടന്നു് കുടിയാന്മാർ നാലാം ഓണത്തിൻനാൾ ഓണക്കാഴ്ചയുമായി വരും. ആ ദിവസം മുഴുവൻ അവർ ഞങ്ങളുടെ വീട്ടിൽ തങ്ങും. അവർക്കു് സദ്യ കൊടുക്കും. അന്നു് ഇന്നുള്ളയത്ര ഇക്വാലിററി ഉണ്ടായിരുന്നില്ല. ക്ലാസ് ഡിഫറൻസ് അത്ര നല്ലതല്ല. അന്നത്തെ കുടിയാന്മാർ ഒരർത്ഥത്തിൽ അടിമകൾതന്നെയായിരുന്നു. എങ്കിലും കുടിയാനും ഉടമയും തമ്മിൽ പരസ്പരസ്നേഹവും പരസ്പരം ആശ്രയിച്ചുമാണു് പുലരുന്നതു് എന്ന വിചാരവും അന്നുണ്ടായിരുന്നു. ഇന്നത്തെപ്പോലെ സമുദായങ്ങൾതമ്മിൽ തല തല്ലിക്കീറുന്ന സംഭവം എന്റെ ഓർമ്മയിൽപ്പോലും ഇല്ല. മനുഷ്യരെ മനുഷ്യരായി വിലമതിച്ചിരുന്ന കാലമായിരുന്നു അതു്. മനുഷ്യസ്നേഹംആണു് ഇന്നു വേണ്ടതു്. ജീവിതത്തിനു് ഗ്രേസ് ഇല്ലാതായിരിക്കുന്നു. ഇപ്പോൾ ഒരു സെൻസിററീവ്നെസ് ഇല്ല. സ്വാതന്ത്ര്യത്തിനുശേഷം നമുക്കു് നഷ്ടപ്പെട്ടതു് ഇതാണു്.

ഓണപ്പന്തു കളിയുടെ രസം ഇപ്പോഴും ഓർമ്മയിലുണ്ടു്. എന്റെ സഹോദരന്മാരോടും അവരുടെ കൂട്ടുകാരോടുംകൂടി ഞാനും പന്തുകളിക്കാൻ കൂടുമായിരുന്നു. ഇലയും വാഴപ്പോളയും കൊണ്ടുണ്ടാക്കിയതാണു് പന്തു്. ഇന്നു് കുട്ടികൾക്കു് എന്തൊക്കെ തരം പന്തുകളാണുള്ളതു്—ക്രിക്കററ്ബോൾ, ഷട്ടിൽബോൾ, ഫുട്ബോൾ. എന്തൊക്കെയാണു് അവർ കളിക്കുന്നതു്! അന്നു് പ്രകൃതിയിൽനിന്നും മനുഷ്യന്റെ സ്നേഹത്തിൽനിന്നും കിട്ടുന്ന സന്തോഷമേ ഉണ്ടായിരുന്നുള്ളൂ. ഉത്സവങ്ങൾതന്നെ അതാണു്, അമ്പലപ്പറമ്പിലായാലും പുറത്തായാലും. ഞാൻ പറവൂരിൽ എന്റെ അച്ഛന്റെ കോവിലകത്തു താമസിച്ചിരുന്ന കാലത്തു് പായും തലയണയും കെട്ടിയെടുത്തു് കൂത്തും കഥകളിയും കാണാൻ പോയതു് ഓർമ്മിക്കുന്നു. എസ്. എസ്. എൽ. സിക്കു് ഞാൻ പഠിക്കവേ ചെങ്ങന്നൂരിൽ താമസിച്ചിരുന്ന കാലത്തു് ഓണത്തിനു് സ്ത്രീകളുടെ തുമ്പിതുള്ളൽ കണ്ടിരുന്നു. പറവൂരിൽ തുമ്പിതുള്ളലിനു പകരം കണ്ടതു് കൈകൊട്ടിക്കളിയു്. തിരുവനന്തപുരത്തു് അത്തരം ഓണക്കളികളൊന്നും കാണാനില്ല, രാജവാഴ്ചയുടെ തലസ്ഥാന

നഗരിയെന്ന നിലയിൽ ഒരു പ്രത്യേക തരം സംസ്കാരം ഇവിടെയുള്ളതാവണം അതിനു കാരണം. അതു മാത്രമല്ല, ഇവിടത്തെ താമസക്കാർ ഒട്ടുമുക്കാലും ഒരുതരം ഫ്ളോട്ടിങ് പോപ്പുലേഷൻ ആണ്. പണ്ട് അച്ഛൻ രാജകൊട്ടാരത്തിൽ ഉത്രാടം നാളിലാണെന്നു തോന്നുന്നു, 'കറിക്കു വെട്ടാൻ' പോയിരുന്ന കാര്യം ഞാനോർക്കുന്നു. ഉയർന്ന ഉദ്യോഗസ്ഥന്മാർ രാജകൊട്ടാരത്തിൽച്ചെന്ന് ഒരു ചടങ്ങെന്ന രീതിയിൽ പച്ചക്കറി വെട്ടുന്നതാണ് 'കറിക്കുവെട്ടൽ.' വയസ്സായവർക്ക് വെററിലയും പുകയിലയും കൊടുക്കുന്ന 'ഏർപ്പാടും' അന്നുണ്ടായിരുന്നു. ഇപ്പോൾ അതൊന്നും കാണാനില്ല. കേരളത്തിനു പുറത്തായിരിക്കുമ്പോൾ മലയാളികളുടെ ഓണാഘോഷം വേറൊരു വിധത്തിലാണ്. ഞങ്ങൾ ലക്നോവിലായിരുന്നപ്പോൾ എല്ലാവരെയും വിളിച്ചുകൂട്ടി ഓണസ്സദ്യ കൊടുക്കുമായിരുന്നു. കേരളത്തിനു പുറത്തും ഓണമുണ്ട്. പക്ഷേ, അതിന്റെ ഛായ മാറും. നാട്ടിലെ ഓണത്തിന്റെ ഛായ അല്ല, അവിടങ്ങളിലെ ഓണത്തിന്. ഇപ്പോഴും ഓണത്തിന് ഞാനെന്റെ സുഹൃത്തുക്കളെ വീട്ടിൽ വിളിച്ചുവരുത്തി സദ്യ കൊടുക്കാറുണ്ട്. കൂടുതലും ക്രിസ്ത്യാനികളെയാണ് അങ്ങനെ വിളിക്കുക.

കുട്ടിക്കാലം പോയല്ലോ എന്നതിൽ ചെറിയൊരു വിഷമമുണ്ട്. ഇപ്പോഴത്തെ കുട്ടികൾക്ക് അതുമാതിരി ജീവിക്കാൻ കഴിയുന്നില്ലല്ലോ എന്ന വിഷാദവും എനിക്കുണ്ട്. നമ്മുടെ കുട്ടികൾക്ക് സിനിമ കാണലേ ഉള്ളൂ. എന്റെ കുട്ടിക്കാലത്ത് തിരുവനന്തപുരത്ത് ഇത്രയധികം കെട്ടിടമൊന്നുമില്ലായിരുന്നു. ധാരാളം മരങ്ങളും പൂക്കളും ഉണ്ടായിരുന്നു. ഇന്ന് എസ്. എം. എസ്. എം. ഇൻസ്റ്റിറ്റ്യൂട്ട് ഇരിക്കുന്നിടം ഒരു കുതിരലായമായിരുന്നു. ഞങ്ങൾ പന്തുകളിച്ചിരുന്നത് അവിടെയുണ്ടായിരുന്ന പുൽമൈതാനത്തിലായിരുന്നു. ഓണനിലാവിന്റെ കുളിർമ്മയുംകൊണ്ട് അവിടെ അങ്ങനെ രാത്രിയേറെയാവുംവരെ ഇരുന്ന അക്കാലം ഓർമ്മവരുന്നു. ഇപ്പോൾ നഗരത്തിൽ ഓണനിലാവില്ലല്ലോ, ഇലക്ട്രിക് ലൈററല്ലേയുള്ളൂ. ആകാശത്തിലെ നക്ഷത്രങ്ങൾക്കുപകരം കുഞ്ഞുങ്ങൾ കാണാൻകൊതിക്കുന്നത് ഓണാഘോഷത്തിന്റെ ഇല്യൂമിനേഷൻ അല്ലേ? ഓണനിലാവും നക്ഷത്രാകാശവും കാണാൻ കഴിയാത്ത ഒരുതലമുറ! ചിലതൊക്കെ നഷ്ടപ്പെടാതെ നോക്കാൻ നമുക്കു കഴിയണം. ഈ തലമുറയ്ക്കുവേണ്ടിമാത്രമല്ല, ഇനി വരാൻപോകുന്ന തലമുറകൾക്കുംവേണ്ടി.

## വിഷ്ണു നാരായണൻ നമ്പൂതിരി

**അ**ത്തം മുതൽ പൂവിടും. വാഴപ്പിണ്ടി വെട്ടി മുന്നെണ്ണം നാട്ടി ഈർക്കിലികൊണ്ട് ധാരാളം പൂ കുത്തി കുട നിറുത്തും. പൂക്കുററികൾ പോലിരിക്കും അവ കാണാൻ. പിന്നെ ഉത്രാടത്തിന് ഓണക്കോടി. ഇങ്ങോട്ട് 'കാഴ്ച കിട്ടും; അങ്ങോട്ട് ഓണക്കോടി കൊടുക്കും. അത്തത്തിനും ഉത്രാടത്തിനും ഇടയിലുള്ള ദിവസങ്ങളിലാണ് ശരിക്കും ഓണത്തിന്റെ ആഘോഷങ്ങൾ.

ഓണാഘോഷങ്ങൾ തുടങ്ങുന്നതുതന്നെ രാവിലെ ഗണകന്മാർ വന്ന് കണിയാമ്പാട്ട് പാടുമ്പോഴാണ്. അവരുടെ അവകാശമാണ് ഓണപ്പാട്ട്. അവർ പാടുന്ന പാട്ടുകൾ എനിക്കിപ്പോഴും ഓർമ്മയുണ്ട്. ശ്രീകൃഷ്ണൻ മണ്ണുതിന്ന കഥയാണ്. എന്നാൽ അത് തിരുവല്ലായിലെ ഒരു കുഗ്രാമത്തിൽ നടക്കുന്നതായാണ് അവതരിപ്പിക്കുന്നത്. കേരളീയതയുടെ മണവും നിറവും ഉള്ള പാട്ടാണ്. തകിലാണ് അവർ ഉപയോഗിക്കുന്ന വാദ്യം. ചങ്ങഴിക്ക് തുകൽകൊണ്ട് അടച്ചതുപോലെയിരിക്കും. കണിയാന്മാരുടെ ഓണപ്പാട്ട് വെറുമൊരു നാടൻ പാട്ടല്ല. മണ്ണുതിന്ന കണ്ണന്റെ വായ്പൊളിച്ചു നോക്കുമ്പോൾ 'അമ്പാടിതന്നെയും ഗോക്കളെത്തന്നെയും തന്നെത്തന്നെയും കണ്ടാളമ്മ'



എന്നാണ് പാട്ടിൽ. എന്തൊരു മാഗ്നിഫിക്കേഷൻ ആണത്. ദശപുഷ്പങ്ങൾ ഒന്നുമേ ഇപ്പോൾ കാണാനില്ല. മുക്കുററിപോലും കാണാനില്ല. കൃഷ്ണക്രാന്തി കണ്ടിട്ടു കാലമെത്രയായി. കദളി എന്നു പറഞ്ഞ് ആററുമുട്ടയ്ക്ക് വെള്ളത്തോടു ചേർന്നു നില്ക്കുന്ന ഒരിനം ചെടിയുണ്ട്. നല്ല സുഗന്ധമുള്ള വയലററ് പൂക്കളാണ് കദളിപ്പൂക്കൾ. അതുപോലെതന്നെ അടിമ്പ്. വെള്ളടിമ്പും ചുവന്നടിമ്പുമുണ്ടായിരുന്നു. ചിററരത്ത എന്നൊരുതരം പൂവ് വേറെയുണ്ടായിരുന്നു. ഇപ്പോൾ എവിടെക്കാണാൻ, അത്തരം അപൂർവ്വമായ ചെടികൾ?

നീലശംഖുപുഷ്പം, മഞ്ഞ അരളി, വയലററ് കദളി, ചുവന്ന ചെമ്പരുത്തി, നന്നെവെളുത്ത കാശിത്തുമ്പ—അപ്പോൾ എല്ലാനിറങ്ങളുമായി അത്തപ്പൂക്കളത്തിന്. ആ പൂക്കളൊന്നും നാട്ടിലിപ്പോൾ കാണാനില്ല.

ഒരു ജനതയുടെ ആത്മാവിന്റെ ഉല്ലാസമാണ് ഉത്സവം. അല്ലാതെ പേക്കോലങ്ങൾ കെട്ടി റോഡിൽ കൊണ്ടുനടക്കുന്നതല്ല. ഇപ്പോഴിതാ ഓണത്തിനെ തല്ലിക്കൊന്ന് ചായംതേച്ച് കൊണ്ടുനടക്കുന്നു. ഓണപ്പാട്ടിന്റെ കാര്യംതന്നെയെടുക്കാം. അതെഴുതിയ നാടൻകവി ആരാണെന്നു പോലും അറിയില്ല. എന്നാലും അതിലൂടെ എത്ര വലിയ എജ്യുക്കേഷൻ ആണ് നടക്കുന്നത്. ഓണത്തിന്റെ ഓരോ കളിയും അതുപോലെയാണ്. രാജ്യം ആരു ഭരിച്ചാലും പൊളിററിക്കൽ ആയി കഷണം കഷണം നുറുങ്ങിക്കിടന്നാലും രാജ്യത്തിന്റെ സംസ്കാരം എന്നൊന്നുണ്ടെങ്കിൽ അതിന് ഡിവിഷൻ ഒന്നുമില്ല. ഇമ്മാതിരി ആഘോഷങ്ങൾ ഉള്ളതുകൊണ്ടാണ് രാജ്യം ഛിന്നഭിന്നമാകാതെ കൊണ്ടു നടക്കുന്നത്.

ഉത്രട്ടാതി ആറന്മുള വള്ളംകളിയും മറക്കാനാവില്ല. അതിന്റെ പ്രാരംഭമായി കുട്ടനാട്ടിൽ എല്ലായിടത്തും ചെറിയ ഓടങ്ങളുടെ മൽസരം കാണും. ചെറിയ വള്ളങ്ങളിൽ വള്ളപ്പാട്ടുകളുംപാടി ഞങ്ങൾ ആറന്മുള വള്ളംകളി കാണാൻ പോയിരുന്നു. വള്ളം കളിച്ച് വള്ളപ്പാട്ടുംപാടി അങ്ങനെ ഒഴുകിനടക്കും. ഇപ്പോൾ അതൊക്കെ ഓർമ്മകൾമാത്രം. ഓണം ഇപ്പോൾ ജഡമായിരിക്കുന്നു. അതിന്റെ തോടു മാത്രം പെയിന്റുചെയ്ത് നഗരങ്ങളിൽ പ്രദർശിപ്പിക്കുന്നു. ഡ്രോയിങ്റൂമിലൊരു ഷോപീസാണ് ഓണം. ടൂറിസ്റ്റുകാർക്കൊരു വില്പനച്ചരക്കാണ് ഓണം. ഓണത്തെ സ്ററഫ് ചെയ്ത് നിറങ്ങൾ കൊടുത്ത് ടൗണിൽ പ്രദർശനവസ്തുവാക്കുന്നു.

കേരളത്തിൽ ഗ്രാമം ഇല്ലാതായി. നഗരവും ഇല്ലാതായി. ഒരുതരം കോൺട്രാക്ടർ സംസ്കാരമാണിവിടെ. ജീവിതമില്ലാത്ത ജനതയ്ക്ക് ഉത്സവം ഉണ്ടാകുന്നതെങ്ങനെ? നട്ടെല്ലും ആത്മാഭിമാനവും വ്യക്തിത്വവും ഇഷ്ടമുള്ളതു ചെയ്യാനുള്ള സ്വാതന്ത്ര്യവും ഇല്ലാത്ത ഒരു ജനതയ്ക്കെന്തിന് ഉത്സവം?

## ഡോ: കെ. രാഘവൻപിള്ള

**ഓ**ണം എന്നു കേൾക്കുമ്പോൾ മൂന്നുനാല് കാര്യങ്ങൾ ഓണത്തിന്റെ സിംബലുകളായി മനസ്സിൽ വരും. ഒന്നാമതായി മഞ്ഞത്തോർത്ത്. പശുവിനെ അരിമാവുകൊണ്ട് നെററിയിൽ പൊട്ടൊക്കെ തൊട്ട് അലങ്കരിക്കുന്നത്. പിന്നെ സമൃദ്ധമായ സദ്യ. ഓണസ്സദ്യ എന്നു പറഞ്ഞാൽ അന്നൊക്കെ ഗംഭീരമാണ്. ബന്ധുക്കളൊക്കെ വരുന്ന ആ സദ്യയ്ക്ക് വിഭവങ്ങളെല്ലാം വേണം. പലേടത്തായി താമസിക്കുന്ന കുടുംബാംഗങ്ങൾക്ക് ഒരു ഹോംകമിങ്ങും ഫാമിലി റീയൂണിയനുമാണ് ഓണം. എല്ലാരും അച്ഛനമ്മമാരുടെ വീട്ടിൽ വരും.

നാട്ടിൻപുറത്തെ കളികൾ ഒന്നും ഇപ്പോൾ അത്ര കേമമായൊന്നുമില്ല. പുലിക്കളിയും കുടവാകൊട്ടുകളിയുമൊക്കെ എന്റെ കുട്ടിക്കാലത്ത് ഞങ്ങളുടെ നാട്ടിലുണ്ടായിരുന്നു. പുല്ലും പാളയും കൊണ്ട് കുടവായുടെ ആകൃതിയിൽ കെട്ടി കുട്ടികൾ വീടുകൾതോറും കയറിയിറങ്ങി നടക്കും. കുടവാ കളിക്കു വരുന്നവർക്ക് ഉപ്പേരി കൊടുക്കണം. പന്തുകളി വളരെ സ്പഷ്ടമായിത്തന്നെ ഓർമ്മയിലുണ്ട്. ക്രിക്കററിലുള്ളതുപോലെ രണ്ടു സൈഡും നാട്ടിനിറുത്തിയ കമ്പുകൾ തട്ടിവീഴ്ത്തു

''ഇന്ന് അത്തച്ചമയം ഇന്നില്ല. പകരം അത്താഘോഷമാണ്. മന്ത്രിമാരൊക്കെ വരും. [illegible]ളുകൾ അനവധി കാണും. വള്ളംകളിയും ഉണ്ടത്രെ. ഈ ആഘോഷങ്ങൾക്കൊന്നും അത്തച്ചമയവുമായി ഒരു ബന്ധവുമില്ല. ഇപ്പോൾ അത്താഘോഷമേയുള്ളൂ. ചമയം ഇല്ല. ചമയാൻ മഹാരാജാവ് വേണ്ടേ?''

തൃപ്പൂണിത്തുറ കോവിലകത്തെ മുതിർന്ന തലമുറയിൽപ്പെട്ടവർ ഇന്നും മനസ്സിൽ വച്ചുലാളിക്കുന്ന മധുരമായൊരു ഓർമ്മയാണ് അത്തച്ചമയം. അത്തച്ചമയങ്ങളിൽ പങ്കെടുത്തിരുന്ന ഒരു തമ്പുരാൻ പോയകാലത്തിന്റെ പൊട്ടിപ്പോയ ഇഴകൾ കോർത്ത് ആ രാജകീയാചാരത്തിന്റെ പ്രൗഢിയുടെയും ആഡംബരാലങ്കാരങ്ങളുടെയും ചിത്രം അവതരിപ്പിക്കാൻ ശ്രമിക്കുകയായിരുന്നു. അദ്ദേഹം തുടർന്നു:

''ഉപനയനം കഴിഞ്ഞാൽ ഞങ്ങൾ ചെറിയ തമ്പുരാക്കന്മാർക്കൊക്കെ ഓരോ വാൾ കിട്ടും. ആ വാളുംപിടിച്ച് അത്തച്ചമയത്തോടനുബന്ധിച്ചുള്ള എഴുന്നള്ളത്തിന് അകമ്പടി പോകണമെന്നാണ് ചട്ടം. അത്തച്ചമയക്കുപ്പായങ്ങൾ ഞങ്ങൾക്കുവേണ്ടി പ്രത്യേകം തുന്നിക്കൂട്ടിയിട്ടുണ്ടാവും. അണിയാൻകിട്ടുന്ന കുപ്പായം പാകത്തിനാകണമെന്നൊന്നുമില്ല. ഗിൽറ്റ് പിടിപ്പിച്ച് ഗോൾഡൻ കളറിലുള്ള അത്തച്ചമയക്കുപ്പായം വെൽവെറ്റ്പോലിരിക്കും. മേലിത് വല്ലാതെ കുത്തിനോവും. എന്നാൽ അ[illegible]ഷ്ടാതെയുംവയ്യ. കാൽശരായിയും കാണും. എന്നാൽ ഷൂസ് വേണ്ടതാനും. ചൊവ്വര തീപ്പെട്ട തമ്പുരാൻ എന്റെ നേരെ അമ്മാവനായിരുന്നു. പ്രൊസഷനു പോകാതിരുന്നാൽ എന്താ കണ്ടില്ലല്ലോ എന്ന് പിന്നെ കാണുമ്പോൾ ചോദിക്കും. അതൊഴിവാക്കാൻ വേണ്ടി ഞാൻ മനസ്സില്ലാമനസ്സോടെയാണെങ്കിലും അത്തച്ചമയ ഘോഷയാത്രയിൽ പങ്കെടുക്കാൻ പോകുമായിരുന്നു.''

തൃക്കാക്കരക്ഷേത്രം

# അത്തച്ചമയത്തിന്റെ സ്മൃതിത്തേരിൽ

കൊച്ചിരാജ്യത്തിലെ ദേശീയാഘോഷമായിരുന്നു, അത്തച്ചമയം. ചിങ്ങമാസത്തിലെ അത്തംനാളിൽ നടത്തുന്ന ചമയം. കോഴിക്കോട്ട് സാമൂതിരിമാരും ആഡംബരപൂർവ്വം ഈ ഉത്സവം ആഘോഷിച്ചുവന്നിരുന്നു. മഹാബലിചക്രവർത്തിയുടെ ആസ്ഥാനമായ തൃക്കാക്കരയിൽ ഓണത്തിനും പത്തുനാൾമുമ്പ് അദ്ദേഹത്തിന് തിരുമുൽക്കാഴ്ചകളുമായി സാമന്തരാജാക്കന്മാർ ചെന്ന് തൊഴുതുമടങ്ങിയതിനെ അനുസ്മരിപ്പിക്കുന്ന ചടങ്ങാണതെന്ന് ചില ചരിത്രകാരന്മാർ കരുതുന്നു. പോർക്കളത്തിലേക്കുള്ള പടനീക്കത്തിന്റെ പ്രതീകമാണിതെന്നും അതല്ല മഹാബലിയെ എതിരേൽക്കുന്ന ഉത്സവാഘോഷമാണെന്നും പക്ഷാന്തരമുണ്ട്. ഐതിഹ്യങ്ങളിൽ ചൂഴ്ന്നുകിടക്കുന്ന ചരിത്രത്തിന്റെ നേർത്ത നാരിഴകൾ ചികഞ്ഞെടുക്കുക നന്നേ പ്രയാസം.

മഹാരാജാവ്, തേച്ചുകുളി കഴിഞ്ഞുവന്ന് സിംഹാസനത്തിൽ ആസനസ്ഥനാകും. തൃപ്പൂണിത്തുറ ക്ഷേത്രത്തിന്റെ മുന്നിലുള്ള കൊട്ടാരത്തിലാണ് ചമയമുറി. മഹാരാജാവ് കണ്ണടച്ചിരുന്ന് പഴയന്നൂർ ഭഗവതി, പൂർണ്ണത്രയീശൻ മുതലായ ദേവതകളെ ധ്യാനിച്ച് പണം വയ്ക്കും. എന്നിട്ട് തൊഴും. ആ സമയത്ത് പള്ളിശംഖ് വിളിക്കും. ഇടയ്ക്ക മുതലായവ കൊട്ടും. നിയുക്തരായ നമ്പൂതിരിമാരും തിരുമുൽപ്പാടന്മാരുമാണ് മഹാരാജാവിനെ ചമയിക്കുന്നത്. ചമഞ്ഞൊരുങ്ങിയ രാജാവ് സാക്ഷാൽ കിരീടം ശിരസ്സിൽ അല്പനേരം വയ്ക്കും, ഒരുപാട് കനമുള്ള കിരീടമാണ്. കൂടുതൽസമയം അങ്ങനെ വച്ചുകൊണ്ടിരിക്കാൻ കഴിയില്ല. എന്നാലും കിരീടം തലയിൽവച്ച് മഹാരാജാവ് പള്ളിശംഖ് മുഴങ്ങുന്നേരം ദേവതകളെ തൊഴും. എന്നിട്ട് കിരീടം മാററിവയ്ക്കും. തൊപ്പിക്കിരീടം ശിരസ്സിലണിഞ്ഞ് പല്ലക്കിൽക്കയറും. ആ കൊട്ടാരത്തിൽനിന്നാരംഭിക്കുന്ന പള്ളിയെഴുന്നള്ളത്ത് കിഴക്കേകോട്ട് കടന്ന് തെക്ക് നെടുമ്പുരപ്പള്ളി റോഡിലൂടെ കിഴക്കേ കോട്ടവാതിലിലൂടെ തൃപ്പൂണിത്തുറയപ്പന്റെ നടയിലൂടെ കളിക്കോട്ടയിൽ എത്തിച്ചേരും. സകല ആഡംബരങ്ങളോടുംകൂടിയാണ് പള്ളിയെഴുന്നള്ളത്ത്. നഗരാവ്, കൊമ്പ്, കുഴൽ മുതലായ വാദ്യങ്ങൾ അകമ്പടിയായുണ്ടാവും. പമ്പാരി, ചതുരംഗപ്പട ഒക്കെക്കാണും. ഘോഷയാത്ര കാണാൻ പ്രജകൾ ഒന്നടങ്കം വഴിയോരങ്ങളിൽ വന്നു തിങ്ങി കാത്തുനില്ക്കും. നെട്ടൂർ തങ്ങളും കരിങ്ങാച്ചിറ കത്തനാരും ചെമ്പിലരയനും കൊട്ടാരവാതില്ക്കൽ വന്നുനിന്നാലേ അത്തച്ചമയത്തിന് തൃപ്പൂണിത്തുറയിൽ രാജാവ് ചമഞ്ഞുവരികയുള്ളൂ.

കളിക്കോട്ടയിൽ നേരത്തെ സജ്ജമാക്കിയിട്ടുള്ള സിംഹാസനത്തിൽ മഹാരാജാവ് എഴുന്നള്ളി ഇരിക്കും. അന്നേരവും ശംഖും ഇടയ്ക്കയുമൊക്കെ മുഴങ്ങും. ഭഗവതിക്കും ഭഗവാന്മാർക്കുമായി അവിടെ പൊതിക്കാശ്ശ് ചുവന്ന പട്ടിൽ പൊതിഞ്ഞ് വാലുള്ള പലകയിൽ വച്ചിരിക്കും. ആ മുറിയിൽ അല്പനേരം ധ്യാനനിമഗ്നനായി ഇരുന്നശേഷം രാജാവ് മററൊരു മുറിയിലേക്ക് കടക്കും. അവിടെവച്ച് ഉദ്യോഗസ്ഥ പ്രമുഖന്മാരും പ്രമാണിമാരും മഹാരാജാവിനെ വന്ദിച്ച് ഉപചാരവും [illegible] പിൻവാങ്ങി നില്ക്കും. 'മേനോക്കി' പേർവിളിക്കുന്ന ക്രമത്തിൽ, മഹാരാജാവ് അതിഥികൾക്ക് പാരിതോഷികം നല്കും. 'പുത്തൻ കൊടുക്കൽ' എന്നാണ് ആ ചടങ്ങിന്റെ പേര്. ചെറിയ തമ്പുരാന്മാർക്ക് അഞ്ചുരൂപ കാലണയാണ് കിട്ടുക. അത്തച്ചമയവും പള്ളിയെഴുന്നള്ളത്തും പുത്തൻ കൊടുക്കലുമൊക്കെക്കൂടി രണ്ടുമണിക്കൂറോളം നീണ്ടുനില്ക്കും ചടങ്ങുകൾ. അതിനുശേഷം മഹാരാജാവ് കൊട്ടാരത്തിലേക്ക് തിരിച്ചെഴുന്നള്ളി അമൃതേത്ത് കഴിഞ്ഞ് വിശ്രമിക്കും. ഉച്ചയ്ക്കുശേഷം വന്നുകൂടിയ പ്രജകൾക്കെല്ലാം ജാതിമതഭേദമെന്യേ സദ്യ കൊടുക്കും. 'സർവാണി'യും കൊടുക്കും.

കളിക്കോട്ടയ്ക്ക് തൊട്ടടുത്ത കൊട്ടാരത്തിലെ ഒരു തമ്പുരാട്ടി ഒരു അത്തച്ചമയവേളയിൽ മരിച്ചു. അക്കൊല്ലം അത്തച്ചമയം നടന്നില്ല. അതിനുശേഷം കുന്നുമ്മേൽ ഹിൽ പാലസ്സിലായി ആഘോഷങ്ങൾ. മുമ്പ് കുറെക്കാലം കണയന്നൂർ കൊട്ടാരത്തിൽ വച്ചായിരുന്നു അത്തച്ചമയം നടന്നിരുന്നത്. ചൊവ്വര തീപ്പെട്ട രാമവർമ്മ മഹാരാജാവ് തമ്പുരാന്റെ കാലത്ത് തൃശ്ശൂരിൽവച്ചും ഒരുഅത്തച്ചമയം നടന്നു. തിരുവിതാംകൂർ—കൊച്ചി സംയോജനത്തെത്തുടർന്ന് 1949–ൽ അത്തച്ചമയത്തിന്റെ രാജകീയ പ്രഭാവം നഷ്ടപ്പെട്ടു. അതിനു മുമ്പുതന്നെ 1947–ൽ ഔദ്യോഗികമായി അത്തച്ചമയം നിറുത്തലാക്കിക്കഴിഞ്ഞിരുന്നു. 1962–മുതൽ അത്തച്ചമയത്തിന്റെ സ്മരണ നിലനിറുത്താനെന്നുംചൊല്ലി കേരളസർക്കാർ തൃപ്പൂണിത്തുറയിൽ നാലു ദിവസം നീണ്ടുനില്ക്കുന്ന അത്താഘോഷം നടത്തിവരുന്നു.

അത്തച്ചമയം കഴിഞ്ഞ് പള്ളിയെഴുന്നള്ളത്തിന് മഹാരാജാവ് ഉപയോഗിച്ചിരുന്ന ദന്തംകൊണ്ടുള്ള പല്ലക്ക് മട്ടാഞ്ചേരി കൊട്ടാരത്തിലെ ആർക്കിയോളജി മ്യൂസിയത്തിൽ കാഴ്ചവസ്തുവായി. രാജാവ് ചമയാനിരുന്ന സിംഹാസനം തൃപ്പൂണിത്തുറ ക്ഷേത്രത്തിന്റെ മുന്നിലെ കൊട്ടാരത്തിൽ പൊലീസ് കാവലിരിക്കുന്നു. പണ്ടത്തെ കുതിരലായം ഇടിഞ്ഞുപോയി. അവിടെ ഏററവുമൊടുവിലുണ്ടായിരുന്ന പന്ത്രണ്ട് കുതിരകളെ വാണാത്തുരുത്തിയിൽവച്ച് കുഴികുഴിച്ച് താഴ്ത്തി നിറുത്തി സമ്പൂർണ്ണ സൈനികാദരങ്ങളോടെ നെററിയിൽ വെടിവച്ചുകൊന്നു. അനാഥമായ കുതിരകളുടെ ദയാവധമായിരുന്നു, അത്. കൊച്ചി രാജകുടുംബത്തിലെ ഇപ്പോഴത്തെ തമ്പുരാൻ മൈസൂറിൽ തൻപാടുനോക്കി ഒതുങ്ങിക്കഴിയുന്നു. കോവിലകം ഭാഗംവച്ചു പിരിഞ്ഞു. നഷ്ടപ്രതാപത്തിന്റെ അനാഥത്വത്തിൽ ആളൊഴിഞ്ഞുകിടക്കുന്ന രാജപാതകളിൽ ചരിത്രം സാന്ദ്രമൗനമാവുന്നു. പോയകാലത്തിന്റെ നിറംമങ്ങിയ ഓർമ്മകൾ ഇന്നും ഈ കോവിലകങ്ങളിലെ പ്രായമായ തമ്പുരാന്മാരും തമ്പുരാട്ടിമാരും മനസ്സിൽ ഒതുക്കിവച്ചിട്ടുണ്ട്. എങ്കിലും മാററത്തിന്റെ നൊമ്പരം ഏററുവാങ്ങേണ്ടിവന്ന ഒരു തലമുറ എന്ന നിലയ്ക്ക് നഷ്ടപ്പെട്ടവയെക്കുറിച്ച് ഗൃഹാതുരരാവാതിരിക്കാൻ അവർ മനഃപൂർവം ശ്രമിക്കുംപോലെ.

തൃപ്പൂണിത്തുറ ക്ഷേത്രം

---

ന്ന ഉഗ്രമായ കുളിയാണ് അത്. ഇതൊക്കെയാണ് അന്നത്തെ ഓണത്തിന്റെ സ്മരണകൾ.

പ്രകൃതിയും മനുഷ്യരും ആകപ്പാടെ ആശ്വാസത്തിന്റെ ഒരു ദീർഘനിശ്വാസം വിടുന്നതായി തോന്നും ഓണക്കാലത്ത്. മിഥുനം–കർക്കടകം മാസങ്ങൾ ക്ഷാമവും പട്ടിണിയുമാണല്ലോ. അതു കഴിഞ്ഞ് കൊയ്ത്തും കഴിയുമ്പോൾ ആകപ്പാടെ ഒരു ഭാവവ്യത്യാസം വരുന്നു. ഒരു പുതിയ വർഷം തുടങ്ങിയതായി അപ്പോൾ തോന്നാം. എല്ലാ മാസവും നിലാവുണ്ട്. എന്നാൽ എന്തുകൊണ്ടോ ഓണനിലാവ് വളരെ വിശേഷപ്പെട്ടതാണ്. എല്ലാംകൊണ്ടും സുഭിക്ഷിതയാണെന്ന് തോന്നും.

ഓണത്തിന്റേതായ ഒരു തനിമയുണ്ട്. മാവേലിയും ഓണവും തമ്മിലുള്ള മനോഹരമായ ബന്ധത്തിൽ ആ തനിമയുണ്ട്. പക്ഷേ, മാവേലിസ്റ്റോറും ഓണവുമായുള്ള ബന്ധം അത്ര സുന്ദരമല്ല. അതിന്റെ തനിമയും കൃത്രിമത്വവും തമ്മിലുള്ള വ്യത്യാസം അത്രയുണ്ട്. നമ്മുടെ സുഭിക്ഷത ഇടങ്ങുന്നതിന്റെ പ്രതീകമായ ഒരു ദ്രാവിഡ ആഘോഷമാണ് ഓണം. പഴയ കേരളീയ വൈഭവത്തിന്റെ വലിപ്പവുമാണ് അതു കാണിക്കുന്നത്. ഇപ്പോൾ ഓണം സ്മരണ മാത്രമായിത്തീർന്നിരിക്കുന്നു.

ഓണം ഒരു ഹാർവസ്റ്റ് ഫെസ്റ്റിവൽ ആണ്. മാവേലിസങ്കല്പം തന്നെ മാലോകരെല്ലാരുമൊന്നുപോലെ കഴിഞ്ഞ കാലത്തിന്റെ സങ്കല്പമാണ്. ഭാവിയെക്കുറിച്ചുള്ള ഒരു പ്രത്യാശയും സൂക്ഷ്മമായി നോക്കിയാൽ അതിൽ കാണാം.

ഓണത്തിന്റെ ആഘോഷമാണ് എനിക്കോർമ്മ. എല്ലാ പ്രയാസവും മറന്നുകൊണ്ടുള്ള ആഘോഷം. ഓണത്തിന്റെ അന്തരീക്ഷംതന്നെ ഉത്സവമയമാർന്നതാണ് എന്നു തോന്നും. ഇന്ന് ആ അന്തരീക്ഷം റീക്രിയേററ് ചെയ്യാനൊക്കില്ല. ഓണം എന്നു പറയുന്നത് ഒരു കാലം മാത്രമല്ല; ഒരു മനോഭാവവുമാണ്. സമൃദ്ധികൊണ്ടു മാത്രം വരുന്നതല്ല ഓണമനോഭാവം.

## പോഞ്ഞിക്കര റാഫി

എല്ലാ വേദനകളിൽനിന്നുമുള്ള മോചനത്തിനായി മനുഷ്യന്റെ ആയലാണ് ഓണം. നഷ്ടപ്പെട്ടതിനെക്കുറിച്ചുള്ള വിലാപമാണത്, ഭാവിയെക്കുറിച്ചുള്ള ഒരു അമ്പിഷൻ ആണ് ഓണം. എത്ര നല്ല സങ്കല്പം!

ഇപ്പോൾ പലഹാരങ്ങളിലും ഭക്ഷണത്തിലും മാത്രം ഒതുങ്ങിപ്പോയിരിക്കുന്നു ഓണവുമായി ബന്ധപ്പെട്ട ആചാരങ്ങളും. പെരുമാററങ്ങളിലും പാടെ മാററം വന്നിരിക്കുന്നു. ഇപ്പോൾ എല്ലാം വെറും ആർട്ടിഫിഷ്യൽ ആയി. ഓണത്തിന് ആളുകൾ ഒരു സിനിമയ്ക്കുപോകും. അത്ര തന്നെ. സമ്പത്തിലുള്ള ആശ വർദ്ധിച്ച് ഒന്നും ഒന്നുമല്ലാത്ത ഘട്ടത്തിൽ കിടന്നുപിടയുകയാണ് നമ്മൾ. ഓണത്തിന്റെ ആത്മാവ് നഷ്ടപ്പെട്ടിരിക്കുന്നു. ഇപ്പോൾ നമുക്ക് ഭ്രാന്താണ്. തരംകിട്ടിയാൽ മററൊരുവനെ എങ്ങനെ കാച്ചാം എന്ന ചിന്തയാണ് നാലുപേർ കൂടിയാലെവിടെയും. മൂല്യങ്ങൾ നഷ്ടപ്പെട്ടതുകൊണ്ട് മനുഷ്യർ തമ്മിലുണ്ടായിരുന്ന പഴയൊരു സ്നേഹബന്ധം ഇപ്പോൾ ഇല്ലെന്നായിരിക്കുന്നു. ഇന്ന് ത്യാഗംചെയ്യാൻ ആരും തയ്യാറല്ല. എല്ലാ രംഗത്തും മത്സരമാണ്. ജീവിതം ഇന്ന് മത്സരിച്ചുകൊണ്ടുള്ള ഒരോട്ടമായിരിക്കുന്നു.

ടി. പത്മനാഭൻ

# വീട് നഷ്ടപ്പെടുന്നവർ

കുന്നിന്റെ ചരിവിലൂടെമുകളിലേക്ക് പതുക്കെ കയറിപ്പോകുന്ന റോഡ് അവരുടെ വീട്ടിന്റെ മുമ്പിലായിരുന്നു അവസാനിച്ചിരുന്നത്. ചരിവിൽ വേറെയും വീടുകളുണ്ടായിരുന്നു. അവരുടെ വീട്ടിൽനിന്നു നോക്കിയാൽ ടൗൺഷിപ്പ് ഏതാണ്ട് മുഴുവനുമായിത്തന്നെയും കാണാമായിരുന്നു. സന്ധ്യയുടെ ആരംഭത്തിൽ ആകാശത്തുനിന്ന് വെളിച്ചം മായുന്നതും ടൗൺഷിപ്പിലെ വീടുകളിൽ വിളക്കുകൾ തെളിയുന്നതും നോക്കി അവൾ വല്ലപ്പോഴും വരാന്തയിൽ തനിച്ചിരിക്കാറുണ്ടായിരുന്നു. അവളുടെ അനിയൻ അപ്പോൾ കളിക്കാൻ പോയിട്ടുണ്ടായിരിക്കും. അമ്മ തന്റെ മുറിയിൽ ശൂന്യമായ ചുവരിലേക്കു നോക്കി എന്തോ ആലോചിച്ച് പതിവുപോലെ മൂകയായിരിക്കുകയായിരിക്കും. അച്ഛനാണെങ്കിൽ...ഇല്ല, അതവൾക്ക് പറയാൻ കഴിയുകയില്ല. ചിലപ്പോൾ ക്ലബ്ബിലായിരിക്കും— അല്ലെങ്കിൽ ...ഇല്ല, അതവൾക്ക് പറയാൻ കഴിയില്ല. അവളോട് പറഞ്ഞിട്ടില്ലല്ലോ അച്ഛൻ എവിടെയെങ്കിലും പോകുന്നത്.

ഒരിക്കൽ അവൾ അച്ഛനോടു പറഞ്ഞു: ''അച്ഛാ, അച്ഛനെവിടെയാ പോകുന്നത്?''

അതു കേട്ടപ്പോൾ അച്ഛൻ ഞെട്ടി. അവൾ ആദ്യമായിട്ടായിരുന്നു അച്ഛനോട് അങ്ങനെ പറയുന്നത്. എന്തോ ഒരദ്ഭുതം സംഭവിച്ചതുപോലെ അച്ഛൻ അവളെത്തന്നെ നോക്കിനിന്നു. അപ്പോൾ അവൾ വീണ്ടും പറഞ്ഞു:

''എവിടെയും പോകണ്ടച്ഛാ— അച്ഛൻ ഇവിടെത്തന്നെ നിന്നാൽ മതി. രാത്രി...''

രാത്രി അവൾക്ക് ഭയമാകാറുണ്ടായിരുന്നു.

പക്ഷേ, അച്ഛൻ അന്നും പോയി.

അന്ന് അവൾ ഇതിലും ചെറിയ കുട്ടിയായിരുന്നു. അന്ന് അമ്മ മിക്കപ്പോഴും രാത്രി മുഴുവൻ ഉറങ്ങാതിരിക്കും. ആരും കാണുന്നില്ലെങ്കിൽ കരയും, ചിരിക്കുകയും ചെയ്യും. ചുരുക്കം ചിലപ്പോൾ തന്നോടുതന്നെ വർത്തമാനം പറയുകയും ചെയ്യും. അതു കേൾക്കുമ്പോൾ അനിയൻ അവളെ ഇറുകെ കെട്ടിപ്പിടിക്കും— ''ചേച്ചീ, അമ്മ''... അനിയന് ഭയമായിരുന്നു. അവൾക്കും ഭയമായിരുന്നു. പക്ഷേ, അതു പുറത്തുകാട്ടാതെ, അനിയനെ തലോടിക്കൊണ്ട് പറയും: ''ഉറങ്ങിക്കോ; നമ്മുടെ അമ്മയല്ലേ...അമ്മയ്ക്ക് സുഖമില്ലാഞ്ഞിട്ടല്ലേ...അച്ഛനിപ്പഴ് വരും; അച്ഛൻവന്നാൽ...'' അവളുടെ തലോടലിൽ ലയിച്ച് അനിയൻ പതുക്കെ ഉറക്കത്തിലേക്ക് വഴുതിപ്പോകും. പക്ഷേ, അവൾക്ക് ഉറങ്ങാൻ കഴിയില്ല. അവൾ കാതോർത്തു കിടക്കും. അച്ഛന്റെ കാറിന്റെ ശബ്ദം കേൾക്കുന്നുണ്ടോ? അല്ലെങ്കിൽ എന്തെങ്കിലും ശബ്ദം കേൾക്കുന്നുണ്ടോ? ഇടയ്ക്ക് അവൾ എഴുന്നേറ്റ് അമ്മയുടെ മുറിയുടെ വാതില്ക്കൽചെന്ന് എത്തിനോക്കും. അവളെ കണ്ടാൽ അമ്മ ചിലപ്പോൾ ചോദിക്കും: ''മോളുറങ്ങിയില്ലേ?'' അവൾ ഒന്നും പറയാതെ നിന്നാൽ അമ്മ പറയും: ''മോൾക്ക് പേടിയാകുന്നുണ്ടോ? എന്തിനാ? ഞാനില്ലേ ഇവിടെ—'' അപ്പോൾ അവൾ ചോദിക്കും: ''അമ്മ എന്താ ഉറങ്ങാത്തത്?'' പിന്നീട് അമ്മ ഒന്നും പറയില്ല. അമ്മയോട് ചേർന്നുനിന്ന്, അമ്മയുടെ കൈപിടിച്ചമർത്തി, അമ്മയുടെ നിബിഡമായ മുടിയിൽ മുഖമമർത്തി, ഒരു പൂച്ചക്കുട്ടിയെപ്പോലെ അവൾ...അപ്പോൾ അമ്മ ചോദിക്കും: ''എന്റെ മോൾ കരയുകയാണോ?'' അവൾ കണ്ണ് തുടച്ചു പറയും: ''അമ്മയല്ലേ കരയുന്നത്.''

അമ്മ പിന്നീട് എന്തോ ഓർത്തുകൊണ്ടെന്നപോലെ പൊടുന്നനെ ചോദിക്കും: ''എന്റെ മോള് നല്ലപോലെ ഇംഗ്ലീഷ് പഠിക്കുന്നില്ലേ?''

അവളുടെ പഠിപ്പിനെപ്പറ്റി അമ്മ എപ്പോഴെങ്കിലും ചോദിച്ചിട്ടുണ്ടെങ്കിൽ അത് ഇംഗ്ലീഷിനെക്കുറിച്ച് മാത്രമായിരുന്നു—അമ്മ പറയും: ''മോള് നല്ലതുപോലെ ഇംഗ്ലീഷ് പഠിക്കണം. എന്നിട്ട് സായ്പന്മാരെപ്പോലെ ഇംഗ്ലീഷ് പറയണം. ആളുകൾ കേട്ടാൽ ഞെട്ടിപ്പോകണം.'' അങ്ങനെ പറഞ്ഞ് അമ്മ വിദൂരതയിലേക്കു നോക്കി നിശ്ശബ്ദയായി നില്ക്കും.

എന്തിനാണ് ഇംഗ്ലീഷ് നല്ലതുപോലെ പഠിക്കേണ്ടത് എന്ന് ചോദിച്ചാൽ അമ്മ പറയും: ''എന്റെ മോൾക്ക് നല്ല ഭർത്താവിനെ കിട്ടാൻ-'' എന്തിനാണ് നല്ല ഭർത്താവ് എന്നു ചോദിച്ചാൽ, ''മോളെ നല്ലതുപോലെ സ്നേഹിക്കാൻ... ഓരോ ദിക്കിലൊക്കെ പോകുമ്പോൾ മോളെ ഒപ്പം കൊണ്ടുപോകാൻ...ആളുകൾക്ക് മോളെ പരിചയപ്പെടുത്തിക്കൊടുക്കാൻ...ഇതാണ് എന്റെ ഭാര്യ എന്നു പറയുവാൻ...''

സാധാരണയായി ഒന്നും പറയാതെ തന്നിൽത്തന്നെ മുഴുകിയിരിക്കുന്ന അമ്മ അത്തരം സന്ദർഭങ്ങളിൽ നിർത്താതെ സംസാരിച്ചുപോകും. അമ്മയ്ക്ക് മനസ്സിൽ അടക്കിവച്ച പലതും പറയാനുണ്ടായിരുന്നു. അവൾക്ക് മനസ്സിലാകുന്നതും മനസ്സിലാകാത്തതുമൊക്കെ. അവൾ അതൊക്കെ ഒരു യക്ഷിക്കഥ കേൾക്കുന്നതുപോലെ ശ്വാസമടക്കിപ്പിടിച്ച് കേട്ടിരിക്കും. വീട് അപ്പോൾ പരിപൂർണ്ണമായ നിശ്ശബ്ദതയിലായിരിക്കും. അനിയൻ അടുത്ത മുറിയിൽ, അവളുടെ കിടക്കയിൽ, കിടന്നുറങ്ങുകയായിരിക്കും...

അവൾ പലപ്പോഴും ആലോചിച്ചിട്ടുണ്ടായിരുന്നു: അമ്മ ഉറക്കത്തിലാണോ ഇങ്ങനെയൊക്കെ പറയുന്നത്? ആണെന്നുതന്നെയായിരുന്നു ആദ്യമൊക്കെ അവൾ വിശ്വസിച്ചിരുന്നത്.

അമ്മ സംസാരിച്ചുകൊണ്ടിരിക്കെ ഗേറ്റിൽനിന്ന് കാറിന്റെ ശബ്ദം കേൾക്കും.

അച്ഛൻ...

അമ്മ ഒരു നിമിഷം തരിച്ചുനില്ക്കും. പിന്നീട് ഒന്നും പറയില്ല. വീണ്ടും ചുമരിലേക്ക് നോക്കി മൗനമായിരിക്കും. അല്ലെങ്കിൽ കണ്ണടച്ച് ചരിഞ്ഞുകിടക്കും.





അവളും ക്ഷീണിച്ച കാൽവയ്പുകളോടെ തന്റെ മുറിയിലേക്കു പോകും...

അവൾ ചെവിടോർത്തു കിടക്കും...അച്ഛന്റെ ബാത്ത്റൂമിൽനിന്ന് വെള്ളം വീഴുന്നത്...ഡൈനിങ്റൂമിലെ കസാല നീക്കി ശബ്ദമുണ്ടാക്കി അച്ഛൻ ഇരിക്കുന്നത്...അല്ലെങ്കിൽ അവരുടെ മുറിയിൽ വന്ന് അവരുറങ്ങിയോ എന്നു നോക്കുന്നത്...

അവൾ ഉറങ്ങിയതുപോലെ കിടക്കും. ഒന്നും പറയില്ല.

എവിടെയോ എന്തോ തകരാറുണ്ടെന്ന് അവൾക്കറിയാമായിരുന്നു. പക്ഷേ, അതെന്താണെന്നോ, അല്ലെങ്കിൽ എന്തുകൊണ്ടാണെന്നോ ഒന്നും അവൾക്ക് വ്യക്തമായി അറിയാൻ പാടില്ലായിരുന്നു.

അവൾ ഒരു ചെറിയ കുട്ടിയായിരുന്നുവല്ലോ...

ടൗൺഷിപ്പിലെ വീടുകളിൽ വിളക്കുകൾ പ്രകാശിച്ചിരുന്നു. സ്കൂളിന്റെ മുമ്പിലും റോഡിലും പാർക്കിലുമെല്ലാം വെളിച്ചമുണ്ടായിരുന്നു. സ്കൂളിന്റെ മുമ്പിലെ ചെടികളുടെ ചില്ലകളിൽ പലനിറത്തിലുമുള്ള ബൾബുകൾ പ്രകാശിക്കുന്നുണ്ടായിരുന്നു. സ്കൂളിന്റെ മുമ്പിലെ മൈതാനത്തിൽ ഒട്ടേറെ കാറുകളും സ്കൂട്ടറുകളുമുണ്ടായിരുന്നു...

ഇരുട്ട് കയറിത്തുടങ്ങിയ വരാന്തയിൽ അവൾ തനിച്ചിരുന്നു.

അവളുടെ ശ്രദ്ധ മുഴുവൻ സ്കൂളിലായിരുന്നു.

അവിടെ ഓരോ നിമിഷവും എന്തൊക്കെയാണ് സംഭവിക്കുന്നതെന്ന് അവൾ മനസ്സിൽ കാണുന്നുണ്ടായിരുന്നു.

മൈതാനത്തുനിന്ന് ബാൻഡിന്റെ ശബ്ദം കേട്ടപ്പോൾ അവൾ ആവേശത്തോടെ സ്വയം പറഞ്ഞു:

ചീഫ് ഗസ്റ്റ്!

പിന്നീട്, പ്രിൻസിപ്പാൾ ചീഫ് ഗസ്റ്റിനെ നിറഞ്ഞ ഓഡിറ്റോറിയത്തിലൂടെ വേദിയിലേക്ക് ആദരപൂർവ്വം കൊണ്ടുപോകുന്നത്, അവളുടെ കൂട്ടുകാരികൾ കർട്ടന് പിറകിൽ പ്രാർത്ഥനചൊല്ലുവാൻ വിളിക്കുന്നതും കാത്തുകൊണ്ട് ആകാംക്ഷാപൂർവ്വം നിൽക്കുന്നത്, മറ്റുള്ളവർ—അതും അവളുടെ കൂട്ടുകാരികൾതന്നെ—ഗ്രീൻറൂമിൽനിന്ന് മുഖത്ത് ചായംതേക്കുന്നത്, കാലിൽ ചിലങ്കയണിയുന്നത്...എല്ലാം അവൾ കണ്ടു.

അപ്പോൾ...

മൈക്ക് പൊടുന്നനെ സജീവമായി.

''പ്രാർത്ഥന.''

ലൗഡ് സ്പീക്കറിലൂടെ അവളുടെ കൂട്ടുകാരികളുടെ ശബ്ദം കേട്ടപ്പോൾ ആദ്യം അവളുടെ മനസ്സൊന്നു പിടഞ്ഞു.

അവൾ ഓർത്തു: ഇപ്പോൾ അവിടെ അവളും ഉണ്ടാകേണ്ടതായിരുന്നില്ലേ!

കഴിഞ്ഞ രണ്ടാഴ്ചയായി മ്യൂസിക് ടീച്ചർ അവർക്ക് ട്രെയിനിങ് കൊടുക്കുകയായിരുന്നു, ''ഇരുട്ടിൽനിന്ന് വെളിച്ചത്തിലേക്കു വരുവാൻ ഞങ്ങളെ സഹായിക്കേണമേ'', എന്നു തുടങ്ങി ''സർവ്വർക്കും ശാന്തിലഭിക്കട്ടെ, സർവ്വർക്കും സ്നേഹം ലഭിക്കട്ടെ, സർവ്വർക്കും സന്തോഷം ലഭിക്കട്ടെ,'' എന്നവസാനിക്കുന്ന ആ പ്രാർത്ഥനാഗാനം ഭംഗിയായി അവതരിപ്പിക്കുവാൻവേണ്ടി. ആദ്യം അവൾ ആ ട്രൂപ്പിലുണ്ടായിരുന്നില്ല. ടീച്ചറും കൂട്ടുകാരികളും നിർബ്ബന്ധിക്കാഞ്ഞിട്ടായിരുന്നില്ല. അവരൊക്കെ പറഞ്ഞു: ''രേണുവല്ലേ ഏറ്റവും നല്ലതായി പാടുക—എന്നിട്ടിപ്പോൾ...അതു പറ്റില്ല, രേണു... രേണു നിന്നേ പറ്റൂ...'' സ്നേഹപൂർവ്വമായ അവരുടെ നിർബ്ബന്ധത്തിനു മുമ്പിൽ അവളുടെ മനസ്സ് ഇത്തിരിയൊന്നയഞ്ഞപ്പോൾ അവൾക്ക് ഏറ്റവും പ്രിയപ്പെട്ട ഒരു കൂട്ടുകാരി പറഞ്ഞു: ''രേണു, ഇനി ഈ സ്കൂളിൽ നമ്മൾ ഒന്നിച്ചുപാടുകയില്ലല്ലോ! ഇന്ന് ഒടുവിലത്തേതല്ലേ!''

വേറെ ആരോ പറഞ്ഞു: ''ഇനി പാസായാൽത്തന്നെയും നമ്മളൊക്കെ ഏതൊക്കെ കോളേജുകളിലാണ് ചെന്നവസാനിക്കുന്നതെന്ന് ആരു കണ്ടു!''

ടീച്ചറും പറഞ്ഞു: ''വരൂ, രേണു.''

അപ്പോൾ അവൾ പറഞ്ഞു: ''ശരി, ടീച്ചർ, ഞാൻ...'' അവളുടെ കണ്ണുകളിൽ വെള്ളമുണ്ടായിരുന്നു. ടീച്ചർ അവളുടെ മൂർദ്ധാവിൽ ചുംബിച്ചു. ഓ, എന്റെ കുട്ടീ.

ടീച്ചർക്ക് എന്നും അവളെ ഇഷ്ടമായിരുന്നു.

എല്ലാവർക്കും അവളെ ഇഷ്ടമായിരുന്നു. എല്ലാവർക്കും.

വരാന്തയിലെ ട്യൂബ്ലൈറ്റ് തെളിയിച്ചിരുന്നില്ല. എങ്കിലും അവിടെ പൂർണ്ണമായും ഇരുട്ട് വ്യാപിച്ചിരുന്നില്ല. വെളിയിൽനിന്നുള്ള പ്രകാശം അവിടെ കുറെയൊക്കെ എത്തുന്നുണ്ടായിരുന്നു. നീണ്ടുനിന്ന ഒരു ദുഃസ്വപ്നത്തിൽനിന്ന് അപ്പോൾ മാത്രം ഞെട്ടിയെഴുന്നേറ്റവളെപ്പോലെ അവൾ സ്തംഭിച്ചിരുന്നു...പ്രിൻസിപ്പാൾ സമ്മാനം വാങ്ങുന്ന കുട്ടികളുടെ പേരു വിളിക്കുന്നത് അവൾക്ക് കേൾക്കാമായിരുന്നു. ഒരുഘട്ടത്തിൽ അവൾ അവളുടെ പേരും കേട്ടു. അല്ല, ഒരിക്കലല്ല...ഒന്നിലധികം തവണ കേട്ടു.

അവൾക്ക് ഒന്നിൽക്കൂടുതൽ സമ്മാനങ്ങളുണ്ടായിരുന്നു.

ഇതിനുമുമ്പ് ഇതിലും കൂടുതൽ സമ്മാനങ്ങൾ അവൾക്ക് കിട്ടാറുണ്ടായിരുന്നു, ഇത്തവണ അവൾക്ക് ഒന്നിലും വളരെയൊന്നും ശ്രദ്ധിക്കാൻ കഴിഞ്ഞിരുന്നില്ല. എന്നിട്ടും...

അവളുടെ മനസ്സ് വേദനിച്ചു.

ആരായിരിക്കാം തനിക്കുവേണ്ടി സമ്മാനങ്ങൾ ഏറ്റുവാങ്ങുന്നതെന്ന് ദുഃഖം അടന്ന ഒരു പുഞ്ചിരിയോടെ അവളോർത്തു:

അനിയനായിരിക്കുമോ—?

അനിയനെക്കുറിച്ചോർത്തപ്പോൾ...

അനിയൻ ഇപ്പോൾ വലിയ ആളായിരിക്കുന്നു. ചെറിയ കുട്ടിയൊന്നുമല്ല. കഴിഞ്ഞ ആഴ്ച നാട്ടിൽ നിന്ന് അമ്മാമൻ വന്നപ്പോൾ അമ്മാമനും അതു തന്നെയാണ് പറഞ്ഞത്. ഇവൻ വലിയ ആളാ

യിപ്പോയല്ലോ! അവനെ കണ്ടാൽ ആരും അങ്ങനെ പറയും. പെട്ടെന്നാണ് അവൻ ഉയരംവച്ചത്. അല്ലെങ്കിൽ, അവളോർത്തു. അവളത് ശ്രദ്ധിക്കാൻ വൈകിയതായിരിക്കാം...

ഏതായാലും അവനിപ്പോൾ വലിയ ആളായിരിക്കുന്നു.

ഷർട്ടിന്റെ സ്ലീവ് തെറുത്തുകയററി ബാററുമായി ക്രിക്കററ് ഗ്രൗണ്ടിലേക്ക് ഇറങ്ങിപ്പോകുന്ന അനിയന്റെ രൂപം അവൾ മനസ്സിൽ കണ്ടു.

അനിയനെക്കുറിച്ച് അങ്ങനെ ഓർത്തു നിന്നപ്പോൾ അവ്യക്തമായ ഒരു ഭയത്തിന്റെ നിഴലും അവളുടെ മനസ്സിൽ പതിയുകയുണ്ടായി.

ഈയിടെയായി അവൻ കൂടുതലായും മൗനിയാവുന്നു. ചോദിച്ചാൽ മാത്രം എന്തെങ്കിലും പറയുന്നു. അപൂർവ്വമായി മാത്രം ചിരിക്കുന്നു. എപ്പോഴും അവൻ എന്തെങ്കിലും ആലോചിച്ചു കൊണ്ടിരിക്കുകയാണെന്ന് അവൾക്കു തോന്നുന്നു.

പലപ്പോഴും വൈകുന്നേരങ്ങളിൽ വെളിയിലേക്ക് പോകാതെ അവൻ വീട്ടിൽ തന്നെ ഇരിക്കുന്നു.

അവന്റെ വലിയ മനോഹരമായ കണ്ണുകളിലേക്കു നോക്കുമ്പോൾ അവൾ കാണുന്നത് അമ്മയെയാണ്. അമ്മയ്ക്കും അതേ മാതിരി കണ്ണുകളാണുള്ളത്. അഗാധമായ ജലാശയം പോലുള്ള കണ്ണുകൾ. ആഴം കാണാൻ കഴിയാത്തത്; പലതും ഒളിച്ചുവയ്ക്കുന്നത്.

അവിടെ നോക്കുമ്പോൾ ഈയിടെയായി അവൾക്ക് ഭയമാവുന്നു.

ദൈവമേ!

എന്റെ അനിയൻ...

സ്കൂളിലെ ആഘോഷത്തിന് അവൾ പോകുന്നില്ല എന്നു തീരുമാനിച്ചത് ഇന്നലെ മാത്രമായിരുന്നു. ടീച്ചറോടോ കൂട്ടുകാരികളോടോ അതിനെപ്പററിപറയുന്നതിനു മുമ്പായിത്തന്നെ അവൻ ഊഹിച്ചറിഞ്ഞു. ഇന്നലെ വൈകുന്നേരം അവൻ പുറത്തുപോയിരുന്നില്ല. അവൾ നിർബ്ബന്ധിച്ചപ്പോൾ പറഞ്ഞു: "എനിക്ക് സുഖം തോന്നുന്നില്ല."

പിന്നീട് അവൾ ഒന്നും പറഞ്ഞില്ല.

പറയുന്നതുകൊണ്ട് പ്രയോജനമില്ലെന്ന് അവൾക്കറിയാമായിരുന്നു. സമയം കൊല്ലാൻവേണ്ടി അവർ രണ്ടുപേരും 'കാരം' കളിച്ചു. ശ്വാസംമുട്ടിക്കുന്ന നിശ്ശബ്ദതയിൽ നിന്ന് പുറത്തേക്ക് കടക്കാനുള്ള ഒരു വാതിൽകൂടിയായിരുന്നു അത്. പക്ഷേ, കുറച്ചുകഴിഞ്ഞപ്പോൾ വിരസതയോടെ അവൻ പറഞ്ഞു: "മതി."

മേശയുടെ ഇരുവശങ്ങളിലുമായി അവർ വെറുതെ ഇരുന്നു. പൊടുന്നനെ അവൻ ചോദിച്ചു:

"നാളെ സ്കൂളിലേക്ക് പോകുന്നില്ലേ?"

അവൾ ഞെട്ടി. അവളുടെ മനസ്സിൽ അങ്ങനെയൊരു വിചാരം രൂപംകൊള്ളുന്നേയുണ്ടായിരുന്നുള്ളു. അപ്പോഴാണ് അവൻ ചോദിച്ചത്.

അവൾ പറഞ്ഞു:

"എന്താ?"

വിശേഷിച്ചൊന്നും സംഭവിക്കാത്ത മട്ടിൽ അനിയൻ പറഞ്ഞു;

"ചേച്ചി പോകുന്നില്ലെന്നു തോന്നി. ചേച്ചി പോകുന്നില്ലെങ്കിൽ ഞാനുമില്ല."

അവളുടെ മനസ്സ് അപ്പോൾ വിറച്ചു. എങ്കിലും തന്റെ പാരവശ്യം പുറത്തു കാട്ടാതെ, കൃത്രിമമായ ഗൗരവം നടിച്ചുകൊണ്ട് അവൾ പറഞ്ഞു:

"അതെന്താ, ഞാൻ പോകുന്നില്ലെങ്കിലും നിനക്ക് പോയ്ക്കൂടേ?

അവൻ തലയാട്ടിക്കൊണ്ട് പറഞ്ഞു:

"ഇല്ല; എനിക്ക് ആകെ മടുത്തിരിക്കുന്നു—ആളുകളുടെ ചോദ്യം; ചിരി...



അച്ഛനാണെങ്കിൽ ദിവസം കഴിയും തോറും..."

അവൾ പെട്ടെന്ന് അനിയനെ വിലക്കി.

"വേണ്ട."

അവൻ കതോട്ട് നോക്കിയിരുന്നു. പിന്നീട് തന്നോടെന്നപോലെ പറഞ്ഞു:

"എവിടെയെങ്കിലും പോയാലോ എന്ന് വിചാരിക്കുകയാണ്. അമ്മാമൻ വന്നപ്പോൾ പറഞ്ഞു, എന്നെയും കൂട്ടിക്കൊണ്ടുപോ—പക്ഷേ, അമ്മാമൻ പറയുന്നു—നിന്റെ ഇവിടത്തെ പഠിത്തം എങ്ങനെയെങ്കിലും കഴിയട്ടെ...പഠിത്തം... എനിക്ക വയ്യ...മടുത്തു..."

പെട്ടെന്ന് അവൻ തേങ്ങിക്കരയാൻ തുടങ്ങി.

അവൾ നടുങ്ങി.

അവൾ ഇത്ര കരുതിയിരുന്നില്ല.

ആകാശത്തു് അങ്ങിങ്ങായി നേരിയ മഴക്കാറുകളുണ്ടായിരുന്നു. പൊടുന്നനെ എങ്ങുനിന്നോ അതുവരെ ഇല്ലാതിരുന്ന ഒരു തണുത്ത കാററും വീശി. ഏതാനും മഴത്തുള്ളികൾ അവളുടെ മുഖത്തു വന്നു വീഴുകയും ചെയ്തു. അവളുടെ ശരീരമാകെ അപ്പോൾ കോരിത്തരിച്ചു. അവൾ കസാലയിൽനിന്നെഴുന്നേററ് വരാന്തയുടെ അഴികൾ പിടിച്ചുനിന്നു. അവളുടെ കണ്ണുകൾ ആകാശത്തിലായിരുന്നു. അവൾ പരിഭ്രമത്തോടെ ഓർത്തു:

"മഴ പെയ്യുമോ?"

സ്കൂളിൽനിന്ന് ആരോ പ്രസംഗിക്കുന്നത് അവൾക്ക് അവ്യക്തമായി കേൾക്കാമായിരുന്നു.

അവൾ ആകാശത്തിലേക്കുതന്നെ നോക്കിനിന്നു. ആകാശം അധികമൊന്നും ഇരുണ്ടിരുന്നില്ല. അവൾ പിന്നീട് എന്തോ ഓർത്തുകൊണ്ട് സ്വയം പറഞ്ഞു. ഇല്ല, പെയ്യില്ല.

അവളുടെ മനസ്സിൽ അപ്പോൾ അമ്മാമനായിരുന്നു—അവളുടെ അമ്മയുടെ അനുജൻ. സത്യത്തിൽ അവൾ അമ്മാമനെ വളരെയൊന്നും കണ്ടിരുന്നില്ല. എങ്കിലും അമ്മാമൻ അവളുടെ മനസ്സിൽ എന്നുമുണ്ടായിരുന്നു.

അനിയനും അങ്ങനെതന്നെയായിരിക്കണം.

സ്കൂളിൽ പോകില്ല എന്ന് ശഠിച്ചു പറഞ്ഞ അനിയനെ ഒടുവിൽ മയപ്പെടുത്തിയെടുത്തത് അമ്മാമന്റെ പേരുപയോഗിച്ചായിരുന്നുവല്ലോ.

ആദ്യമായി അമ്മാമനെ കണ്ടത് അവളോർത്തു. ഒരു ഓണക്കാലത്ത് വീട്ടിൽ പോയപ്പോഴായിരുന്നു. അന്ന് അവൾ ഒരു ചെറിയ കുട്ടിയായിരുന്നു. എങ്കിലും അവൾ നല്ലതുപോലെ ഓർക്കുന്നുണ്ട്—റെയിൽവേ സ്റ്റേഷനിൽ നിന്ന് വളരെ ദൂരം ബസ്സിൽ യാത്രചെയ്തതിനുശേഷമാണ് അമ്മയുടെ വീട്ടിൽ എത്തിയത്. വീട് ഒരു പാടത്തിന്റെ കരയിലായിരുന്നു. വലിയ ഒരു വരമ്പിലൂടെ നടന്നിട്ടു വേണമായിരുന്നു വീട്ടിലെത്താൻ. വീട്ടിലെത്താറായപ്പോൾ മഴ മാറിയിരുന്നു. അമ്മ പറഞ്ഞു: സൂക്ഷിച്ചു നടക്കൂ. അല്ലെങ്കിൽ വഴുതി വീഴും. പക്ഷേ, അവൾ ആകാശത്തിലായിരുന്നു നോക്കിയിരുന്നത്. ആകാശത്തിൽ വളരെ വലിയ ഒരു മഴവില്ലുണ്ടായിരുന്നു. വെയിലും ചാററൽ മഴയുമുള്ള ആ രാവിലെ അവൾ കണ്ട മഴവില്ല് വളരെ മനോഹരമായിരുന്നു. അവൾ അദ്ഭുതത്തോടെ അതുതന്നെ നോക്കിനിന്നു. അങ്ങനെയൊരു മഴവില്ല് അവൾ അതിനു മുമ്പ് കണ്ടിരുന്നില്ല. അമ്മ പറഞ്ഞു: "നടക്കൂ, കുട്ടീ,—നീ എന്താണ് ഇങ്ങനെ ആലോചിച്ചു നില്ക്കുന്നത്? ദാ, വീടെത്താറായല്ലോ.

അവൾ അമ്മയ്ക്ക് മഴവില്ല് കാണിച്ചുകൊടുത്തു. അവൾ എന്നിട്ട് അമ്മയോട് ചോദിച്ചു: "ഇവിടെ എപ്പോഴും ഇതുണ്ടാകുമോ അമ്മേ?"

അമ്മ പറഞ്ഞു: "ഉണ്ടാകും; മിക്കപ്പോഴുമുണ്ടാകും." അപ്പോൾ അവൾക്ക് വളരെ സന്തോഷമായി. അവൾ പറഞ്ഞു:

"നമുക്കെന്നാൽ ഇവിടെ നിന്നാൽ മതി."

അപ്പോൾ ദൈന്യത നടിച്ചുകൊണ്ട് അമ്മ പറഞ്ഞു:

"അയ്യോ, മോളെ...അച്ഛന്റെ കാര്യ

# സ്വാതന്ത്ര്യം

## ഒരനുഗ്രഹവും ഒരവസരവും

37 വർഷം മുമ്പ് നാം അടിമത്തച്ചങ്ങല വലിച്ചെറിഞ്ഞു് സ്വതന്ത്ര രാഷ്ട്രങ്ങളുടെ കൂട്ടത്തിൽ അംഗമായി തീർന്നു. അതിനു ശേഷം, ദേശീയ ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും നാം അതിവേഗം ഗണ്യമായ പുരോഗതി കൈവരിക്കുകയുണ്ടായി.

* ഇന്നു് നമ്മുടെ കർഷകർ ജനങ്ങളുടെ ആവശ്യങ്ങളത്രയും നിറവേററാൻ വേണ്ട ഭക്ഷ്യധാന്യങ്ങൾ ഉൽപാദിപ്പിക്കുന്നുണ്ട്.
* വ്യാവസായികോൽപ്പാദനത്തിന്റെ കാര്യത്തിലാണെങ്കിൽ ലോകരാഷ്ട്രങ്ങൾക്കിടയിൽ നമുക്ക് അഭിമാനകരമായ ഒരു സ്ഥാനമാണുള്ളതു്.

പുതുക്കിയ ഇരുപതിനപരിപാടി എല്ലാവർക്കും സാമൂഹ്യ സാമ്പത്തിക നീതി ഉറപ്പു വരുത്താനുള്ള നമ്മുടെ നിരന്തരയത്നങ്ങൾക്ക് പ്രധാനമായും ഊന്നൽ നൽകുന്നു. ഈ ലക്ഷ്യം നേടിയെടുക്കാൻ വേണ്ടി പ്രവർത്തിക്കുന്നതു വഴി മാത്രമേ, രാജ്യത്തിനകത്തു നിന്നും പുറത്തുനിന്നും ഉള്ള ഭീഷണികളിൽ നിന്നു് നമ്മുടെ സ്വാതന്ത്ര്യവും അഖണ്ഡതയും സംരക്ഷിക്കാനും നിലനിറുത്താനും നമുക്കു കഴിയൂ.

കഠിനാദ്ധ്വാനവും ഒത്തൊരുമിച്ചുള്ള പരിശ്രമവും വഴി നമ്മുടെ പ്രിയപ്പെട്ട ഈ ലക്ഷ്യം നേടിയെടുക്കുമെന്നു് സ്വാതന്ത്ര്യ പ്രാപ്തിയുടെ 38-ാമതു വർഷത്തിൽ നമുക്കു പ്രതിജ്ഞയെടുക്കാം.








മോ? അച്ഛനു് ആഫീസിൽ പോകണ്ടേ? നമ്മളിവിടെ നിന്നാൽ പിന്നെ അച്ഛനു് ആരാ ചോറുവച്ചു കൊടുക്കുക? അച്ഛന്റെ കുപ്പായം ആരാ എടുത്തുകൊടുക്കുക?...''

എന്നിട്ടു് അല്പം പിറകിലായി നടന്നിരുന്ന അച്ഛനോടു് വിളിച്ചു പറഞ്ഞു:

''ദേയ്, കേട്ടില്ലേ, നിങ്ങളുടെ മോളു് പറയുന്നതു്?''

അപ്പോൾ അച്ഛൻ ചിരിച്ചു.

''അങ്ങിനെ അവൾക്കൊരാശയുണ്ടെങ്കിൽ...''

വീടു് വളരെ വലിയതായിരുന്നു. വീടു് നിൽക്കുന്ന പുരയിടവും വളരെ വലിയതായിരുന്നു. പുരയിടത്തിൽ നിറയെ മരങ്ങളുണ്ടായിരുന്നു. പുരയിടത്തിന്റെ ഒരററത്തു്, വലിയ, കെട്ടിപ്പടുത്ത, നീലജലം നിറഞ്ഞുനില്ക്കുന്ന ഒരു കുളമുണ്ടായിരുന്നു. അങ്ങനെയൊരു കുളം അവൾ ആദ്യമായി കാണുകയായിരുന്നു, അമ്മാമനാണു് അവളെ കുളം കാണാൻ കൊണ്ടുപോയതു്. അപ്പോൾ അമ്മ പറഞ്ഞു: ''സൂക്ഷിക്കണേ. അവൾ വലിയ തന്നിഷ്ടക്കാരിയാണു്.'' അപ്പോൾ അമ്മാമൻ പറഞ്ഞു: ''അതൊക്കെ എനിക്കറിയാം.'' എന്നിട്ടു് അവളെ നോക്കി ചിരിച്ചുകൊണ്ടു് പറഞ്ഞു: ''രേണു നല്ല കുട്ടിയാണു്. അല്ലേ, രേണൂ?''

സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങുന്ന കുളത്തിലെ വെള്ളത്തിൽ ഒരു വലിയ വരാൽ അതിന്റെ കുട്ടികളേയുംകൊണ്ടു് നീന്തിക്കളിക്കുന്നുണ്ടായിരുന്നു. ഏതാണ്ടു് വെള്ളത്തിനു മുകളിലായിട്ടുതന്നെയായിരുന്നു തള്ളവരാൽ. ഇളം ചുകപ്പുനിറത്തിലുള്ള ചെറിയ രത്നക്കല്ലുകൾ നാലുപാടും വാരിവിതറിയതുപോലെയുണ്ടായിരുന്നു അതിന്റെ കുഞ്ഞുങ്ങൾ. അവൾ വളരെ അദ്ഭുതത്തോടെ ആ കാഴ്ച നോക്കിനിന്നു. പിന്നീടു് ചെറിയ ഒരു കല്ലെടുത്തു് കുളത്തിലേക്കു് എറിയുവാൻ നോക്കിയപ്പോൾ അവളെ തടുത്തുകൊണ്ടു് അമ്മാമൻ പറഞ്ഞു: ''എറിയരുതു്. എന്തിനാ എറിയുന്നതു്? എറിഞ്ഞാൽ തള്ളവരാൽ ചത്തുപോകില്ലേ? ചത്തുപോയാൽ പിന്നെ അതിന്റെ കുഞ്ഞുങ്ങൾക്കാരാ ഉള്ളതു്?'' അവൾ അപ്പോൾ അമ്മാമനോടു് പറഞ്ഞു: ''അവക്കു് അച്ഛനില്ലേ?'' അമ്മാമൻ ''ഇല്ല'' എന്നു് തലയാട്ടി. അവൾ പിന്നെയും ചോദിച്ചപ്പോൾ ''അവരെയൊക്കെവിട്ടു് അച്ഛൻ എവിടേക്കോ പോയെന്നു്'' അമ്മാമൻ പറഞ്ഞു. അപ്പോൾ അവൾക്കു് വളരെ സങ്കടം തോന്നി.

അവർ സംസാരിക്കുന്നതു് തള്ളവരാൽ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അമ്മാമൻ പറഞ്ഞു; ''ദാ, നോക്കിയാട്ടെ. അതു് നമ്മൾ പറയുന്നതൊക്കെ കേൾക്കുന്നുണ്ടു്.'' തള്ളവരാലിന്റെ വലിയ കണ്ണുകളിലേക്കു് നോക്കിയപ്പോൾ അമ്മാമൻ പറഞ്ഞതു് ശരിയാണെന്നു് അവൾക്കു് തോന്നി.

അവൾ കൈ പിറകിലേക്കു് കൊണ്ടുപോയി തള്ളവരാൽ കാണാതെ കല്ലു് പതുക്കെ നിലത്തിട്ടു.

അമ്മാമൻ പിന്നീടു് പറഞ്ഞു: ''വാ നിനക്കു് ഞാൻ നമ്മുടെ പശുക്കുട്ടികളെയൊക്കെ കാണിച്ചുതരാം.'' അങ്ങനെ അവർ അവിടെ നിന്നു് തൊഴുത്തിലേക്കു പോയി. തൊഴുത്തിൽ നല്ല വെളുത്തുകൊഴുത്ത പശുക്കുട്ടികളുണ്ടായിരുന്നു. അവൾ അവരെയൊക്കെ തടവുകയും ഉമ്മവയ്ക്കുകയും ചെയ്തു. പശുക്കുട്ടികൾ അവയുടെ മുഖം അവളുടെ മേൽ ഉരസിക്കൊണ്ടിരുന്നു. തൊഴുത്തിൽനിന്നു് പിന്നെ അവർ കളപ്പുരയിലേക്കുപോയി. കളപ്പുരയിൽ ധാരാളം സ്ത്രീകൾ ജോലി ചെയ്യുന്നുണ്ടായിരുന്നു. അവളെ കണ്ടപ്പോൾ അവരൊക്കെ ജോലിനിറുത്തി അവളോടു് ചിരിച്ചുകൊണ്ടു് എന്തൊക്കെയോ പറഞ്ഞു. പക്ഷേ അവർ പറഞ്ഞതൊന്നും അവൾക്കു് മനസ്സിലായില്ല.

വീട്ടിലെ തളത്തിൽ അമ്മയും അച്ഛനും മുത്തശ്ശിയും ഉണ്ടായിരുന്നു. അവരെ കണ്ടപ്പോൾ അമ്മ ചോദിച്ചു—''എവിടെയൊക്കെ പോയി?''



അവൾ അമ്മാമനെ തന്നോടു് ചേർത്തു പിടിച്ചു് അമ്മാമന്റെ ചെവിയിൽ പറഞ്ഞു: ''പറഞ്ഞുകൊടുക്കരുതേ!'' അമ്മാമൻ പറഞ്ഞു, ഇല്ല. എന്നിട്ടു് അവരോടൊക്കെയായി വളരെ ഗൗരവത്തിൽ പറഞ്ഞു:

''അതൊക്കെ രഹസ്യമാണു്, ആരും ചോദിക്കേണ്ട, ചോദിച്ചാൽ പറയുകയുമില്ല.''

എന്നിട്ടു് അവളെ നോക്കി കണ്ണു ചിമ്മി അമ്മാമൻ പുഞ്ചിരിച്ചു.

അപ്പോൾ അമ്മ പറഞ്ഞു;

''ഓ, ഒരമ്മാമനും മരുമകളും. രണ്ടുദിവസം കഴിഞ്ഞാൽ പോകുമല്ലോ. പിന്നെ ഈ അമ്മാമനെ എങ്ങനെയാണു് കാണുന്നതു്?''

അമ്മാമൻ പറഞ്ഞു:

''അതൊക്കെ നമ്മൾ തീരുമാനിച്ചുകൊള്ളും; നിങ്ങളാരും ഇടപെടേണ്ട.''

അപ്പോൾ അവരൊക്കെക്കൂടി വീണ്ടും ചിരിച്ചു.

രാത്രി മുകളിലത്തെ നിലയിൽ അമ്മാമന്റെ കൂടെ കിടന്നു. അമ്മാമൻ നിലാവിൽ കുളിച്ചുനില്ക്കുന്ന വയലുകൾ അവൾക്കു് കാണിച്ചുകൊടുത്തു. ആകാശത്തിലെ നക്ഷത്രങ്ങളെ കാണിച്ചുകൊടുത്തു. സുന്ദരിയായ ഒരു രാജകുമാരി ഒരിക്കൽ ഒരു നക്ഷത്രമായി മാറിപ്പോയ കഥ പറഞ്ഞുകൊടുത്തു. അവൾ അദ്ഭുതത്തോടും സന്തോഷത്തോടുംകൂടി അതൊക്കെ കേട്ടു് അമ്മാമന്റെ അടുക്കൽ കിടന്നു. ഒടുവിൽ ഉറക്കം അവളുടെ കൺപോളകളിൽ ഉമ്മവയ്ക്കുവാൻ തുടങ്ങിയപ്പോൾ അവൾ അമ്മാമനോടു് പറഞ്ഞു:

''ഞാൻ മടങ്ങിപ്പോകില്ല; ഞാൻ അമ്മാമന്റെ കൂടെയാ നില്ക്കുക...''

അമ്മാമൻ അതു് സമ്മതിക്കുകയും ചെയ്തു.

അതിനുശേഷം...

മിനിഞ്ഞാന്നു വൈകുന്നേരം അമ്മാമന്റെ കൂടെ ടൗൺഷിപ്പിലൂടെ നടന്നപ്പോൾ അവളോർത്തു:

''കാലം എത്രവേഗത്തിലാണു് കടന്നുപോകുന്നതു്...''

അവർ രണ്ടുപേരും ഒരു ലക്ഷ്യവുമില്ലാതെ പതുക്കെ നടന്നു. അവർ അധികമൊന്നും സംസാരിക്കുന്നുണ്ടായിരുന്നില്ല. അവൾ പുറത്തിറങ്ങിയതു് അമ്മാമൻ പറഞ്ഞതുകൊണ്ടായിരുന്നു. അമ്മാമൻ പറഞ്ഞു:

''നമുക്കൊന്നു് നടന്നിട്ടു വരാം.''

അമ്മാമനു് മടങ്ങിപ്പോകാനുള്ള സമയമായിരുന്നു. അമ്മാമൻ വളരെ ചെറിയ ലീവിൽ വന്നതായിരുന്നു. എപ്പോഴാണു് ഇനി വീണ്ടും വരാൻ കഴിയുക എന്നു് നിശ്ചയവുമുണ്ടായിരുന്നില്ല. വീണ്ടും ഇവിടെ, എന്നെങ്കിലുമായി, വരുമോ എന്നതും സംശയമായിരുന്നു. അതുകൊണ്ടു് 'നടന്നിട്ടുവരാം' എന്നു പറഞ്ഞപ്പോൾ അവൾ മുടക്കം പറഞ്ഞില്ല... ടൗൺഷിപ്പിലൂടെ നടക്കുക എന്നതു് ഈയിടെയായി അവളെസ്സംബന്ധിച്ചിടത്തോളം വളരെ മടുപ്പുണ്ടാക്കുന്ന ഒരു കാര്യമായിരുന്നിട്ടുപോലും.

അവൾക്കു് അമ്മാമനോടു് പലതും പറയണമെന്നുണ്ടായിരുന്നു. പക്ഷേ, എന്തുകൊണ്ടോ ഒന്നും പറയാൻ കഴിഞ്ഞില്ല. എങ്കിലും പറയാതെതന്നെ അമ്മാമനു് എല്ലാം മനസ്സിലാകുന്നുണ്ടെന്നു് അവൾക്കു തോന്നി. രാവിലെ, അച്ഛനും അമ്മാമനും തമ്മിൽ സംസാരിച്ചിരുന്നതു് കുറെയൊക്കെ അവൾ കേൾക്കാനിടവന്നിരുന്നു. കേൾക്കണമെന്നുവച്ചു് കേട്ടതോ ഒളിച്ചുനിന്നു് കേട്ടതോ ഒന്നുമായിരുന്നില്ല. അവൾ എന്തോ എടുക്കാൻവേണ്ടി മുറിയിൽ ചെന്നതായിരുന്നു. അപ്പോഴാണു്...അമ്മാമൻ പറയുകയായിരുന്നു: 'ഇതൊക്കെ മോശമല്ലേ? ഈ സ്ത്രീയുടെ സ്ഥിതി ഇപ്പോൾ എവിടംവരെയെത്തി...ഇവരെ കല്യാണം കഴിക്കുമ്പോൾ

(ശേഷം 24-ാം പേജിൽ)



എം. മുകുന്ദൻ

# ഗലികത്തീസ്

ദില്ലിയിൽ ബിഷംബർ സിംഗ് എന്ന ഒരാളുണ്ടായിരുന്നു. ഇന്ന് അയാൾ ജീവിച്ചിരിപ്പില്ല.

പഴയ ദില്ലിയിലെ ഗലി കത്തീസിൽ കാലപ്പഴക്കം ചെന്ന് നിറംമങ്ങിയ ഒരു കെട്ടിടത്തിലെ താമസക്കാരനായിരുന്നു അയാൾ. ആ എടുപ്പിന്റെ വലിയൊരു ഭാഗം വാടകയ്ക്ക് കൊടുത്തിരുന്നു. താഴെ ഇടതുവശത്തുള്ള ഒരു മുറിയിലാണ് അയാളും ഭാര്യയും രണ്ടു കുട്ടികളും താമസിച്ചു പോന്നത്. പുറത്തേക്ക് ഒരു ചെറിയ ജനലുണ്ടെങ്കിലും അതിനു കതകുകൾ ഉണ്ടായിരുന്നില്ല. കതകുകൾ പിടിപ്പിച്ചിരുന്ന തുരുമ്പുപിടിച്ച വിജാവരികൾമാത്രം ഇപ്പോഴും അവിടെ കാണാം. ഗലിയിലൂടെ കടന്നുപോകുന്നവർക്ക് ഉള്ളിൽ നടക്കുന്നതെല്ലാം വ്യക്തമായി കാണുവാൻ സാധിക്കുമായിരുന്നു. എതിർവശത്തെ പലഹാരക്കടക്കാരൻ ലാലാജിയുടെ മകന്റെ കണ്ണ് എല്ലായ്പോഴും ആ മുറിക്കുള്ളിലായിരുന്നു. അവിടെ ചുമരിൽ അടിച്ചുചേർത്ത പീഞ്ഞപ്പലകകളിൽ നാനാതരം പിത്തളപ്പാത്രങ്ങൾ പ്രദർശിപ്പിച്ചിരുന്നു. തംബ്ലറുകളും ഗ്ലാസുകളും കട്ടോലികളുമെല്ലാം ആ കൂട്ടത്തിലുണ്ടായിരുന്നു. ബിഷംബർ സിംഗിന്റെ ഭാര്യ കാന്താറാണിയുടെ പ്രധാന ജോലി ആ പിത്തളപ്പാത്രങ്ങൾ ഇടച്ചുമിനുക്കിവയ്ക്കുകയായിരുന്നു. കതകുകളില്ലാത്ത ജനലിലൂടെ വെയിൽ അകത്തു വീഴുമ്പോൾ ആ മഞ്ഞപ്പാത്രങ്ങൾ വെട്ടിത്തിളങ്ങുമായിരുന്നു.

ഗലിയുടെ ഓരത്ത് കെട്ടിടത്തോടു ചേർത്തിട്ട ഒരു കയറുകട്ടിലിലാണ് അയാൾ തന്റെ സമയം മുഴുവൻ ചെലവഴിച്ചിരുന്നത്. കട്ടിലിൽ വിരിച്ചിരുന്ന ജമുക്കാളം ആ കെട്ടിടം പോലെ തന്നെ കാലപ്പഴക്കം ചെന്നതായിരുന്നു. തലയണയിന്മേൽ വർഷങ്ങളുടെ മെഴുക്കും പൊടിയും ഇഴുകിപ്പിടിച്ചിരുന്നു. അയാൾക്ക് പ്രത്യേകിച്ച് ജോലിയൊന്നുമുണ്ടായിരുന്നില്ല. എല്ലായ്പോഴും ആ കയറുകട്ടിലിൽകിടന്ന് ഉറങ്ങുന്നത് കാണാമായിരുന്നു. ഉറങ്ങാത്തപ്പോൾ അയാൾ ഒരു ദ്രവിച്ച വേദപുസ്തകം വായിച്ചുകൊണ്ടിരിക്കും. അല്ലെങ്കിൽ കട്ടിലിൽഇരുന്ന് റംകുടിച്ചുകൊണ്ടിരിക്കും. ഇടയ്ക്കിടെ ആരുടേയോ പെർമിറ്റുമായി പാലം വില്ലേജിലെ ഡിഫൻസ് കാന്റീനിൽചെന്ന് റംവാങ്ങിക്കൊണ്ടുവരും. റംകുടിക്കുമ്പോൾ അയാൾ തന്റെ പൈജാമയും ഷർട്ടും അഴിച്ചുമാറ്റും. ഒരയഞ്ഞ അണ്ടർവെയർ മാത്രം ധരിച്ച് ചാർപ്പായിൽ ചമ്രംപടഞ്ഞിരുന്നാണ് കുടിക്കുക. അന്നേരം ഗലിയിലൂടെ കടന്നുപോകുന്ന റിക്ഷാക്കാരോടും വണ്ടിക്കുതിരകളോടുമെല്ലാം അയാൾ തന്റെ വലിയ വെള്ളപ്പല്ലുകൾ കാട്ടി ചിരിക്കും. റംകുടിക്കാത്തപ്പോൾ ആരും അയാളെ ചിരിച്ചുകണ്ടിട്ടില്ല. ഞാനും കണ്ടിട്ടില്ല.

ബിഷംബർസിംഗിന്റെ വാടകക്കാരിൽ ഒരാളായിരുന്നു ഞാൻ. എന്റെ വെളിച്ചം കടക്കാത്ത കുടുസ്സായ മുറിക്ക് നൂറിലെ ഴുപത്തിയഞ്ച് ഉറുപ്പികയായിരുന്നു വാടക. കവിയും തൊഴിൽരഹിതനുമായ അലി സുഹാനുള്ളയും ഞാനും ഈ മുറി പങ്കിടുന്നു. സത്യസന്ധനായ ഒരു ചെറുപ്പക്കാരനായിരുന്നു അയാൾ. തിന്നില്ലെങ്കിലും കുടിച്ചില്ലെങ്കിലും അയാൾ തന്റെ വാടകയിനമായ എമ്പത്തിയേഴര ഉറുപ്പിക കൃത്യമായി കൊടുത്തുപോന്നു. അന്ന് ചാരായ വില്പനയായിരുന്നു എന്റെ തൊഴിൽ. ജുമാമസ്ജിദിന്റെ പരിസരങ്ങളിൽ ചുറ്റിപ്പറ്റിനടന്ന് ഞാൻ രഹസ്യമായി ചാരായം കൈമാറും. ഒരു ഗോലിക്ക് ഒരു രൂപവച്ചാണ് അന്ന് കച്ചവടം ചെയ്തത്. തോല ഒന്നിന് മുപ്പത്തിയഞ്ച് ഉറുപ്പികവച്ചും. എന്റെ ഇടപാടുകാരിൽ ഏറിയപേരും സഞ്ചാരികളായ ഹിപ്പികളായിരുന്നു. ചിലപ്പോൾ അവർ എന്നെത്തേടി എന്റെ പാർപ്പിടത്തിൽ വരുമായിരുന്നു.



അവിടെവച്ച് ഞാൻ വ്യാപാരം ചെയ്യാറില്ലായിരുന്നു. അങ്ങനെ ചെയ്താൽ കവി അലിസുഹാനുള്ള മുറിവിട്ടുപോകുമെന്നത് തീർച്ചയായിരുന്നു. അന്ന് അയാൾ കവിതയെഴുതിയത് സിക് ഗുരുദേവന്മാരെക്കുറിച്ചും ഭഗത്‌സിംഗിനെക്കുറിച്ചും മറ്റുമായിരുന്നു.

ഒരു ദിവസം മുറിയിൽ കയറിവന്ന അലിയുടെ മുഖം കടലാസ്പോലെ വിളറിയിരുന്നു.

''എന്തുപറ്റി കവിജീ?'' ഞാൻ ചോദിച്ചു.

''ഭയ്യാ, നമുക്ക് ഈ ഗലി വിട്ടുപോകണം.''

അയാൾ മുറിയിൽ കയറി തലയ്ക്ക് കൈകൊടുത്തിരുന്നു. എന്തു സംഭവിച്ചുവെന്ന് ഞാൻ ആവർത്തിച്ചുചോദിച്ചു. അന്നേരം അയാളുടെ മുഖം വീണ്ടും വിളറി. ഇടയ്ക്കിടെ കുടിനീരിറക്കിക്കൊണ്ടാണ് അയാൾ താൻ കണ്ട കാഴ്ച വിവരിച്ചത്.

ബിഷംബർസിംഗ് രാവിലെ തന്നെ പാലം വില്ലേജിൽ റം വാങ്ങുവാൻ പോയിരുന്നു. കുട്ടികൾ രണ്ടുപേരും ഗലിയുടെ അറ്റത്തിരുന്ന് കളിക്കുന്നു. അപ്പോഴാണ് രാജീന്ദർകുമാർ കാന്താ റാണിയുടെ മുറിയിൽ കയറിച്ചെന്നത്. അതു പ്രതീക്ഷിച്ചിരുന്നതുപോലെ അവൾ ഉടനെ അകത്തുനിന്നും വാതിലുകൾ അടച്ച് കുറ്റിയിട്ടു. ഭർത്താവ് ഡിഫൻസ് കാന്റീനിൽ റം വാങ്ങുവാൻ പോകുമെന്ന് അവൾക്ക് നേരത്തേ അറിയാമായിരുന്നിരിക്കണം. കാരണം രാവിലെ തന്നെ അവൾ കുടകെണ്ണ പുരട്ടി മുടി ചീകുകയും ചുണ്ടുകൾ ചുമപ്പിക്കുകയും ചെയ്തിരുന്നു.

ഗലിയുടെ മറുഭാഗത്ത് പലഹാരക്കട നടത്തുന്ന ലാലാജിയുടെ ഇളയ മകനാണ് രാജീന്ദർ കുമാർ. അവൻ കോളേജില്ലാത്തപ്പോൾ കടയിൽ വന്നിരുന്ന് പലഹാരങ്ങൾ വില്ക്കുവാൻ അച്ഛനെ സഹായിക്കും.

''പാപികള്. മഹാത്മാഗാന്ധി ജീവിച്ച നാടാണിത്...''

കവി അലിസുഹാനുള്ള വിലപിച്ചു. അയാളുടെ അടുത്ത കവിത ഭർത്താക്കന്മാർ റം വാങ്ങുവാൻ പോകുമ്പോൾ ചതിക്കുന്ന ഭാര്യമാരെക്കുറിച്ചായിരിക്കുമെന്ന് ഞാൻ ഊഹിച്ചു.

അയാൾ ചായ കഴിച്ചില്ല. ഒരു തുള്ളി വെള്ളംപോലും ഇറക്കിയില്ല.

''ബിഷംബർസിംഗ് വരട്ടെ.'' അരോഷംകൊണ്ടു. ''ഞാൻ പറഞ്ഞുകൊടുക്കും.''

ഞാൻ ഞെട്ടിപ്പോയി. ബിഷംബർ സിംഗ് വെട്ടുകത്തിയുമെടുത്ത് അലറിക്കൊണ്ട് ഗലി മുറിച്ചുകടക്കും. കുതിരച്ചാണകം ഇഴുകിചേർന്ന ഗലിയിൽ പലഹാരക്കടക്കാരന്റെ മകന്റെ ചുടുരക്തം കുത്തിയൊലിക്കും. ചിലപ്പോൾ അത് ഒരിരട്ട കൊലപാതകമായിരിക്കും. രണ്ടു മക്കളുടെ അമ്മയായ കാന്താറാണിയുടെ ചോരയും ഒഴുകിയെന്നുവരാം.

''പറയരുതേ, പറയരുതേ—''

ഞാൻ അപേക്ഷിച്ചു, തുടർന്ന് ഞങ്ങൾ തമ്മിൽ ഒരു വാദപ്രതിവാദം നടന്നു. പരമാർത്ഥങ്ങൾ വിളിച്ചു പറയുവാനുള്ളതല്ലെന്നും ഒളിച്ചുവയ്ക്കുവാനുള്ളതാണെന്നുമായിരുന്നു എന്റെ വാദം. സത്യസന്ധനും നീതിമാനുമായ അലിസുഹാനുള്ള എന്നോട് യോജിച്ചില്ല. ശബ്ദംകേട്ട് അടുത്ത മുറിയിൽ താമസിക്കുന്ന പീറ്റർ ഫെർനാണ്ടസ് വെളിയിൽ വന്നു. ചാന്ദ്നിചൗക്കിൽ പഴയ കോട്ടുകളും കമ്പിളി വസ്ത്രങ്ങളും നടന്നുവില്ക്കുകയാണ് അയാളുടെ തൊഴിൽ. പീറ്റർ എന്റെ വാദം ശരിവച്ചു. ഞങ്ങൾ ഇരുവരും കാന്താറാണിക്കും അവളുടെ ജാരനും മാപ്പുകൊടുക്കുവാൻ വീണ്ടും അപേക്ഷിച്ചു. പക്ഷേ, അലി വഴങ്ങിയില്ല.

''പാപികൾ ശിക്ഷിക്കപ്പെടണം.''

അന്നേരമാണ് ഇരു കൈകളിലും റം കുപ്പികളുമായി ബിഷംബർസിംഗ് ഒരു റിക്ഷയിൽ വന്നിറങ്ങിയത്.

അലി ആളിക്കത്തുന്ന ധാർമ്മികരോഷത്തോടെ കോണിയിറങ്ങി. പിറകെ ശ്വാസം പിടിച്ചുകൊണ്ട് ഞാനും പീറ്ററും.

''എന്താ കാര്യം?''

റം കുപ്പികൾ നെഞ്ചോടു ചേർത്തു പിടിച്ചുകൊണ്ട് ബിഷംബർസിംഗ് തിരക്കി. ഞങ്ങൾ മൂന്നുപേരെയും ഒന്നിച്ച് കണ്ടതിനാൽ എന്തോ തകരാറുകൾ ഉണ്ടെന്ന് അയാൾ മണത്തറിഞ്ഞു. എനിക്ക് ശ്വാസം കഴിക്കുവാൻ വിഷമം തോന്നി. ഉള്ളംകൈകൾ വിയർത്തു നനഞ്ഞു. ധീരനായ അലി സുഹാനുള്ള മുഖവുരയൊന്നും കൂടാതെ അറിയിച്ചു:

''നിങ്ങൾ റം വാങ്ങാൻ പോയപ്പോൾ രാജീന്ദർകുമാർ നിങ്ങളുടെ ഭാര്യയെ സന്ദർശിച്ചു. വാതിലുകൾ ഉള്ളിൽനിന്നു കുറ്റിയിട്ട് നാലുമണിനേരം അവർ അകത്ത് ചെലവഴിച്ചു...''

അതിനെന്താ എന്ന മട്ടിൽ ബിഷംബർ സിംഗ് അലിയെ നിസ്സാരമായി ഒന്നു നോക്കി. അയാളുടെ മുഖത്ത് യാതൊരു ഭാവഭേദവും കണ്ടില്ല. അയാൾ അകത്തു പോയി തന്റെ വസ്ത്രങ്ങൾ ഉരിഞ്ഞിട്ടു. ഒരു പിത്തള ഗ്ലാസ് നിറയെ റം ഒഴിച്ച് വെളിയിൽ കയറുകട്ടിലിൽ വന്നിരുന്നു. റം കുടിക്കുന്നതിനിടയിൽ പലഹാരക്കടക്കാരൻ ലാലാജിയോട് അയാൾ എന്തെല്ലാമോ തമാശകൾ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു.

പിറേറന്ന് അലി സുഹാനുള്ള മുറിവിട്ടുപോയി. പകരം പീറ്റർ ഫെർനാണ്ടസ് എന്റെ മുറിയിലേക്കു മാറി.

ക്രിസ്മസ്സിന്റെ രണ്ടാഴ്ച മുമ്പായിരുന്നു അയാളുടെ ജന്മദിനം. അന്ന് അയാളുടെ കൂടെ റം കുടിക്കാമെന്ന് ഞാൻ സമ്മതിച്ചിരുന്നു. അതുകൊണ്ട് നേരത്തെ വ്യാപാരം നിറുത്തി ഞാൻ മുറിയിലേക്കു തിരിച്ചുപോന്നു. ഗലിയിൽ ഉച്ചവെയിൽ മങ്ങുകയായിരുന്നു. പീറ്റർ ദുഃഖിതനായി ഇരിക്കുന്നു.

''എന്തുപറ്റി പങ്ങാതീ?''

ഞാൻ ആരാഞ്ഞു. ജന്മനാളിൽ ഇങ്ങനെ ദുഃഖിച്ചിരിക്കുന്നതും ശരിയല്ല. നിസ്സാരകാര്യങ്ങളുടെ പേരിൽ ദുഃഖിക്കുന്നവനല്ല പീറ്റർ ഫെർനാണ്ടസ്. ഞങ്ങളുടെ എടുപ്പിൽ ഏറ്റവും അധികം ക്ഷമയുള്ളത് അയാളായിരുന്നു.

''എല്ലാം പോയി.''

അയാൾ പറഞ്ഞു.

ചാന്ദ്നിചൗക്കിൽ ഒരു റെയ്ഡ് നടന്നു. കോട്ടുകളും കമ്പിളി വസ്ത്രങ്ങളും പൊലീസുകാർ കൊണ്ടുപോയി. മാത്രമല്ല, കൈയിലുണ്ടായിരുന്ന കാശും അവർ പിടിച്ചുപറിച്ചു. പീറ്റർ കണ്ണീരോടെ അറിയിച്ചു.

''ഇന്ന് താങ്കൾക്ക് ബിരിയാണി വാങ്ങിത്തരണം എന്ന് വിചാരിച്ചതായിരുന്നു. പക്ഷേ...''

അയാൾ കട്ടിലിന്റെ ചുവട്ടിൽനിന്ന് ഒരു കുപ്പി റം തപ്പിയെടുത്തു. അതിന്മേൽ ഡിഫൻസ് കാന്റീനിന്റെ സീലുണ്ടായിരുന്നു. കുപ്പി തുറന്നതായിരുന്നു.

''കട്ടതാണ്'' പീറ്റർ ഫെർനാണ്ടസ് പറഞ്ഞു. ''ബിഷംബർ സിംഗിന്റെ തലയണച്ചുവട്ടിൽ നിന്ന്.''

ജന്മനാളിൽ മോഷണം ചെയ്യേണ്ടിവന്നതിലുള്ള വിഷമം അയാളുടെ മുഖത്ത് കണ്ടു. അങ്ങനെ വിഷമിക്കേണ്ട ആവശ്യമില്ലെന്ന് എനിക്കുതോന്നി. എന്നും മോഷ്ടിച്ച് സമൂഹത്തിൽ മാന്യന്മാരായി നടക്കുന്നവർ എത്രയുണ്ട്? മുക്കാൽ കുപ്പി റം കട്ടെടുത്തത് ഒരു വലിയ പാപമല്ല. അയാളുടെ ഉപജീവന മാർഗ്ഗമായ കോട്ടുകളും കമ്പിളിക്കുപ്പായങ്ങളും തട്ടിപ്പറിച്ചെടുത്ത പൊലീസുകാർ അതിലും വലിയ പാപം ചെയ്യുവരല്ലേ? ഭർത്താവ് റം ...



ഞാൻപോയ തഞ്ചംനോക്കി മുറിക്കു

ള്ളിൽ കടന്ന് കതകടച്ച് ഭാര്യയും ജാരനും ചെയ്ത പാപമോ?

''പീററർ ഫെർനാണ്ടസ്, നിങ്ങൾ മനസ്സ് വിഷമിക്കാതിരിക്കു്. നിങ്ങളുടെ ഈ ഇരുപത്തിയേഴാം ജന്മദിനം നമുക്ക് ആർഭാടമായി ആഘോഷിക്കാം.''

ഞാൻ പുറത്തുപോയി കുറെ സലാമി വാങ്ങിക്കൊണ്ടുവന്നു. അതു് നേർമ്മയായി അരിഞ്ഞ് ഉള്ളിചെത്തിയിട്ടു. ഞങ്ങൾ സന്തോഷത്തോടെ റം കുടിക്കുകയും സലാമി തിന്നുകയും ചെയ്തു. അങ്ങനെ ഞങ്ങൾ പീററർ ഫെർനാണ്ടസ്സിന്റെ ജന്മദിനം ആഘോഷിച്ചു. അയാൾ തന്റെ ദുഃഖങ്ങൾ മറന്ന് ഉച്ചത്തിൽ പാട്ടുപാടിക്കൊണ്ടിരുന്നു.

അപ്പോഴാണ് താഴെ ഒരു ബഹളം.

''ആരാ എന്റെ റം കട്ടത്? കുത്തേ, സാലേ.''

കളി കഴിഞ്ഞു വന്ന ബിഷംബർ സിംഗ് കയററുകട്ടിലിനരികിൽ കലിതുള്ളി നിൽക്കുന്നു.

''പേടിക്കേണ്ട—'' ഞാൻ പീററർ ഫെർനാണ്ടസ്സിനെ സമാധാനിപ്പിച്ചു. ''അയാളുടെ കലി താനേ അടങ്ങിക്കൊള്ളും.''

ഞങ്ങൾ ഓരോ കെവൻർ സിഗരററ് കത്തിച്ചു. പുക ഊതിവിട്ടുകൊണ്ട് ജനലിന്റെ അരികിൽ നിന്നു. കുപ്പി കാണാത്ത വെപ്രാളത്തിൽ ബിഷംബർ സിംഗ് തന്റെ ജവുക്കാളവും തലയണയും എടുത്ത് ഗലിയിൽ എറിഞ്ഞു. തന്റെ ഇരു കുട്ടികളെയും വെറുതെ പിടിച്ചു തല്ലി. കാന്താ റാണിയെ ചീത്തവിളിച്ചു. റിക്ഷയിൽ കയറി ജി. ബി. റോഡിലെ നർത്തകികളെ സന്ദർശിക്കാൻ പോകുന്ന ഒരു പാവം വൃദ്ധനെ പുലഭ്യം പറഞ്ഞു.

പലഹാരക്കടയിൽ നിന്ന് രാജീന്ദർ കുമാർ ഇറങ്ങിവന്ന് ബിഷംബറിന്റെ ചെവിയിൽ എന്തോ പിറുപിറുത്തു. അയാൾ മുഖം തിരിച്ച് മുകളിൽ ഞങ്ങൾ നിന്നിരുന്ന ജനാലയുടെ നേരെ നോക്കി. ഒരു കാട്ടുമൃഗത്തിന്റെ നോട്ടം. പീററർ റം കട്ടത് രാജീന്ദർ കുമാർ പലഹാരക്കടയിൽ ഇരുന്നു കണ്ടുവോ? ഞങ്ങൾ ജനാലയുടെ അരികിൽ നിന്നു മാറിക്കളഞ്ഞു. പീററർ ഓടിച്ചെന്ന് വാതിലുകൾ അകത്തുനിന്ന് കററിയിട്ടു. അയാൾ ഒരു പേടിത്തൊണ്ടനാണ്. ബിഷംബർ സിംഗിനെ ആർ പേടിക്കാൻ?



''കൊന്നാലും ഞാൻ തുറക്കില്ല.''

വാതിലിൽ തുരുതുരെ മുട്ടുകൾ. ഞാൻ വാതിൽ തുറന്ന് ബിഷംബർ സിംഗിനെ സമാധാനിപ്പിക്കാൻ തീരുമാനിച്ചു. ഒരു കുപ്പി റമ്മിന്റെ പൈസ എന്തെന്നു വച്ചാൽ അതു് കൊടുക്കണം. പ്രശ്നം തീർന്നുവല്ലോ.

''തുറക്കരുത്.''

പീററർ യാചിച്ചു. അയാളുടെ കണ്ണുകളിൽ ഭയം ഇരുണ്ടുവന്നു. അയാളുടെ ഭീരുത്വത്തിൽ എനിക്കു സഹതാപം തോന്നി.

ഞാൻ വാതിൽ തുറന്നു. അല്ലെങ്കിൽ ബിഷംബർ സിംഗ് കതകുകൾ ചവിട്ടിപ്പൊട്ടിക്കുമായിരുന്നു.

കൈയിൽ വെട്ടുകത്തിയുമായി അകത്തേക്കുവന്ന അയാളുടെ നോട്ടം നിലത്ത് ചരിഞ്ഞുകിടന്നിരുന്ന ഒഴിഞ്ഞ റം കുപ്പിയിലാണ് പതിഞ്ഞത്. പീററർ മുറിയുടെ മൂലയിലേക്ക് പിൻവാങ്ങി ചൂളി നിന്നു.

''കുത്തേ, നീയാണ് എന്റെ റം കട്ടത്, അല്ലേ? സാലേ, നിന്റെ കുടല് ഞാൻ എടുക്കും.''

പീററർ വെളിയിലേക്ക് ഓടാൻ ശ്രമിച്ചു. അതിനുമുമ്പ് വെട്ടുകത്തി അയാളുടെ കഴുത്തിൽ വീണു. പിന്നീട് ബിഷംബർ എന്റെ നേരെ തിരിഞ്ഞു. ഞങ്ങൾ തമ്മിൽ പിടിയും വലിയുമായി. കൈയിൽ ഒരു ചെറിയ മുറിവുമാത്രമായി ഞാൻ ഓടി രക്ഷപ്പെട്ടു.

പീററർ ഫെർനാണ്ടസ് ആശുപത്രിയിൽവച്ച് അന്നുതന്നെ അന്ത്യശ്വാസം വലിച്ചു;

ജയിലിൽകിടന്ന് ആറുവർഷങ്ങൾക്കു ശേഷം ബിഷംബർ സിംഗും മരിച്ചു.

അതേവർഷം അലി സഹാനുള്ള തന്റെ മാസ്റ്റർ പീസായ ഖണ്ഡകവിത പ്രസിദ്ധം ചെയ്തു. സ്വന്തം ഭാര്യ ജാരനോടൊത്തു കിടന്നവിവരം അറിഞ്ഞപ്പോൾ നിസ്സംഗനായി നിന്ന, അതേ സമയം തന്റെ റം മോഷ്ടിക്കപ്പെട്ടപ്പോൾ കൊലയാളിയായി മാറിയ ഒരാളെക്കുറിച്ചായിരുന്നു ആ കവിത. സ്വാതന്ത്ര്യാനന്തര ഭാരതീയജീവിതത്തിൽ സംഭവിച്ച മൂല്യശോഷണത്തിന്റെ കരുത്താന്ന ചിത്രീകരണമാണ് ഈ കൃതി എന്ന് ഉത്തരേന്ത്യയിലെ സാഹിത്യനായകന്മാർ വാഴ്ത്തി. തുടർന്ന് അലി സഹാനുള്ളയ്ക്ക് ജ്ഞാനപീഠവും പത്മശ്രീയും ലഭിച്ചു. ഗലികത്തീസിലെ മാത്രമല്ല, ഏതൊരു സംഭവവും എങ്ങനെ സാഹിത്യകാരന്മാർ അവാർഡുകളും ബഹുമതികളും നേടുവാനുള്ള ഉപാധിയാക്കിമാററുന്നു എന്നതിനുള്ള ഒരുദാഹരണവും കൂടിയാണ് ഈ കഥ.



**എം. ടി. വാസുദേവൻനായർ**

# രണ്ടാമൂഴം

## ഇരുപത്തഞ്ചു്

ദ്രുപദരാജാവു് എഴുന്നേററു. അസംതൃപ്തികൊണ്ടു് ചുളിഞ്ഞ മുഖത്തോടെ അദ്ദേഹം എന്റെ സമീപമെത്തിയപ്പോൾ രണ്ടാമൻ കയറി കാര്യം പറഞ്ഞതിനു് ശാസിക്കുമെന്നു കരുതി. അദ്ദേഹം പറഞ്ഞു: ''മന്ത്രാലോചനയ്ക്കു് ഞാനത്ര വിദഗ്ദ്ധനല്ല. നടക്കട്ടെ. ആവശ്യം വരുമ്പോൾ അതിഥിമന്ദിരത്തിൽവന്നു് എന്നെ വിളിച്ചാൽ മതി. തല്ക്കാലം ഞാനും ശമം വരിക്കുന്നു...''

വൃദ്ധന്റെ കണ്ണുകളിൽ നർമ്മരസം തിളങ്ങി. മണ്ഡപത്തിന്റെ നടുവിൽ സഞ്ജയനും യുധിഷ്ഠിരനുംകൂടി തലയടുപ്പിച്ചു് പതുക്കെ പിറുപിറുക്കാൻ തുടങ്ങി. കൃഷ്ണൻ അർജ്ജുനന്റെ സമീപത്തായി ഒന്നും പറയാതെ നില്ക്കുന്നു. അവസാനം സഞ്ജയൻ എഴുന്നേററു് പുറത്തേക്കു പോയി.

ഞാൻ ആയുധപ്പുരയുടെ സമീപത്തേക്കു നടന്നു. നകുലൻ ഒപ്പമെത്തി അറിയിച്ചു, യുധിഷ്ഠിരൻ എന്നെ വിളിക്കുന്നു. വീണ്ടും മണ്ഡപത്തിലേക്കു് കയറിയ എന്നോടു് ജ്യേഷ്ഠൻ പറഞ്ഞു:

''യുദ്ധം കൂടാതെ കഴിക്കാൻ ഞാൻ പരമാവധി ശ്രമിക്കുന്നു. അർദ്ധരാജ്യം ഇന്ദ്രപ്രസ്ഥമടക്കം കിട്ടിയാൽ ഉത്തമം. അല്ലെങ്കിൽ അഞ്ചു ഗ്രാമങ്ങളെങ്കിലും...''

എന്റെ ക്ഷോഭം ഉണർന്നു.

''അഞ്ചു ഗ്രാമം മതിയെന്നു് ആരു നിശ്ചയിച്ചു?''

''ഞാൻ. അതിനുള്ള അധികാരം എനിക്കുണ്ടു്. സംശയമുണ്ടെങ്കിൽ പടയാദ്യം തുടങ്ങേണ്ടതു് പാണ്ഡവർക്കിടയിൽത്തന്നെ. ഇപ്പോൾ.''

ശൂന്യമായ സഭാമണ്ഡപത്തിൽ യുധിഷ്ഠിരന്റെ വാക്കുകൾ മുഴങ്ങി. കണ്ണുകളിൽ വെല്ലുവിളിയാണു്.

ഞാൻ പണിപ്പെട്ടു് തലകുനിച്ചു. എന്നിട്ടു് തിരികെ നടന്നു. അകലത്തെ പണിപ്പുരകളിൽ ഇരുമ്പടിച്ചു പരത്തുന്നതു് കേട്ടുകൊണ്ടു് പിന്നെ കിടന്നു. എന്നെ തിരഞ്ഞു് ധൃഷ്ടദ്യുമ്നൻ വന്നപ്പോൾ എഴുന്നേററിരുന്നു. യുധിഷ്ഠിരന്റെ വ്യവസ്ഥകളെപ്പററി ഞാൻ സംസാരിച്ചില്ല.

അയാൾ സന്തുഷ്ടനായിരുന്നു. പരിചാരകർ ശയ്യയ്ക്കരികിൽ നിറച്ചുവച്ച മദ്യകുംഭം എടുത്തു കുടിച്ചു് താഴെവച്ചു് പറഞ്ഞു: ''ഞാൻ നേരത്തെ ഒരു ചാരനെ ഹസ്തിനപുരത്തേക്കയച്ചിരുന്നു. അയാൾ വന്നു.''

അപ്പോൾ കേൾക്കാൻ എനിക്കും താല്പര്യമായി. വിദുരരും ധൃതരാഷ്ട്രരും തമ്മിൽ നീണ്ട തർക്കങ്ങൾ നടക്കുകയാണു്. ഭീഷ്മാചാര്യൻ നിഷ്പക്ഷതയോടെ ഒഴിഞ്ഞുമാറി നില്ക്കുന്നു. കൃഷ്ണദ്വൈപായനും ഗാന്ധാരിയും പറഞ്ഞിട്ടു് ഫലമില്ലെന്നു കണ്ടു് പിൻവാങ്ങിയിരിക്കുന്നു.

''കർണ്ണനോ?''

''കർണ്ണനും ഭീഷ്മാചാര്യരും തമ്മിൽ വലിയ വാക്കേററം നടന്നിട്ടുണ്ടു്. വിഷയമെന്തായിരുന്നു എന്നറിഞ്ഞുകൂട. പിണങ്ങിപ്പോയ കർണ്ണൻ പിന്നെ സഭയിലേക്കു് കയറിയിട്ടില്ല. സ്വന്തം മന്ദിരത്തിൽ നിന്നു് പുറത്തുവന്നിട്ടില്ല.''

അയാൾ രണ്ടാമതും കുംഭമുയർത്തി.

''ധൃതരാഷ്ട്രർ പാണ്ഡവപക്ഷത്തിൽ ഏററവും ഭയപ്പെടുന്നതു് ഒരാളെയാണു്. ആരാണെന്നു് ഊഹിക്കാമോ?''

ഊഹിക്കാൻ പ്രയാസമില്ല. പുതിയ ശസ്ത്രങ്ങൾ നേടിയ, ഇരു കൈകളിലും അമ്പുപിഴയ്ക്കാത്ത, അർജ്ജുനനെത്തന്നെ.

''അല്ല...'' എന്റെ നെഞ്ചിൽ കളിയായി ഇടിച്ചുകൊണ്ടു പറഞ്ഞു: ദാ ''ഈ വൃകോദരനെ. രാജാവു് പറഞ്ഞ വാക്കുകൾ കേൾക്കണോ? 'അവൻ എന്റെ മക്കളെക്കൊല്ലും. അതോർത്തു് ചുടനെടുവീർപ്പിട്ടു് രാവെല്ലാം ഞാനുണർന്നിരിക്കുന്നു!' ''

സ്വന്തം സഹോദരന്മാരുടെ കരബലവും ബന്ധുക്കളുടെ സൈന്യബലവും അറിയാത്ത ഒരാളാണല്ലോ പാണ്ഡവരെ നയിക്കുന്നതു് എന്നോർത്തു് ഞാൻ വീണ്ടും ചിന്താമഗ്നനായി.

''ഗദായുദ്ധത്തിൽ ഭീമനെ സംഹരിക്കാൻ താൻ ധാരാളം മതിയെന്നു പറഞ്ഞു് ദുര്യോധനൻ അന്ധപിതാവിനെ ആശ്വസിപ്പിക്കാൻ നിരന്തരം ശ്രമിക്കുന്നുണ്ടു്.''

രഥവേഗം സാരഥി കുറയ്ക്കുമ്പോൾ അക്ഷമനാവുന്ന പടക്കുതിരയെപ്പോലെയാണു് ധൃഷ്ടദ്യുമ്നൻ. ഒരിടത്തും ഇരിപ്പുറയ്ക്കുന്നില്ല. സാത്യകിയെ അന്വേഷിക്കട്ടെ എന്നു പറഞ്ഞു് അയാൾ പുറത്തേക്കു നടന്നു.

അപരാഹ്നത്തിൽ വീണ്ടും ദൂതൻ വന്നു. എന്നെ സഭയിലേക്കു വിളിക്കുന്നു.

ചെന്നപ്പോൾ അനുജന്മാർ മൂന്നുപേരുമുണ്ടു്. കൃഷ്ണനും ധൃഷ്ടദ്യുമ്നനും സാത്യകിയും യുധിഷ്ഠിരന്റെ മുമ്പിലിരിക്കുന്നു. ഒററയ്ക്കു നില്ക്കുന്ന അനുജന്മാർ എന്നെ നോക്കി. അവർ അസ്വസ്ഥരാണു്. ദ്രുപദനും വിരാടനുമില്ല സഭയിൽ.

''ഒരവസാനശ്രമംകൂടി നടത്താമെന്നു് നിശ്ചയിച്ചു, യുദ്ധമില്ലാതെ കഴിക്കാൻ.'' അദ്ദേഹം എന്നെ നോക്കിയാണു് സംസാരിച്ചതു്. ''ഒരു പ്രധാനിയെത്തന്നെ ദൂതനായി അയയ്ക്കാമെന്നും നിശ്ചയിച്ചു. കൃഷ്ണൻ സമ്മതിച്ചിരിക്കുന്നു.''

ഈ ദൗത്യം നിർബ്ബന്ധിച്ചു് ഏല്പിച്ചതാണെന്നു് കുനിഞ്ഞിരിക്കുന്ന കൃഷ്ണന്റെ മുഖം കണ്ടാലറിയാം. ''ഓരോരുത്തരുടെയും അഭിപ്രായമറിയാനാണു് വിളിച്ചുവരുത്തിയിരിക്കുന്നതു്. ഇതൊരു പ്രധാന തീരുമാനമായിരിക്കണം.''

ഞാൻ രോഷം ഒതുക്കി, കഴിയുന്നത്ര ശാന്തത വരുത്താൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു:

''ഭാരതന്മാരുടെ വംശം നശിക്കാതിരിക്കലാണല്ലോ നമുക്കിപ്പോൾ വലുതു്. ഞാൻ എന്തുവേണമെങ്കിലും ചെയ്യാം. ദുര്യോധനന്റെ ദാസ്യവൃത്തികൂടി.''

ആക്രോശം പ്രതീക്ഷിച്ച കൃഷ്ണൻ



എന്റെ ...ന്നത്ത സ്വരംകേട്ട് വിശ്വാസം വരാത്ത മട്ടിൽ എന്നെ നോക്കി. നോട്ടത്തിൽ യുധിഷ്ഠിരൻ എന്റെനേരെ ക്രുദ്ധനായി, വെല്ലുവിളിയുടെ വക്കോളമെത്തിയ സംഭവം കൃഷ്ണനറിഞ്ഞിട്ടില്ല. ആരോടും ഞാൻ പറഞ്ഞിട്ടില്ല.

''ഷണ്ഡന്മാർ പറയേണ്ട വാക്കുകൾ. യുദ്ധമടുത്തപ്പോൾ ഭീരുവാകുന്നോ ഭീമസേനൻ?''

''ഷണ്ഡൻ പാണ്ഡുവിന്റെ മക്കളിൽ നിന്ന് താങ്കൾ ഇതിലേറെ പ്രതീക്ഷിച്ചെങ്കിൽ, അത് താങ്കളുടെ തെറ്റ്.''

ഞാൻ ക്ഷോഭമില്ലാതെതന്നെ പറഞ്ഞു. സഹോദരന്മാർ നടുങ്ങി.

താനറിയാത്തതെന്തോ ഇതിലുണ്ടെന്ന് കരുതി കൃഷ്ണൻ വേഗത്തിൽ ശാന്തനായി.

''ഞാൻ വെറും വാക്ക പറഞ്ഞതാണ്. നിർദ്ദോഷമായ ഒരു പരിഹാസം.''

അടുത്തത് അർജ്ജുനന്റെ ഊഴമായിരുന്നു. അയാൾ മറ്റുള്ളവർ പറഞ്ഞുകഴിഞ്ഞിട്ടാവാമെന്ന് കരുതിയിട്ടെന്നോണം നകുലനെ നോക്കി. സഹദേവനെനോക്കി. അവർ അർജ്ജുനന്റെ തീരുമാനം കാത്തിരിക്കുന്നതുപോലെ നിശ്ശബ്ദം നിന്നു. ''അർജ്ജുനൻ എന്തു പറയുന്നു?''

വീണ്ടും യുധിഷ്ഠിരൻ ചോദിച്ചു.

''ആചാര്യന്മാർ മറുനിരയിൽ നില്ക്കുന്നതാണെന്റെ വിഷമം. യുദ്ധം പശുക്കളെ തിരിച്ചുപിടിക്കുന്നതുപോലെയല്ലല്ലോ...സന്ധി സാധിച്ചാൽ—എല്ലാവർക്കും നല്ലത്.''

നകുലൻ അതിനോട് യോജിക്കുന്നു. വിളിക്കാതെതന്നെ സഹദേവൻ മുമ്പോട്ടു വന്നു. അവന്റെ മുഖം ചുവന്നിരുന്നു.

''ഭീമനും അർജ്ജുനനും യുധിഷ്ഠിരനുമൊക്കെ വലിയധാർമ്മികരായിരിക്കാം. നകുലന് സ്വന്തമായി ഒരഭിപ്രായവുമില്ല. എനിക്കു തോന്നുന്നത് വേറെയാണ്.''

അയാൾ നിർത്തി. പിന്നെ കൃഷ്ണന്റെ നേരെയാണ് തിരിഞ്ഞത്.

''ദ്രൗപദിയെ പണയപ്പണ്ടമാക്കി സഭയിൽ വലിച്ചിഴയ്ക്കുന്നത് കണ്ടുനിന്നവനാണ് ഞാൻ. ഒരു പുരുഷനും കണ്ടുനില്ക്കാൻകഴിയാത്ത കാഴ്ച. യുദ്ധത്തിൽ അവരെ നശിപ്പിച്ചേ ഞാനടങ്ങൂ. ആ ശകുനിയെ സ്വന്തം കൈയാലെ ഞാൻ കൊല്ലും. എനിക്കു വേണ്ടത് യുദ്ധം. സഹദേവൻ അധാർമ്മികനാണെന്ന്, ഹേ കൃഷ്ണാ, താങ്കൾക്കു വേണമെങ്കിൽ കരുതാം!''

സാത്യകി ആവേശപൂർവം സഹദേവനെ ഒരർദ്ധാലിംഗനത്തിലൊതുക്കി. മാതുലൻ, മാദ്രീസഹോദരൻശല്യർ കൗരവപക്ഷത്തിലേ നില്ക്കൂ എന്നുറപ്പായതറിഞ്ഞതുമുതൽ സഹദേവൻ സദാ രോഷാകുലനാണ്.

സഹദേവന്റെ വാക്കുകൾ ശ്രദ്ധിക്കാതെ യുധിഷ്ഠിരൻ പറഞ്ഞു: ''...യാം. കൃഷ്ണൻ ദൗത്യംകൊണ്ട് യാത്ര പുറപ്പെടട്ടെ.''

അപ്പോൾ ദാസന്മാരുടെ പിന്നിൽനിന്ന് ഒരു നനഞ്ഞ ശബ്ദം കേട്ടു:

''നില്ക്കൂ, ഒരു വാക്കുകൂടി!''

ദ്രൗപദി മുമ്പിലേക്കുവന്നു. ഞങ്ങളെ ആരെയും ശ്രദ്ധിക്കാതെ ദ്രൗപദി കൃഷ്ണന്റെ മുമ്പിൽനിന്നു.

''എന്റെ അഭിപ്രായം ഇവിടെ ആരും ചോദിക്കില്ല എന്നറിയാം. പണയപ്പണ്ടത്തിന് നാവില്ലല്ലോ.''

''ഇതു് രാജനീതിയെപ്പറ്റിയുള്ള ഒരു മന്ത്രാലോചനയാണ്.''

യുധിഷ്ഠിരൻ ഗൗരവത്തിൽ ദ്രൗപദിയെ ഓർമ്മിപ്പിച്ചു.

''കുരുവംശത്തിൽ സ്ത്രീകൾക്ക് കഴിയണമെങ്കിൽ അന്ധകളാവണം. അല്ലെങ്കിൽ ഊമകളാവണം. ശമത്തെപ്പറ്റിയാണ ഞാൻ ഇന്നലെയും ഇന്നുമൊക്കെ കേൾക്കുന്നത്. ശമം കെഞ്ചാൻ പോകുന്നതിനിടയ്ക്ക് ഇതു് നോക്കണം!''

അഴിച്ചിട്ടമുടി ഇടംകൈകൊണ്ട് ചുമലിലേക്കിട്ട് ദ്രൗപദി പറഞ്ഞു:

''ദുശ്ശാസനൻ വലിച്ചിഴച്ചപ്പോൾ അഴിഞ്ഞ ഈ മുടി ഞാൻ പിന്നെ കെട്ടിയിട്ടില്ല. ഉള്ളിൽ കത്തുന്ന തീ കണ്ണീരിൽ കെടാതെയാണ് ഞാനീ പതിമ്മൂന്ന്കൊല്ലം കാത്തുസൂക്ഷിച്ചത്. ഇപ്പോൾ കൗരവരെ മുഴുവൻ ഒറ്റയ്ക്കു കൊല്ലുമെന്ന് ആണയിട്ട ആൾകൂടി ധർമ്മജ്ഞനായിമാറി..''

ആഭിചാരക്രിയകളുടെ മന്ത്രങ്ങൾ ആവാഹിച്ചുവരുത്തുന്ന ഒരു രക്ഷോദേവതയെപ്പറ്റി കേട്ടിട്ടുണ്ട്. കൃത്യ. ദ്രൗപദി കൃത്യയെപ്പോലെ ശാപത്തിന്റെ വിത്തുകൾ കൈയിലും നാശത്തിന്റെ തീപ്പൊരികൾ കണ്ണിലുമായി നില്ക്കുകയാണെന്നു തോന്നി.

പിന്നെ ക്രോധം കത്തിയടങ്ങിയ ദ്രൗപദി മുഖംപൊത്തിക്കരഞ്ഞു.

കൃഷ്ണൻ അടുത്തേക്കു നടന്നുകൊണ്ട് പറഞ്ഞു:

''കരയരുത്. ഞാൻ മുമ്പ് പറഞ്ഞ വാക്കുകൾ മറക്കരുത്. ശത്രുക്കൾ നശിച്ച് ഭർത്താക്കന്മാരോടൊപ്പം നീ ഐശ്വര്യത്തോടെ വാഴുന്നത് ഞാൻ മനസ്സിൽ കാണുന്നുണ്ട്.''

ദ്രൗപദി ആരെയും നോക്കാതെ, ഉറച്ച കാൽവയ്പുകളോടെ തിരിച്ചു നടന്നു.

ഭീമൻ ശത്രുക്കളുടെ ദാസ്യത്തിനു കൂടി തയ്യാറായിരിക്കുന്നു എന്ന് കരുതിയായിരിക്കണം, എന്നെ പ്രത്യേകം എടുത്തു പറഞ്ഞത്. പ്രതിജ്ഞ മറന്ന മഹാബലൻ. എന്നെ നോക്കുന്ന സഹദേവന്റെ കണ്ണുകളിലും പകയുണ്ട്. സാത്യകിയും ധൃഷ്ടദ്യുമ്നനും യുദ്ധമടുത്തപ്പോൾ ഞാൻ ഭീരുവാകുന്നു എന്ന് സംശയിക്കുകയാണോ? പ്രത്യേകിച്ചും ധൃഷ്ടദ്യുമ്നന് അങ്ങനെ തോന്നിയാൽ—

അഞ്ചുപേർക്ക് കൂടി മകളെ കൊടുക്കുന്നത് ചിതമല്ലെന്നു വിശ്വസിച്ച ദ്രുപദരാജാവിനോട് വാദിച്ചു ജയിച്ചതു് ധൃഷ്ടദ്യുമ്നനായിരുന്നു. അർജ്ജുനനോളം, ഒരു പക്ഷേ അർജ്ജുനനെക്കാൾ അഭികാമ്യൻ ഞാനാണെന്നു കൂടി അയാളന്ന് വാദിച്ചു. എന്നെ ആരാധിക്കുന്ന ധൃഷ്ടദ്യുമ്നനും തോന്നിയോ ഇപ്പോൾ ഞാൻ ഭീരുവായെന്ന്?

ഞാൻ നടന്ന് നടന്ന് ആനപ്പന്തിയുടെ സമീപമെത്തി. അവിടെ പെട്ടെന്ന് ബഹളം പൊട്ടിപ്പുറപ്പെട്ടു. മദമിളകിയ ഒരു കൊമ്പൻ കാൽച്ചങ്ങലയിടാനടുത്ത പാപ്പാനെ കുത്തിമലർത്തിയിരിക്കുന്നു. കോട്ടയുടെ കരിങ്കൽക്കെട്ട് ഇടിച്ച് തകർക്കാൻ നോക്കുകയാണ്. നീണ്ടതോട്ടികളും കുന്തങ്ങളുമായി ആളുകൾ അകന്നുമാറിനില്ക്കുന്നു.

അടുത്തേക്കു നടന്ന എന്റെ മുമ്പിൽ പാപ്പാന്മാർ തടഞ്ഞുകൊണ്ട് പറഞ്ഞു: ''മദപ്പാടാണ്. അടുക്കരുതേ.''

അവന്റെ കൈയിലെ കുന്തം വാങ്ങി നിലത്തു കുത്തി വായ്ത്തല മടക്കി തിരിച്ചുപിടിച്ച് ഞാൻ മുമ്പോട്ടു നടന്നു. ആന തിരിഞ്ഞപ്പോൾ അവന് മനസ്സിലാവുന്ന ഭാഷയിൽ ഞാൻ പറഞ്ഞു: ''അടങ്ങ്, അടങ്ങ്.''

തുമ്പി ചുരുട്ടിക്കൂട്ടി കൊമ്പുരണ്ടും ആകാശത്തിലേക്കുയർത്തിയ അവന്റെ മസ്തകത്തിന്റെ മദ്ധ്യത്തിലെ മർമ്മസ്ഥാനത്തേക്ക് ഞാൻ കുന്തമെറിഞ്ഞു. പിഴച്ചില്ല. ചീറിക്കൊണ്ട് മുൻകാൽ മടക്കിയിരുന്ന ആനയുടെ മുമ്പിൽനിന്ന് ഞാൻ ഭ്രാന്തനെപ്പോലെ പറഞ്ഞു:

''നിനക്ക് ദ്വന്ദ്വയുദ്ധം വേണോ? ഭീമസേനൻ തയ്യാർ.''

ജന്തുക്കൾക്കും സഹജാവബോധമുണ്ട്. മദജലത്തിന്റെ അരഭ്രാന്ത് മനുഷ്യന്റെ മുഴുഭ്രാന്തിന്റെ മുമ്പിൽ ഭയന്ന് ചിന്നം വിളിച്ചു. കൊമ്പുകൾക്കിടയിൽ കടന്നു നിന്ന്, മദകുംഭത്തിന്റെ മുകളിൽ മുഷ്ടി ചുരുട്ടി ഇടിച്ച് ഞാൻ പിന്നെയും ചോദിച്ചു: ''നിനക്ക് യുദ്ധം വേണോ?''

അപ്പോൾ കാൽച്ചങ്ങലകളുമായി പാപ്പാന്മാർ അടുത്തെത്തി. ആന ശാന്തനായിരിക്കുന്നു.

ക്ഷോഭമടങ്ങാത്ത ഞാൻ തിരിച്ചുനടന്നപ്പോൾ ആനപ്പന്തിയിലെ ബഹളംകേട്ട് ഓടിയെത്തിയവരുടെ കൂട്ടത്തിൽ ധൃഷ്ടദ്യുമ്നനെ കണ്ടു. കൂടെ ദ്രൗപദി. അവർ വഴിക്ക് എന്റെ ഒപ്പമെത്തി.

ധൃഷ്ടദ്യുമ്നൻ ചോദിച്ചു: ''ആരോടായിരുന്നു രോഷം? ആനയോടല്ല, തീർച്ച.''

ഞാൻ മിണ്ടിയില്ല.

ദ്രൗപദി പറഞ്ഞു: ''രാവിലെ ജ്യേഷ്ഠനുമായി ദ്വന്ദ്വയുദ്ധത്തിനു നില്ക്കാത്തതു് ഏതായാലും പുണ്യമായി.''

അവൾ എന്നെനോക്കി മന്ദഹസിച്ചു. അപ്പോൾ മനുഷ്യനും ശാന്തനായി.

കൃഷ്ണൻ തിരിച്ചെത്തുന്നതുവരെ ഞങ്ങൾ വീണ്ടും അസ്വസ്ഥരായി നടന്നു. പാളയത്തിലെ ഉത്സാഹം ആകെ ... തന്നെ കുറഞ്ഞു. പണിപ്പുരകളിൽ ... ണവും സാവധാനത്തിലായി. ... ത്തിന്റെ മണം പിടിച്ച് ... വിരാട സൈന്യത്തിലെ ... മുഖത്തു് മ്ളാനതകണ്ടു. പലരും എന്നോട് വന്ന് ചോദിച്ചുകൊണ്ടിരുന്നു. ... കാര്യം തീരുമാനമായോ? കൃഷ്ണൻ ... എന്നിട്ട് നിശ്ചയിക്കാമെന്ന് ഞാൻ ... രോട് പറഞ്ഞുകൊണ്ടിരുന്നു.

സംതൃപ്തനായി കൃഷ്ണൻ തിരിച്ചെത്തിയപ്പോൾ അർദ്ധരാജ്യത്തിന് ദുര്യോധനൻ സമ്മതിച്ചിരിക്കും എന്നാണ് ഞങ്ങൾ ...



ച്ചത്. വഴികനിറുത്തി ചോദിച്ചശേഷം അവരാരും കൃത്യമായി ഒന്നും പറഞ്ഞില്ല. "രാജ്യകാര്യങ്ങൾ സഭയിൽവച്ച് പറയേണ്ടതാണ്," എന്ന് ഒഴിഞ്ഞുമാറി.

സഭയിൽ വീണ്ടും ഒത്തുകൂടിയപ്പോൾ ദ്രുപദരും വിരാടനും വിരാടപുത്രൻ ഉത്തരനും വന്നു. സാത്യകിയുടെ മൂന്ന് സേനാപതികൾ. പട തിരിച്ചു പോകുന്നുവെങ്കിൽ തീരുമാനം യുധിഷ്ഠിരൻതന്നെ അറിയിക്കട്ടെ എന്നു കരുതിയാണ് അവരെക്കൂടി വിളിച്ചത്.

കൃഷ്ണൻ ദൂതപുരോഹിതനെപ്പോലെ, സഞ്ജയനെപ്പോലെ, വളച്ചുനീട്ടാൻ നിന്നില്ല.

"അർദ്ധരാജ്യമല്ല, അഞ്ചുഗ്രാമമല്ല, അഞ്ചുവീടല്ല, ഒരു വീട് ചോദിച്ചാൽ കൂടി തരാൻ തയ്യാറില്ല ദുര്യോധനൻ. പറഞ്ഞ വാക്കുകൾ കേൾക്കണോ? സൂചി കുത്താനുള്ള സ്ഥലംകൂടി പാണ്ഡവർക്കു കൊടുക്കാൻ ഭാവമില്ല!"

അമ്മ എന്തു പറഞ്ഞു?

അമ്മ. എല്ലാവരുടെ നാവിലും ഉയർന്ന ചോദ്യം അതായിരുന്നു. അമ്മയെ കണ്ടപ്പോൾ എന്തു പറഞ്ഞു?

"അമ്മയുടെ വാക്കുകൾ കേൾക്കാനാണ് ഞാൻ ഇവിടെ ഈ സഭയിൽ എല്ലാവരേയും വന്നുചേരാൻ ആവശ്യപ്പെട്ടത്.

"എന്റെ മക്കൾക്ക് രാജ്യം നഷ്ടപ്പെട്ടതും അവരുടെ വനവാസക്ലേശവും ഞാൻ വേണമെങ്കിൽ മറക്കും. അനാഥയെപ്പോലെ എന്റെ സ്നുഷ, സഭയിൽ രക്തക്കറ പുരണ്ട ഒററ വസ്ത്രവുമായി നീറിനീറി നില്ക്കേണ്ടിവന്നത് പക്ഷേ, ഒരിക്കലും ഞാൻ മറക്കില്ല. എന്റെ മക്കൾക്കറിയില്ലെങ്കിൽ വിദുളയുടെ കഥ ഒന്ന് പറഞ്ഞുകൊടുക്കൂ."

കൃഷ്ണൻ നിറുത്തി, ദ്രൗപദിയെ നോക്കി. ദ്രൗപദി അപ്പോൾ സന്തോഷം നിറഞ്ഞ കണ്ണുകൾ തുടയ്ക്കുകയായിരുന്നു.

കൃഷ്ണൻ പിന്നെ സ്വന്തം വാക്കുകളിൽ പറഞ്ഞു:

"യുദ്ധം ഭയന്ന് വീട്ടിലോടിയൊളിച്ച മകനെ വീണ്ടും പടക്കളത്തിലേക്ക് അയച്ച ഒരു ക്ഷത്രിയസ്ത്രീയാണ് വിദുള. ഹേതുവും സാമർത്ഥ്യവുമില്ലാത്ത സ്നേഹംകൊണ്ട് കഴുതപ്പെണ്ണിനേ പ്രയോജനമുള്ളൂ എന്ന് പറഞ്ഞവളാണ് വിദുള."

ഞങ്ങൾ അമ്മയെപ്പററി ഓർത്ത് നിശ്ശബ്ദരായി. എല്ലാവരും ഇനി എന്താണ് യുധിഷ്ഠിരൻ പറയാൻ പോകുന്നതെന്നറിയാൻ വെമ്പൽകൊണ്ടു.

"ഭീമാർജ്ജുനന്മാരോട് പറയാൻ അമ്മ പ്രത്യേകം ഏല്പിച്ചിട്ടുണ്ട്. യുദ്ധം ജയിച്ച് ജ്യേഷ്ഠനെ രാജാവാക്കി അഭിഷേകം ചെയ്യണം. താങ്കളോടു മാത്രമായി പറയാൻ ഏല്പിച്ച കാര്യം കൂടിയേ ഇനി ബാക്കിയുള്ളൂ."

കൃഷ്ണൻ യുധിഷ്ഠിരനെ നോക്കി.

"താങ്കൾക്കായി അമ്മയുടെ വാക്കുകൾ ഇതായിരുന്നു. രാജ്യത്തേയും പ്രജകളേയും രക്ഷിക്കാനറിയാത്ത രാജാക്കന്മാർക്ക് വിധിച്ചത് വീരസ്വർഗ്ഗമല്ല, മഹാനരകം!"

യുധിഷ്ഠിരൻ വീണ്ടും ചിന്താമഗ്നനായിരുന്നു. സാത്യകിയും ധൃഷ്ടദ്യുമ്നനും എഴുന്നേററ് നടക്കാൻ തുടങ്ങി. ദ്രുപദരും വിരാടനും യുധിഷ്ഠിരനെത്തന്നെ നോക്കിയിരുന്നു.

പശ്ചാത്തലത്തിൽ ഒതുങ്ങിനിന്ന ദ്രൗപദി ഇളകിയപ്പോൾ കേട്ട പാദസരക്കിലുക്കംമാത്രം, നിറഞ്ഞ നിശ്ശബ്ദതയിൽ കേട്ടു.

യുധിഷ്ഠിരൻ നെടുവീർപ്പോടെ ചോദിച്ചു:

"അഭിമന്യുവിന്റെ വിവാഹകാര്യം..."

കൃഷ്ണൻ അതു കേട്ടതായി ഭാവിച്ചില്ല. നീണ്ടുനിന്നു പിന്നെയും നിശ്ശബ്ദത.

ക്ഷമ നശിച്ചപോലെ കൃഷ്ണൻ ചോദിച്ചു:

"ഇനി നമ്മളെന്തുചെയ്യണമെന്നാണ് താങ്കളുടെ തീരുമാനം?"

യുധിഷ്ഠിരൻ മുഖമുയർത്തി ഞങ്ങളെ നോക്കി. എന്നിട്ട് വളരെ ശാന്തതയോടെ ഒരുവാക്കുമാത്രം പറഞ്ഞു:

"യുദ്ധം!"

(തുടരും)

---

# വീട് നഷ്ടപ്പെടുന്നവർ

(15-ാം പേജിൽനിന്നു തുടർച്ച)

ഇവർ കോൺവെൻറിൽ പോയിട്ടില്ല, ഇംഗ്ലീഷിൽ സംസാരിക്കില്ല, സൊസൈററിയിൽ പെരുമാറി ശീലമില്ല എന്നൊക്കെ അറിയാമായിരുന്നില്ലേ? ഒന്നും ഞങ്ങൾ ഒളിച്ചുവച്ചിട്ടില്ലല്ലോ— എന്നിട്ട് പിന്നീട്...എന്തുപററി? നിങ്ങളുടെ സ്ഥിതിക്ക് എന്നാണ് ഈ സ്ത്രീ പററാത്തവളായിത്തീർന്നത്? നിങ്ങൾ ഉദ്യോഗത്തിൽ ഉയരാൻ തുടങ്ങിയപ്പോഴോ...?"

അമ്മാമൻ വളരെ വേഗത്തിലായിരുന്നു സംസാരിച്ചിരുന്നത്. എങ്കിലും അമ്മാമന്റെ ശബ്ദം വളരെ മൃദുലമായിരുന്നു. ദേഷ്യത്തെക്കാൾ സങ്കടമായിരുന്നു കൂടുതൽ...അച്ഛൻ ഒന്നും പറയുന്നുണ്ടായിരുന്നില്ല. അച്ഛന്റെ മുഖം തുടുത്തിരുന്നു. അച്ഛൻ അമ്മാമന്റെ മുഖത്തേക്കും നോക്കുന്നുണ്ടായിരുന്നില്ല. അവളെ പെട്ടെന്നു കണ്ടപ്പോൾ അച്ഛന് ദേഷ്യമല്ല, എന്തോ ഒരുതരം ആശ്വാസമാണ് ഉണ്ടായത്. അച്ഛൻ വേഗത്തിൽ ചറഞ്ഞു: "നീ ഇന്ന് സ്കൂളിൽ പോയില്ലേ?" എങ്ങനെയെങ്കിലും ആ രംഗത്തിൽനിന്ന് രക്ഷപ്പെടാനായിരിക്കണം അച്ഛൻ അങ്ങനെ ചോദിച്ചത്. അവൾ പറഞ്ഞു: 'ഞങ്ങളുടെ ക്ലാസ്സുകളൊക്കെ കഴിഞ്ഞല്ലോ, ഇനി പരീക്ഷയ്ക്കല്ലേ പോകേണ്ടൂ."

അവൾ പിന്നീട് അവിടെ നില്ക്കുകയുണ്ടായില്ല...

മുറിയിൽനിന്ന് പോകുമ്പോൾ, അമ്മാമൻ വീണ്ടും എന്തോ പറയുന്നത് അവൾക്ക് കേൾക്കാമായിരുന്നു...

ഗന്ധകത്തിന്റെ മണം മുററിനില്ക്കുന്ന വായു ശ്വസിച്ചുകൊണ്ട് അവർ നടന്നു. കാണാവുന്ന ദൂരം മുഴുവൻ ഭൂമി കരിഞ്ഞു കിടക്കുകയായിരുന്നു. റോഡിന്റെ ഇരുവശങ്ങളിലുമുള്ള ചെടികളും വൃക്ഷങ്ങളും മുക്കാലും ഉണങ്ങിക്കിടക്കുകയായിരുന്നു. ഇലപ്പടർപ്പില്ലാത്ത മരങ്ങളിൽ പക്ഷികളുണ്ടായിരുന്നില്ല.

ടൗൺഷിപ്പിന് വെളിയിലുള്ള പഴയ അമ്പലത്തിന്റെ മുമ്പിലെത്തിയപ്പോൾ അവളുടെ കാലുകൾ പൊടുന്നനെ നിന്നുപോയി. അമ്പലത്തിൽനിന്നു കഷ്ടിച്ച് മുപ്പത്തിയഞ്ച് വയസ്സു പ്രായം തോന്നിക്കുന്ന, കാണാൻ ചന്തമുള്ള ഒരു സ്ത്രീ ഇറങ്ങിവരുന്നുണ്ടായിരുന്നു. അവർ അവളോട് ചിരിച്ചുകൊണ്ട് കുശലം പറയുകയും എന്തോ ചോദിക്കുകയും ചെയ്തു. പക്ഷേ, മൂകയായി നിൽക്കുവാനല്ലാതെ എന്തെങ്കിലും മറുപടി പറയാൻ അവൾക്ക് കഴിഞ്ഞില്ല.

ആ സ്ത്രീ പോയിക്കഴിഞ്ഞതിനു ശേഷവും അവൾ അവിടെത്തന്നെ നിന്നു. പക്ഷേ, അവൾ അവർ പോയ വഴിയേ നോക്കുകയുണ്ടായില്ല.

സാധാരണയായി മലയാളത്തിൽ മാത്രം സംസാരിക്കുന്ന അമ്മാമൻ അപ്പോൾ അവളോട് ഇംഗ്ലീഷിൽചോദിച്ചു: "അതാരായിരുന്നു?"

അവൾ അതു കേൾക്കാത്തതുപോലെ നിന്നു. ഒരു ഘട്ടത്തിൽ "അച്ഛനോടു ചോദിച്ചു നോക്കൂ" എന്നു പറയുവാൻ അവൾക്കു തോന്നിയെങ്കിലും അവളതു പറഞ്ഞില്ല.

അവൾ വളരെ അസ്വസ്ഥയായിരുന്നു. മഴയുടെ ശക്തികൂടിവന്നു. ആദ്യം ചാറിപ്പെയ്തിരുന്ന മഴ പിന്നീട് വർഷിക്കുവാൻ തുടങ്ങി. സ്കൂളിലെ പരിപാടികൾ അപ്പോഴും തീർന്നിരുന്നില്ല.

എപ്പോഴായിരിക്കും അനിയൻ വരിക എന്ന് അവളോർത്തു.

അച്ഛന്റെ കൂടെയായിരിക്കുമോ?

അല്ലെങ്കിൽ അച്ഛൻ ഇന്നു വൈകുന്നേരം സ്കൂളിൽ പോയിട്ടുണ്ടോ എന്നുതന്നെ...

വരാന്തയിലെ ട്യൂബ്ലൈററ് തെളിയിച്ചശേഷം അവൾ അകത്തേക്കുപോയി. അമ്മയുടെ മുറിയുടെ വാതില്ക്കൽ ഒരു നിമിഷനേരം അവൾ സംശയിച്ചു നിന്നു. പക്ഷേ...

അവളുടെ അമ്മ അവിടെ ഉണ്ടായിരുന്നില്ല.

അവളുടെ അമ്മ മാനസികരോഗികളുടെ ആശുപത്രിയിലായിരുന്നു.





സുകുമാർ അഴീക്കോട്

# ഉള്ളൂരിന്റെ അജ്ഞാതമുഖം

**മഹാകവിത്രയത്തിന്നിടയിലെ ക്ഷീണചന്ദ്രനായി വിവരിക്കപ്പെട്ട പരമേശ്വരയ്യർ, മററു രണ്ടു പേരെക്കാൾ മനുഷ്യസേവനത്തിലും ഹൃദയാർദ്രതയിലും മുന്നിട്ടുനിന്ന ഒരു വിശ്വസ്നേഹിയായിരുന്നു. ഈ ജീവിതപ്രകാശം വേണ്ടത്ര തട്ടാത്തതുമൂലമാണ് പഴയ ഉള്ളൂർ വിമർശനങ്ങൾ വികലങ്ങളായിപ്പോയത്.**

മഹാകവി ഉള്ളൂർ എന്നു കേൾക്കാത്തവർ ചുരുങ്ങും. പക്ഷേ, അദ്ദേഹത്തെ മനസ്സിലാക്കിയവർ അതിലും ചുരുക്കമാണ്. ഉള്ളൂർ എന്നു കേട്ടാൽ ഉടനെ ആളുകളുടെ മനസ്സിൽ ഉയരുന്ന ചിത്രം അതിഗംഭീരനായ ഒരു പണ്ഡിതന്റേതായിരിക്കും. കർക്കശനായ ഒരു മഹാകവിയുടെയും പ്രൗഢി കലർന്ന ഒരു ഭരണധുരന്ധരന്റെയും ഛായങ്ങളും ആ ചിത്രത്തിൽ തെളിഞ്ഞു കാണാതിരിക്കില്ല. പക്ഷേ, ഉള്ളൂർ സാമൂഹ്യബോധം വികസിച്ച ഒരു ഉൽപതിഷ്ണുവായിരുന്നുവെന്നു കരുതുന്ന ആളുകൾ എത്ര ഉണ്ടായിരിക്കും? ഉള്ളൂർ മഹാകവിയുടെ അത്ര അറിയപ്പെടാത്ത മാനുഷികത്വത്തെയും ഉൽപതിഷ്ണുത്വത്തെയും കുറിച്ചു ചിന്തിക്കുന്നതു വളരെ കൗതുകപ്രദമായിരിക്കും. ഉള്ളൂർ വിമർശനത്തിന്റെ പഴയ സ്ഫുരണങ്ങളിൽ വൈകല്യം കലർത്തിയതു് ഈ ജീവചരിത്രപരമായ ജ്ഞാനം അവയെ വേണ്ടത്ര തെളിയിച്ചില്ല എന്നതാണ്. ഒരു പൊട്ടക്കണ്ണടയിലൂടെയാണ് ഉള്ളൂർക്കവിതയെ വിമർശകർ ഇതുവരെ വിലയിരുത്തിയത്.

അനേകം ഉന്നത ശൃംഗങ്ങളുള്ള ഒരു പർവ്വതത്തെ ഓർക്കുമ്പോൾ നമ്മുടെ മനസ്സിൽ ഏററവും ഉയർന്ന രണ്ടുമൂന്നു കൊടുമുടികളുടെ മിന്നലാട്ടം ഉണ്ടാകും, മററുള്ളവയെ നാം മിക്കവാറും മറന്നിരിക്കും. ഉള്ളൂരിന് പററിയ യശോവഞ്ചന ഇതാണ്. മഹാകവി, അപ്രതിമനായ പണ്ഡിതൻ, പ്രഗല്ഭനായ ഭരണകർത്താവ് തുടങ്ങിയ പ്രശസ്തിശിഖരങ്ങൾ വെട്ടിത്തിളങ്ങുമ്പോൾ, ഉള്ളൂരിന്റെ മനുഷ്യസ്നേഹത്തിന്റെയും സാമൂഹ്യസേവനത്തിന്റെയും കഥകൾ ആരോർക്കുന്നു? പോരെങ്കിൽ, മിത്രങ്ങളും ശത്രുക്കളും ഒരുപോലെ അദ്ദേഹത്തെ കവിയും പണ്ഡിതനും ആയിട്ടല്ലാതെ അനുസ്മരിക്കാൻ നമ്മെ ഒരിക്കലും അനുവദിച്ചിട്ടുമില്ല. മഹാകവി വള്ളത്തോൾ, ഉള്ളൂരിനെ ഒററവാക്കിൽ 'ജംഗമവിജ്ഞാനകോശം' എന്നാണല്ലോ ചിത്രീകരിച്ചത്. പുസ്തകങ്ങളുടെ സാഗരത്തിൽ ശയിക്കുന്ന വിഷ്ണുവായും വള്ളത്തോൾ ഉള്ളൂരിനെ വിവരിച്ചു. കേരളവർമ്മ കോയിത്തമ്പുരാൻ ഉള്ളൂരിൽ കണ്ട ആദരണീയമായ രണ്ടു ഗുണങ്ങൾ, അദ്ദേഹത്തിന്റെ അപാരമായ അറിവും മേധാശക്തിയുമാണ്. പണ്ഡിതന്മാർക്കു് പ്രമാണഭൂതനായ പണ്ഡിതൻ എന്നും തമ്പുരാൻ പ്രശംസിക്കുകയുണ്ടായി. ഇതൊക്കെ അനുകൂലപക്ഷത്തുനിന്നുണ്ടായ അഭിപ്രായങ്ങളാണ്. പ്രതികൂലപക്ഷവും, ആശ്ചര്യകരമായിത്തോന്നും, ഇതേ പാണ്ഡിത്യത്തെപ്പററിത്തന്നെ ഊന്നിപ്പറഞ്ഞുകൊണ്ട് ഉള്ളൂരിനെ കെടുത്താൻ മുതിർന്നു. പ്രൊഫസർ മുണ്ടശ്ശേരി കേരളവർമ്മയുടെ അനുകൂലാഭിപ്രായം എടുത്ത് ഉള്ളൂരിനെതിരെ പ്രയോഗിക്കുകയുണ്ടായല്ലോ 'പിംഗളാ' നിരൂപണത്തിൽ. അദ്ദേഹത്തിന്റെ വാദംതന്നെ, ഉള്ളൂർ, ജീവിതത്തെ നേരിട്ടു കാണാതെ 'ഗ്രന്ഥക്കണ്ണട'യിലൂടെ മാത്രം കണ്ട ഒരാളായിരുന്നുവെന്നാണ്. ഉള്ളൂർക്കവിതയുടെ വൈകല്യത്തിന്റെ അടിസ്ഥാനം മൗലികമായി ഇതാണെന്ന് അദ്ദേഹം നിരന്തരമായി വാദിച്ചുപോന്നു. 'മാറെറാലി', 'അന്തരീക്ഷം', 'രാജരാജന്റെ മാറെറാലി' മുതലായ മുണ്ടശ്ശേരിക്കൃതികൾ നോക്കുക. അദ്ദേഹത്തിന്റെ സുശക്തമായ വാഗ്‌വൈഭവം പലരെയും ആ വിശ്വാസത്തിന് അടിപണിയിക്കുകയും ചെയ്തു.



ഈ വാദഘോഷങ്ങൾ എല്ലാം മുഖ്യമായി നടന്നുകൊണ്ടിരിക്കെ, കേരളീയസഹൃദയർക്ക് പൊതുവിൽ അജ്ഞാതനായ ഒരു മനുഷ്യസേവനതല്പരൻ ഉള്ളൂരിന്റെ വ്യക്തിഭാവത്തിൽ മറഞ്ഞുനിന്നുകൊണ്ട് അവരെനോക്കി മെല്ലെ മന്ദഹസിക്കുന്നുണ്ടായിരിക്കണം! കാലത്തികവിൽ തന്നെക്കുറിച്ചുള്ള ജീവിതസത്യം അവർ അറിയാതിരിക്കില്ല എന്ന് കർമ്മവിശ്വാസിയായ ആ ആസ്തികകവിക്ക് ഉറപ്പുണ്ടായിരിക്കണമല്ലോ. കുമാരനാശാന് സാമൂഹ്യസേവനത്തിന്റെയും വള്ളത്തോളിന് രാഷ്ട്രീയസംബന്ധത്തിന്റെയും പരിവേഷം ഉണ്ടായിരുന്നപ്പോൾ ഉള്ളൂർ മാത്രം മഹാകവിത്രയത്തിന്നിടയിലെ ക്ഷീണചന്ദ്രനായി വർണ്ണിക്കപ്പെടുകയുണ്ടായി. മനുഷ്യപ്രേമത്തിലും സാമൂഹ്യവീക്ഷണത്തിലും ഉള്ളൂർ ആശാനൊപ്പം തീവ്രത കലർന്ന കവിയായിരുന്നെന്ന് ആരും മനസ്സിലാക്കിയില്ല. സേവനവ്യഗ്രതയിൽ അദ്ദേഹം മററു രണ്ടു മഹാകവികളെയും പിന്നിടുകയുണ്ടായില്ലേ എന്നുകൂടി സംശയിക്കണം.

ഉള്ളൂരിന്റെ ഈ ഹൃദയാലുത്വവും അതിന്റെ വികാസഭാവമായ സമൂഹസേവാവ്രതവും മനുഷ്യപ്രണയവും പരമേശ്വരയ്യരുടെ ജീവിതത്തെക്കാൾ നീണ്ട ചരിത്രമുള്ള വസ്തുതകളത്രേ. മറെറാരുവിധത്തിൽ പറഞ്ഞാൽ, ഉള്ളൂർ ജന്മസിദ്ധമായ ജനസേവനസ്വഭാവം ഉള്ള ആളായിരുന്നു. കവിത്വം എന്നപോലെ ജനസേവനവും ജന്മനാ ഉണ്ടെങ്കിലേ ഉൽകൃഷ്ടമാവുകയുള്ളൂ— 'സ്വയമേവാഗതാ വരാ' അല്ലാതെ വന്നാൽ, ജനസേവനംപോലെ ജനോപദ്രവകരമായ ഒരു വൃത്തി വേറെ ഉണ്ടാകാനില്ല. ഉള്ളൂർ പരമേശ്വരയ്യരുടെ

ആതുര ശുശ്രൂഷാനിഷ്ഠ സ്വാഭാവിക നൈർമല്യം കലർന്നതായിരുന്നു. അതദ്ദേഹത്തിനു കൈവന്നതു് പാരമ്പര്യത്തിൻെറയോ പൈതൃകത്തിൻെറയോ അനിവാര്യതകൊണ്ടുമായിരുന്നു. കവിയാണല്ലോ താൻ എന്നുവച്ചു്, അല്പം മനുഷ്യസ്നേഹം പ്രകടിപ്പിച്ചുകളയാം എന്നുവച്ചു് മനുഷ്യസ്നേഹിയായ കവിയല്ല ഉള്ളൂർ എന്നു താല്പര്യം. മറിച്ചു്, മനുഷ്യപ്രേമമാണു് അദ്ദേഹത്തെ കവിയും എല്ലാമാക്കിയതു്.

പരമേശ്വരയ്യരുടെ പിതാവിൻെറ പേർ സുബ്രഹ്മണ്യയ്യർ എന്നായിരുന്നു. കുറെക്കാലം അവർ ചങ്ങനാശ്ശേരിയിലാണു് പാർത്തിരുന്നതു്. ബ്രാഹ്മണനും അദ്ധ്യാപകനും ആയിരുന്ന സുബ്രഹ്മണ്യയ്യർ രണ്ടു മണ്ഡലങ്ങളുടെയും സങ്കുചിതവലയങ്ങളെ ഭേദിച്ചു് പുറത്തുകടന്നു് സാധാരണ മനുഷ്യനെ ശുശ്രൂഷിക്കാൻ മുതിരുകയുണ്ടായി. ചങ്ങനാശ്ശേരിയിൽ സിറിയൻ ക്രിസ്ത്യൻ സമൂഹം വിശേഷിച്ചു് മദ്യപാനത്തിൻെറ ലഹരിയിൽപ്പെട്ടു് കറങ്ങിക്കഴിയുന്ന കാലമായിരുന്നു അതു്. പത്തൊമ്പതാം നൂററാണ്ടിൻെറ മദ്ധ്യഘട്ടം. മഹാത്മാഗാന്ധി മുതലായ രാഷ്ട്രോദ്ധാരകന്മാർ രംഗത്തു് എത്തിക്കഴിഞ്ഞിട്ടില്ലാത്ത കാലം. ആ കാലത്തു് ഉള്ളൂരിൻെറ പിതാവായ സുബ്രഹ്മണ്യയ്യർ അവിടെ മദ്യവിരുദ്ധപ്രവർത്തനങ്ങൾ നടത്തി മുന്നേറിനിന്നു. ഇന്നു പോലും മദ്യത്തിന്നെതിരെ പ്രചാരവേല ചെയ്യുന്നതു്, ആ ഭാഗങ്ങളിൽ വിശേഷിച്ചും, ആരോഗ്യകരമല്ലാത്ത ഒരു സാഹസമാണെന്നിരിക്കെ, അന്നു് അവിടെ മദ്യവർജ്ജനത്തിനുവേണ്ടി സധീരം പ്രവർത്തിച്ച ആ മനുഷ്യൻ ഒരു മഹാപുരുഷനായിരുന്നുവെന്നു് പറയുകതന്നെ വേണം. ജനങ്ങളെ സേവിക്കുവാൻ അദ്ധ്യാപനമാണു് നല്ലതെന്നു് കരുതി നിയമവൃത്തി വേണ്ടെന്നുവച്ച ആളാണു് അദ്ദേഹം. വളരെ വകതിരിവോടുകൂടെത്തന്നെ ഉള്ളൂർ തൻെറ പിതാവിനെ തിരഞ്ഞെടുത്തു! ആ അച്ഛൻെറ മകനു് മനുഷ്യപ്രേമത്തിൻെറ സന്ദേശം ഒരു ഗ്രന്ഥത്തിൽനിന്നും കടംകൊള്ളേണ്ടതുണ്ടായിരുന്നില്ല.

ഇതാണു് ഉള്ളൂരിൻെറ 'അനിവാര്യമായ പാരമ്പര്യം' എന്നു് വിശേഷിപ്പിക്കപ്പെട്ട ആ ജീവിതപശ്ചാത്തലം. മുല്ലപ്പൂവിനു് മണം പരത്താതിരിക്കാൻ വയ്യാത്തതുപോലെ, ഉള്ളൂരിനു് പാവങ്ങളെ ശുശ്രൂഷിക്കാതിരിക്കാൻ സാദ്ധ്യമല്ലായിരുന്നു. അതു് അദ്ദേഹത്തിൻെറ നിയതിയായിരുന്നു. ഉദ്യോഗസ്ഥനായിരിക്കുമ്പോൾത്തന്നെ അദ്ദേഹം സേവനമനസ്ഥിതിയുടെ പ്രകടമായ വിലാസംനിമിത്തം വളരെ ജനപ്രീതി നേടിയിരുന്നു. ഉള്ളൂരിനെ സ്ഥലം മാററുന്നതു് പലേടത്തും ജനങ്ങൾ ഇഷ്ടപ്പെട്ടിരുന്നില്ലത്രേ. 'ഉമാകേരള'ത്തിൻെറ അവതാരികയിൽ കേരളവർമ്മ, ഉള്ളൂർ മഹാകവിയുടെ ഈ അസാധാരണമായ ജനപ്രീതികത്വത്തെക്കുറിച്ചു് എടുത്തുവാഴ്ത്തുന്നുണ്ടല്ലോ. ഈ വശം മഹാകവിയുടെ ജീവചരിത്രകാരന്മാർ കുറെക്കൂടെ വിപുലമായി വിവരിക്കാൻ തുനിഞ്ഞില്ല എന്ന സങ്കടം അദ്ദേഹത്തിൻെറ ജീവചരിത്രം വായിക്കുന്ന നമ്മളെ എപ്പോഴും ക്ലേശിപ്പിക്കുകതന്നെ ചെയ്യും. ഉള്ളൂർവിമർശകന്മാരുടെ സ്വരം മാററാൻ, അങ്ങനെ ചെയ്തിരുന്നെങ്കിൽ അവർക്കു കഴിഞ്ഞേനേ! താൻ പരമ ദരിദ്രനായാണു് വളർന്നുവന്നതെന്നു് അദ്ദേഹം ഒരിക്കലും മറന്നില്ല. ഈ നിരന്തരബോധമാണു് പാവങ്ങളോടു് തീരാത്ത അനുകമ്പയോടെ ജീവിക്കാൻ അദ്ദേഹത്തിനു് പ്രേരണയായി വർത്തിച്ചതു്. രന്തിദേവനുംമററും പ്രേരണയേകുന്നതു് പിന്നീടാണു്. ഗ്രന്ഥാർജ്ജിതമായ ജ്ഞാനംകൊണ്ടു് അനുകമ്പയെക്കുറിച്ചു് അദ്ദേഹം വെറുതെ പ്രസംഗിച്ചതല്ല. മഹാകവിയുടെ വീട്ടിൽ ഏതു് അഗതി ചെന്നാലും ഭക്ഷണം ലഭിക്കുമായിരുന്നു. എന്നും അതിഥിതർപ്പണം ചെയ്യുന്ന ഗൃഹം ഗൃഹമല്ല, ദേവാലയമാണു്. ആ ദേവാലയമാണു് ഉള്ളൂരിൻെറ ബാല്യത്തെ വളർത്തിയതു്. ഔദ്യോഗിക യാത്രകൾക്കിടയിൽ അദ്ദേഹം തൻെറ ഡ്രൈവറുടെകൂടെയിരുന്നാണു് ഭക്ഷണം കഴിച്ചിരുന്നതു്. ഇതൊക്കെ വലിയ കാര്യമാണോ എന്നു് പുച്ഛം നടിക്കുന്നവരുണ്ടാകാം. അവർ രണ്ടു സംഗതികൾ ഓർത്താൽ കൊള്ളാം—ഒന്നു്, ഇന്ത്യ സ്വാതന്ത്ര്യം നേടിയിട്ടില്ലാതിരുന്ന ഒരു ഇരുണ്ട ദശയിൽ ഒരു നാട്ടുരാജ്യത്തിലെ വലിയൊരു ആഢ്യനായ ഉദ്യോഗസ്ഥൻ ഡ്രൈവറുടെ കൂടെയിരുന്നു തീൻ കഴിച്ചുവെന്നതു് ചെറിയ സംഗതിയല്ല; രണ്ടു് ചെറിയ സംഗതിയാണെങ്കിൽ, ചോദിക്കട്ടെ, ഇന്നു് സ്വതന്ത്രഭാരതത്തിൽ എത്ര പേർ ഇങ്ങനെ ചെയ്യുന്നവരായുണ്ടു്?

''ദയാർദ്രമാം നമ്മുടെ ദൃഷ്ടിഗംഗ
താഴോട്ടുതാഴോട്ടൊഴുകട്ടെ മേന്മേൽ''

എന്നു് ഉള്ളൂർ മഹാകവി എഴുതുമ്പോൾ, ആ ഈരടിയിൽ അദ്ദേഹത്തിൻെറ ജീവിതത്തിൻെറയും പൈതൃകത്തിൻെറയും മുഴുവൻ സാരവും സാന്ദ്രമായി നില്ക്കുന്നുണ്ടെന്നു് നാം മറക്കരുതു്. ഇത്ര ജീവിതപ്രാമാണ്യത്തോടെ, ആചരണത്തിൻെറ സത്യസന്ധതയോടെ, ആർത്താനുകമ്പയുടെ മുഴക്കമുള്ള മഹനീയങ്ങളായ വരികൾ എഴുതിയ അധികം മലയാള കവികളെ ഓർക്കാൻ നമുക്കു് പററിയെന്നു് വരില്ല.

പരമേശ്വരയ്യരുടെ ഉൽപതിഷ്ണുത്വത്തിൻെറ മാററുരച്ചുനോക്കാൻ പററിയ ഒരുരകല്ലായിരുന്നു ക്ഷേത്രപ്രവേശനപ്രക്ഷോഭം. തിരുവിതാംകൂറിലെ മിക്ക ബ്രാഹ്മണശ്രേഷ്ഠന്മാരും ക്ഷേത്രപ്രവേശനത്തെ എതിർത്തുനിന്നപ്പോൾ, ഉള്ളൂരും കുറച്ചു കൂട്ടുകാരും അതിനുവേണ്ടി ബുദ്ധിയും മനസ്സും ശരീരവുംകൊണ്ടു് വിശ്രമമറിയാതെ പോരാടി. ഹിന്ദുമതത്തിൻെറ ചൈതന്യം സമസ്തൈക്യദർശനമാണെന്നു് അദ്ദേഹം ക്ഷേത്രപ്രവേശന റിപ്പോർട്ടിൻെറ ഒരു കുറിപ്പിൽ രേഖപ്പെടുത്തുകയുണ്ടായി. കുമാരനാശാൻെറ 'ചണ്ഡാലഭിക്ഷുകി'ക്കു് അവതാരിക എഴുതിയ മഹാകവി, ആ കുറിപ്പിൽ കാലാനുകൂലമായി ആചാരങ്ങൾ മാറിയില്ലെങ്കിൽ ഹിന്ദുസമൂഹംതന്നെ തകർന്നുപോകുമെന്നു് എഴുതിയതു് നാം വായിക്കുമ്പോൾ, 'ദുരവസ്ഥ'യിലെ അന്ത്യഭാഗം വരെ നമ്മുടെ ഹൃദയം ഊളിയിട്ടു ചെല്ലാത്തിരിക്കില്ല. 1936-ൽ ക്ഷേത്രപ്രവേശന വിളംബരം ഘോഷിക്കപ്പെട്ടു. ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ ഹരിജനങ്ങൾ പ്രവേശിക്കുന്നതു് തൻെറ ശ്രേഷ്ഠസുഹൃത്തായ ജെയിംസ് കസിൻസിനോടൊപ്പം നിന്നു കണ്ട മഹാകവിയുടെ കണ്ണുകൾ ബാഷ്പാവിലങ്ങളായിരുന്നു. ഈ ഐതിഹാസികസമരത്തിൽ പങ്കെടുത്തതിനു് ശിക്ഷയായി തിരുവനന്തപുരത്തെ യാഥാസ്ഥിതികമായ ബ്രാഹ്മണസമൂഹം മഹാകവിയെ സമുദായഭ്രഷ്ടനാക്കി. ഉദാരചരിതനായ ഉള്ളൂരിൻെറ പ്രതികരണം പ്രസിദ്ധമാണു്: ''ഇന്നലെവരെ ഞാൻ ബ്രാഹ്മണനായിരുന്നു, ഇന്നുമുതൽ ഞാൻ മനുഷ്യനായി.'' ശ്രേഷ്ഠപുരുഷന്മാരുടെ മഹാവചനങ്ങളിലൊന്നു് അങ്ങനെ രൂപംകൊണ്ടു. ക്ഷേത്രപ്രവേശനത്തെ ആദരിച്ചുകൊണ്ടു് അദ്ദേഹം രചിച്ചകൃതിയാണു് 'ചൈത്രപ്രഭാവം.' ഈശ്വരൻെറ മഹിമയും ജാതിയുടെ തിന്മയും അദ്ദേഹം അതിലെ ഈ ഈരടിയിൽ എത്ര സുന്ദരമായി ആവിഷ്കരിച്ചിരിക്കുന്നു:

''അളക്കുന്നുവല്ലോ മർത്ത്യ, നിൻെറ—
പൊട്ടമുഷ്ടികൊണ്ടീ—
യുലകെങ്ങും നിറഞ്ഞുള്ളോ—
രുടയോനെ നീ!''

ക്ഷേത്രപ്രവേശനവിളംബരം ''ഒരു പുതിയ ഈശാവാസ്യോപനിഷത്തു്'' ആണു് എന്നു പോലും ഈ കവിതയിൽ മഹാകവി ഉൽപ്രേക്ഷിക്കുകയുണ്ടായി. ക്ഷേത്രപ്രവേശ വിളംബരത്തിൻെറ പേരിൽ മഹാരാജാവും സചിവോത്തമനും വിശ്വപ്രശംസ നേടിയപ്പോൾ, അവർക്കു പിന്നിൽനിന്നു് തത്വത്തിനുവേണ്ടി വേപഥുകൊണ്ട കവിയെ ആരോർക്കുന്നു?

ഉള്ളൂർ ഹരിജനോദ്ധാരണത്തിൽ ആകണ്ഠം മുങ്ങിക്കഴിഞ്ഞിരുന്നു. കേരളഹിന്ദുമിഷൻെറ പ്രവർത്തനത്തിൽ അദ്ദേഹം സജീവമായി പങ്കെടുത്തു. ഹരിജനങ്ങളുടെ ഉന്നമനത്തിനുവേണ്ടി സമർപ്പിക്കപ്പെട്ട ഒരു സംഘടനയായിരുന്നു അതു്. ഹരിജനങ്ങളുടെ വീടു് സന്ദർശിച്ചു്, അവരോടൊപ്പം ഭക്ഷണംകഴിച്ചു് തൻെറ ജീവിതത്തിനു് അദ്ദേഹം പൂർണ്ണത നേടിക്കൊണ്ടിരുന്നു. നമ്മുടെ അന്നത്തെ കവികളുടെ ഇടയിൽ മാത്രമല്ല, ഇന്നത്തെ കവികളുടെയിടയിലും ഇത്രമാത്രം പുരോഗമിച്ച സാമൂഹ്യദർശനത്തോടും മാനവിക ബോധത്തോടും കൂടി ത്രിവിധകരണങ്ങളെക്കൊണ്ടും പ്രവർത്തിച്ച മറെറാരാളെ കാണാനൊക്കുമെന്നു് എനിക്കു തോന്നുന്നില്ല. ഈ സ്വർഗ്ഗീയരേഖകളെ അവഗണിച്ച ജീവചരിത്ര ഗ്രന്ഥങ്ങൾ പരമേശ്വരയ്യരുടെ ഔദ്യോഗിക ജീവിതത്തിലെ ഒരൊററ പ്രൊമോഷൻെറ കഥപോലും വിട്ടുകളഞ്ഞിട്ടില്ല!

മഹാകവിയുടെ സാമൂഹ്യചിന്ത അന്നത്തെ കാലത്തിൻെറ അളവിൽ വളരെ വർദ്ധിച്ചതായിരുന്നു. ചെറുപ്പത്തിൽ

(ശേഷം 89-ാം പേജിൽ)

വി. കെ. എൻ.

# ദുര്യോധനവധത്തിന്റെ പ്രസക്തി



ഭൂമിശാസ്ത്രപരമായി, അല്ലെങ്കിൽ ചരിത്രപരമായ കാരണങ്ങളാൽ, ഭൂമി എത്ര തന്നെ ഉരുണ്ടിട്ടായാലും അവനെ ഈ പരുവത്തിൽ ഉരുട്ടിയെടുത്തത് ആരെന്ന ചോദ്യം അവശേഷിക്കുന്നു.

അനാത്യത്ത് രാമൻനായർ എന്ന പാട്ടക്കുടിയാൻ പുലർച്ചെ ഉണർന്നു. ഒരു യോഗാസനത്തിന്റെ ചിട്ടയിൽ, കാലനക്കാതെ അരയ്ക്കുമീതെ കുത്തനെ പാതി നിവർന്ന്, പായിൽ കുത്തിയിരുന്നു.

രാമന് എന്തോ പന്തികേട് തോന്നി.

ഒരുവശം ചരിഞ്ഞ് ജാഗ്രദവസ്ഥയെ പ്രാപിച്ച്, ഉത്തിഷ്ഠോത്തിഷ്ഠ രാജേന്ദ്ര നാവുകയാണ് പോയ അമ്പത്തഞ്ചുവർഷത്തേയും പതിവ്. കൂടുതലും ഇടത്തുചരിഞ്ഞ്.

മുഹൂർത്തം തന്റെ ജന്മിയായ ആര്യത്തില്ലത്ത് അഷ്ടമൂർത്തി നമ്പൂതിരിപ്പാടിന്റെ ബ്രാഹ്മം.

രാമൻ സ്വയം ചോദ്യംചെയ്തു:

ഇന്നെന്തേ മലർന്നുണരാൻ?

ഇതൊരു ദുർന്നിമിത്തമാണോ?

മനസ്സുൽനിന്ന് വല്ല കല്പനയും വരുമോ?

വരുന്ന കന്നിയിലെ പാട്ടത്തിൽനിന്ന് ആറുപറ നെല്ല് മുൻകൂർ ആവശ്യപ്പെട്ട് ഇല്ലത്തെ വെററില കാര്യസ്ഥൻ കോളാമ്പിനായർ അസ്തമയത്തിനുമുമ്പ് തന്മുന്നിൽ ആവിർഭവിക്കുമോ?

എന്തും സംഭവിക്കാം.

കാക്ക കരയുന്നതിനുമുമ്പ് തന്റെ സീതേനേം അസാരം കാക്കേം പൂച്ചേം കരേച്ചുകളയാമെന്നു കരുതി, രാമൻ പായിൽ തപ്പി. രണ്ടും മൂന്നുംവട്ടം തപ്പിക്കഴിഞ്ഞപ്പോഴാം കോപം വന്നു.

ഭാര്യ പത്തുവർഷംമുമ്പ് ചത്തുപോയിരിക്കുന്നു.

ഒരു നോവലെഴുത്തുകാരനെമാതിരി തോന്നി രാമന്. കർമ്മത്തിനൊപ്പം ചിന്ത പ്രവർത്തിക്കുന്നില്ല. എഴുപതുകളവസാനംവരെ മറിച്ചായിരുന്നു പ്രമാണം. കൈരണ്ടുണ്ടായിട്ടും ചിന്തയ്ക്കൊപ്പം അതിലൊന്നുപോലും കടലാസിൽ നീങ്ങുന്നില്ല. എൺപതുകളിൽ ആഖ്യായികാശാഖയുടെ വളർച്ച മന്ദഗതിയിലാവാൻ ഒരു കാരണം ഇതാണ്. മററത്, മിക്കവന്റെ കൈയിലെ കോപ്പും തീർന്നതുകൊണ്ട്.

ചുററുപാട് തെളിഞ്ഞുകിട്ടാൻ രാമൻ തന്റെ ചിന്തയുടെ കതിരുകളെ കയറൂരിവിട്ടു. ഒരു സർവേക്ഷണം നടത്തിവരാൻ കല്പിച്ചു. കാപ്പണം നിരൂപണം.

ആര്യത്തില്ലത്തെ ഒരു കുടിയാനവനാണ് താൻ. ആദ്യം കണ്ടുകിട്ടുന്ന ചെപ്പേട് തൊട്ട്. തനിക്കു മുന്നേ പോയവർ ഒരായിരം വർഷത്തെ ചൂഷകന്റെ ചൂഷകത്വത്തിൽനിന്ന് സ്വരൂപിച്ച സമ്പാദ്യം കൊണ്ട്, സർക്കാർ തൊട്ട് ജന്മിവരെ എപ്പേർപ്പെട്ടവരും അനുവദിച്ച്, പോയ നൂററാണ്ടിൽ പണിത ഒരു പത്തായപ്പുരയിലാണ് താനിപ്പോഴം താമസം. നാലുതും കോലെട്ടേ. പുരകെട്ടിയ പരുക്കിന് പലരും അടിപെട്ടു. നാലുപേർ അതിജീവിക്കുന്നു. താനും പെങ്ങളും തങ്ങൾക്കുള്ള ഓരോ സന്തതിയും. പെങ്ങൾക്കാണ്. തനിക്കു പെണ്ണ്.

രാമൻ പായ ഒരിക്കൽക്കൂടി തപ്പി. ശരിയാണ്. അവൾ പോയതുതന്നെ.

മലർവാക പൂത്തു മലച്ച പോലിരുന്ന തന്റെ കളത്രം ഒരു നാട്ടദീനത്തിനാണ് പോയത്. നാട്ടുനടപ്പും ഒരു പരിഷ്കാരവും മാതിരിയാണ് അക്കൊല്ലം ദീനദയാലു ചുവടുമാറി ചവിട്ടിയത്. എല്ലാം കുട്ടിച്ചുവറാക്കി.

പതിനാറുവയസ്സിൽ താൻ കൃഷിനടപ്പ് തുടങ്ങി. ഒപ്പം രാത്രികാലങ്ങളിൽ തപ്പലും. അന്നും അതാണ് പതിവ്. ഇതാവാം ഇന്നും പായ പലവട്ടം തപ്പാൻ തന്നെ പ്രേരിപ്പിച്ചത്.

സംസാരിക്കുമ്പോഴം തനിക്ക് ഒരു തപ്പലുണ്ട്. വിക്കല്ല, തപ്പല്. മേല്പടി തപ്പലിന്റേയും വ്യാപനമാണോ അബദ്ധത്തിൽ പായിലും എന്നും തപ്പല്. ചിന്തിക്കേണ്ടിയിരിക്കുന്നു. ഉടൻ ഉത്തരമില്ല. തപ്പിനോക്കണം.

കുന്തം പോയാൽ കുടത്തിലും തപ്പണം എന്നു പറഞ്ഞവനാണ്, ചരിത്രത്തിൽ ആദ്യം തപ്പി തൊപ്പിയിട്ട തണ്ടുതപ്പി.

ഇരുപത്തഞ്ചുവയസ്സിൽ, മുപ്പതുവർഷം മുമ്പാണ് താൻ വേട്ടത്. വേട്ടയാടുക, ആട്ടിപ്പിടിക്കുക എന്നെല്ലാമാണ് വേളീകിരീത്തലെ നായർക്ക് നിഷിദ്ധമെങ്കിലും ഒരു വേട്ടവൻ നായരായ തനിക്ക് വേളി, വേട്ട എന്നെല്ലാം പറയാം.

(ഇതുകേട്ട്, വെററ് നോട്ട് ദി അദർ ടൈപ്പ് ഓഫ് നായേഴ്സ് ഗെററ് ഐഡിയാസ്. നമ്പൂതിരി സ്വാമിൻ! അവിടുന്ന് അടിയങ്ങളെ സനിഷ്കർഷം ശരിപ്പെടുത്തിയിരിക്കുന്നു.)

ഇല്ലത്തെ തുണക്കാരി നാണിയായിരുന്നു തന്റെ മാമത്തി. അവൾ കന്യകയാണോ എന്നറിയാൻ ലണ്ടൻ വിമാനത്താവളത്തിൽ പരിശോധനയ്ക്ക് പോകേണ്ടിവന്നില്ല. ജന്മിയദ്യംതന്നെ സാക്ഷി. മുഷിയില്ലെന്ന് അവിടുന്ന് ശപഥം ചെയ്തു.

ഒരു ത്രിസന്ധ്യയ്ക്ക് നാണീനെകൂട്ടിക്കൊണ്ടുന്നു. കന്യക വൈകിയാണ് പ്രസവിച്ചത്. ഇത്തവണ പത്തിൽ ജയിച്ചാൽ, പതിനൊന്നു തൊട്ട് സുലോചന സ്കൂ് കോളേജിൽ പഠിക്കണമത്രെ. പതിനെട്ടടവും.

നാണി പോയപ്പോഴം കുഞ്ഞിനെ ആരു വളർത്തും എന്നായി വിചാര ലഹരി. ലഹരി പദാർത്ഥങ്ങളൊന്നും ഉപയോഗിക്കാത്ത തനിക്കു വയ്യ. തനിക്കുശേഷം നാണിയില്ല എന്ന ഗർവ്വോടെയാണ് അവൾ പോയത്. അരിശം സഹിക്കാഞ്ഞ്, 'ഒന്നല്ല പത്തു നാണിയെ കൊണ്ടുവരും ഞാൻ, കാണണോ നിനക്ക്,' എന്ന് തന്നോടുതന്നെ തെല്ലുറക്കെ ചോദിച്ചുപോയി.

കോപം കേട്ട് പെങ്ങൾ വാതിൽ മറഞ്ഞുനിന്നു.

തന്നിലും ചെറുപ്പമാണ്. തുല്യ ദുഃഖിതയുമാണ്. ആദ്യത്തെ അസംഖ്യം അഛരിൽ ഒരാളായിരുന്നു അവളുടെ ശയനീയശായി. ഒരു രാത്രി അദ്ദേഹം വന്നില്ല. വിഷദംശമേററായിരുന്നു മുക്തി. പക്ഷേ, തലേന്ന് അമ്പലത്തിൽ വാരമുണ്ട ഭക്ഷ്യവിഷബാധമൂലം എന്നായിരുന്നു പോസ്റ്റ് മോർട്ടം റിപ്പോർട്ട്. വൈദ്യന്റെ വിധിയിലാണ് നമ്പു—പെങ്ങൾ മകൻ രാജന് വിശ്വാസം.

അമിതമായാൽ അച്ഛനും വിഷം, എന്നാണ് അവന്റെ യുക്തി. ചെക്കൻ കോളേജിലാണ്. ഇക്കൊല്ലംകൂടി വായിച്ചാൽ ഐ. സി. എസ്. പാസ്സാകും. വായിക്കണം, പക്ഷേ.

പെങ്ങൾ ചോദിച്ചു:

ജ്യേഷ്ഠസഹോദരന് എന്തിനാ ഒരു നാണി രണ്ടാമി?

താൻ പറഞ്ഞു:

സുലോചനയെ ആർ വളർത്തും?

ഞാനില്ലേ?

അതു ഞാൻ മറന്നു.

രാജന്റെ മുറപ്പെണ്ണല്ലേ അവൾ?

അതും വിസ്മരിച്ചു.

എന്റെ നമ്പൂരി പോയില്ലേ?

അതോണ്ടെന്താ...സോറി, അന്ധാളിച്ചു.

പത്തുപറ കണ്ടത്തിലെ നെല്ല് പത്താൾ ഉണ്ണുന്നതോ, അഞ്ചാൾ സാപ്പിടുന്നതോ, ഏതുതാണധികം സുഖം?

പഞ്ചവർ സാപ്പിടുന്നതാം.

എന്നാലങ്ങനെ പോരയോ?

മതിയെന്നാണു മന്മതി.

ജ്യേഷ്ഠസഹോദരന് വിവാഹപ്രായം അതിക്രമിച്ചു എന്നല്ല വിവക്ഷ.

'മരുമക്കത്തായം ഓണപ്പതിപ്പിന്' എന്ന വിഷയത്തെക്കുറിച്ച് നീ ഗവേഷണ പ്രബന്ധം തയ്യാറാക്കിയിട്ടുണ്ട്, ഇല്ലേ?

ഏതാണ്ട്.

അതാണീബുദ്ധി. ഞാൻ കാവ്യനാടകാദികളാണ് വായിച്ചത്. മാഷന്മാരെ എടുക്കുന്ന പട്ടാളത്തിൽ ചേർന്നിരുന്നെങ്കിൽ ഇക്കാലം യൂനിവേഴ്സിററി ഗ്രാൻറ്സ് കമ്മീഷൻ എന്നെ ചുമലിലേററി നടന്നേനെ. എവിടെ ഇറക്കണം എന്ന് നിശ്ചല്ലാതെ.

എന്നാലും ജ്യേഷ്ഠസഹോദരൻ ഇനിയും തപ്പാൻ പോകരുത്.

അത്...

കഴിഞ്ഞ സെർച്ച് പാർട്ടിക്ക് ഇടത്തു കാൽമുട്ടിന്റെ ചിരട്ട–ദി വെരി കൊക്കനട്ട് ഷെൽ–ഒരു കൊട്ട തേങ്ങയായത് ഓക്കുന്നുണ്ടോ?

ഓർമ്മപ്പെടുത്തരുത്.

ഓർമ്മയുണ്ടായാൽ മതി.

രാമൻ പായ് വിട്ട്, തട്ടകം വിട്ട്, ഒരു വടിയായ് കോണിയിറങ്ങി. ഇടനാഴികയിലൂടെ തപ്പി മുന്നേറി വടക്കുവശത്തെ വാതിൽ തുറന്നു കിണററിൻകരെയെത്തി. പുലർ വെട്ടത്തിൽ, ശബ്ദമുണ്ടാക്കാതെ ഒരു പാട്ടവെള്ളം കോരി. പല്ലുതേച്ചു. മുഖം കഴുകി. മുററം കിഴക്കു ചുററിവന്ന് കോലായിൽ കയറി. ഇറയുടെ വളയത്തിൽ തൂക്കിയ ഭസ്മക്കൊട്ടയിൽനിന്ന് ഒരു നുള്ളെടുത്ത് തലങ്ങും വിലങ്ങും പൂശി. ഉത്തരത്തിൽനിന്ന് മുറുക്കാൻ ചെല്ലമെടുത്ത് പടിയിൽവച്ചു. ചീന്ത് വെററില ചവച്ചു. ചെല്ലപ്പണം നിറുത്തലാക്കിയ സർക്കാരെ ശപിച്ചു. പള്ളിച്ചെന്നു പുലരട്ടെ, ആരുവന്നാലും ഒരു കൈ നോക്കതന്നെ, അപ്പോഴേക്കും മരേപാൻ ചെക്കൻ രാജനും ഉണരുമല്ലോ, എന്നെല്ലാം ചിന്തിച്ച്, മുററത്തേക്ക് നീട്ടി തുപ്പി. പഴയ, മണ്ണായതുകൊണ്ട് പഴമൊഴിയും ഉരുവിട്ടു.

പാററിത്തുപ്പ്യാൽ പൻസാരേലും തുപ്പാം.



പഞ്ഞെ വീടുണർന്നു. ചാരിമാത്രം വച്ചിരുന്ന വടക്കുവശത്തെ വാതിൽ, തൊട്ടുമാത്രയിൽ തുറന്നപ്പോഴം, പെങ്ങൾ ചോദിക്കുന്നു കേട്ടു:

ആരാവാതിലിന്റെ താഴ നീക്കിയത്?

താംബൂലത്തിന്റെ ലയത്തിൽ നായർ പറഞ്ഞു:

ഞാനാണ്, പെങ്ങളേ.

അകത്ത് ഇടനാഴിയിൽ പാദപാതം. കാലടി. സൂര്യകാലടി.

ഉമ്മറത്തേക്കുള്ള വാതിൽ തുറന്ന്, അവന്റെ ഒരു പാളിയിൽ പതിവിൻപടി പാതി മറഞ്ഞ് പെങ്ങൾ ചോദിച്ചു:

എന്താ ആങ്ങള ഇന്നു നേരത്തെ...

രാമൻ പറഞ്ഞു:

നിദ്രാംനലേഭേനിശി. നേരത്തേഉണന്നു.

പശുവിനെ കറക്കാൻ താമസമുണ്ട്. കട്ടനോററെ വേണോ?

വേണ്ട. കാലായാൽ കഞ്ഞി മതി.

കുട്ടികൾക്ക് ഏതായാലും ചായ വേണം.

അവററ ഉണർന്നില്ലേ?

വൈകി വെർട്ടിക്കലാവുന്ന കൂട്ടത്തിലാണ്.

സുലുവും?

സുലുവും.

കലികാലവൈഭവം! അതുകൊണ്ട് പെങ്ങൾ പോയി ഗൃഹധർമ്മങ്ങളിൽ വ്യാപൃതയാവു.

പരിസരത്തിനു ജീവൻ വച്ചു.

മുററമടിച്ചും വെള്ളം കോരിയും വിറകു വെട്ടിയും കന്നാലിയെതെളിച്ചും സ്പാർട്ടക്കസ്സിന്റെ നേതൃത്വത്തിൽ അടിമവർഗ്ഗം പ്രത്യക്ഷപ്പെട്ടു.

പോത്തുകളെ തെളിച്ചുകൊണ്ടു പോകുന്ന വിദ്വാനെ നോക്കി നായർ വിസ്മയിച്ചു.

മകിയിരത്തിൽ വെള്ളം, കൂടി പറിച്ചു നടീലിനു നിലം നിരപ്പാക്കുമ്പോഴം ഇവൻ ഫോമിലാവുന്നത് താൻ വരമ്പത്തുനിന്ന് കണ്ടിട്ടുണ്ട്. ഒരു പ്രത്യേക രാഗത്തിലാണ് തെളി.

പടിക്കൽ മണിയടി. പത്രക്കാരന്റെ സൈക്കിളാണ്. മരേപാൻ രാജൻ തുടങ്ങിവച്ച പതിവ്. പട്ടിണികിടന്നാലും വേണ്ടില്ല, അവന് പത്രംവായിക്കണം. എന്നിട്ട്, വൈകി അത്താഴത്തിനിരിക്കുമ്പോളാണ് ലോകകാര്യങ്ങളെക്കുറിച്ച് തന്നെ ബ്രീഫ് ചെയ്യുക. ചെക്കന് വിവരമുണ്ടെന്നു വച്ചോളുക.

പത്രക്കാരൻ ഒതുക്കുകയറിവന്ന് അറുപതു പൈസയുടെ കടലാസ്സ് നായർക്കു നീട്ടി. അശ്രദ്ധമായപോലെ രാമൻ ചാടിയെഴുന്നേററ് കൈരണ്ടും നീട്ടി തടുത്തു.

ദാ, ദൂരമാറി ആ വടക്കെ തിണ്ണയിൽ വച്ചോ.

ചെക്കൻ പോകാൻ തിരിഞ്ഞപ്പോഴം പറഞ്ഞു:

ഒരു ദിവസം പത്രാധിപരോട് തന്നെ കൊണ്ടുവരാൻ പറ.

പത്രാധിപർ കേട്ടതായി നടിച്ചില്ല.

തനിക്കു പത്രത്തിൽ വിശ്വാസമില്ല. അവററ എഴുതിക്കൂട്ടുന്ന നുണകൾ വായിച്ചാൽ തൊലികിഴിയും. കള്ളനോട്ടടിയിൽ തുടങ്ങി ഇനി ഇന്നതൊന്നേ പരസ്യമാക്കൂ എന്നില്ല. സിനിമ കൊള്ളാം. ഇന്നു മുതൽ ഇരുപതു തിയേററുകളിൽ ഇന്നവൻ. പിറേറന്നു കാണാം ഇവൻ നാലാംവാരം കടന്നിരിക്കുന്നെന്ന്. പരസ്യമായിട്ട്!

കുറച്ചു കഴിഞ്ഞപ്പോൾ രാജൻ പുറത്തു വന്ന് പത്രമെടുത്തുനീർത്തി. അമ്മാവനെ നോക്കി. നായർ ഗൗനിക്കാൻ പോയില്ല. രാമൻ ലുക്ക്ഡ് ദി അതർ വേ.

ആശാൻ...സോറി, അമ്മാവൻ പത്രം വായിച്ചില്ലേ?

ഞാൻ ആ പണിക്കു നില്ക്കുന്നതു നീ കണ്ടിട്ടുണ്ടോ?

എന്നാലും ഇന്നത്തെ വാർത്ത...

എന്താ വിശേഷാൽ നുണ?

കഞ്ഞികുടിക്കുമ്പോൾ പറയാം.

അത്രയ്ക്ക് അടിയന്തിരമാണോ?

അടിയന്തിരം കഴിഞ്ഞു.

എന്തായിരുന്നു സദ്യവട്ടം?

പത്രത്തിൽ സ്ഥലംപിടിക്കുന്ന വേറൊരു സംഘം നായർജിയുടെ മനോമുകുരത്തിൽ ഇളിച്ചുകാട്ടി. സ്വാതന്ത്ര്യസമരഭടന്മാർ. സമരസേനാനികൾ എന്നുപറഞ്ഞാലും ഇവക്കു പരിഭവമില്ല. എല്ലാം കഴിഞ്ഞില്ലേ? സ്വാതന്ത്ര്യം കിട്ടിയില്ലേ? ആ വകയിലും മോഷ്ടിച്ചും കവർന്നും ജയിലിൻെറ വാതില്ക്കലോളം പോയ അവസാനത്തെ ഫയൽവാനും കണക്കു പറഞ്ഞ് വാങ്ങിയില്ലേ? സ്റ്റേററിൻെറയും കേന്ദ്രത്തിൻേറയും പെൻഷൻ തരാക്കിയില്ലേ? ഓൺ ദി സൈഡ്, ഒരു താമ്രപത്രവും? ഇനിയും ഇവന്മാരെന്തിനു കൂവുന്നു, കൺവെൻഷൻ നടത്തുന്നു, ഫണ്ടു പിരിക്കുന്നു? ക്രി. പി. 2047-ലും അവസാനത്തെ സ്വാതന്ത്ര്യഭടൻ എന്നു പറഞ്ഞ് ഒരു നരച്ച തല പുറത്തുവരുമോ?

അടുക്കളയിൽ സുലോചന ഉറക്കെ ആത്മഗതം ചെയ്യുന്നതുകേട്ടു:

ആയിരം രാജാക്കന്മാർ കളിച്ചുവരുമ്പോൾ ഒരാശാരിച്ചെക്കൻ തടുത്തുനിർത്തി.

കഞ്ഞി തെക്കിയശേഷം പെണ്ണും അടപലക പ്രയോഗിച്ച് അരി വാർക്കുകയാണ്. ബ്രദർ, കോഞ്ചി ഈസ് അനൗൺസ്ഡ്, എന്ന വചനവിശേഷത്തിന് ഇനി താമസമുണ്ടാവില്ല.

മാങ്കായും തേങ്കായും ശ്രൂട്ട്പോട്ട് നിർമ്മിച്ച ചമ്മന്തിക്കും. ചീരനെല്ലിൻെറ കുത്തരികൊണ്ടുള്ള കഞ്ഞിക്കും മുന്നിൽ അമ്മാവനും മരുമകനും അഭിമുഖം തുടങ്ങി:

മരുമക്കത്തായ സമ്പ്രദായമനുസരിച്ച് സുലോചന അടുക്കളയിൽ 'കലക്കി വടിച്ചു.'

രാജൻ പറഞ്ഞു:

ഭൂപരിഷ്കരണബിൽ നിയമസഭ മൂന്നുവട്ടം വായിച്ച് പരസ്യമായി പാസ്സാക്കിയിരിക്കുന്നു. മാത്രമോ, മര്യാദപാട്ടവും നിശ്ചയിച്ചിരിക്കുന്നു.

അമ്മാവൻ ചോദിച്ചു:

എത്രയാണ് മര്യാദ?

ആറ് കുടിയാനവന്. ജന്മിക്കു പൂജ്യം. പഴഞ്ചനായി തോന്നുന്നു, അല്ലേ?

പരിഷ്കാരം നിയമമായോ?

രാഷ്ട്രകൂടത്തെ തലവൻ അതിൽ ഒപ്പിടുകയും ഭരണഘടനയുടെ ഒമ്പതാംപട്ടികയിൽ ഒന്നരയിഞ്ച് പട്ടികയാണി തറച്ചു നിറുത്തുകയുമേ ഇനി കരണീയമായിട്ടുള്ളൂ.

ആ വാചകത്തിൽ തെററില്ലേ?

വ്യാകരണമല്ല ഭാഷ. ഭാഷ താളമാണ്.

അദ്ദേഹം ഒപ്പിട്ടില്ലെങ്കിലോ?

ഒപ്പിടും. ബില്ലിനൊപ്പം ഒരു പേനയും പോയിട്ടുണ്ട്.

എന്നാണ് ഇതൊക്കെ?

എല്ലാം ഒരാഴ്ചക്കകം കഴിയും.

ഓഹോ.

അതെ. അമ്മാവൻെറ കഞ്ഞി തണുക്കുന്നു.

ഇതിൻെറ അസ്സല്പറ.

കൃഷിഭൂമി നമുക്ക്. ആര്യത്ത് നമ്പൂതിരി അസ്സ.

അദ്ദേഹം നമ്പൂതിരിപ്പാടാണ്.

പാട്!

ചീപ്പ്പൺ. അപ്പോൾ?

നമ്മുടെ ഭൂമിക്കുപുറമെ, മര്യാദപാട്ടത്തിൻെ കണക്കിൽ മനയ്ക്കൽനിന്ന് ഭീമമായ ഒരു സംഖ്യ നമുക്ക് വരേണ്ടിയുമിരിക്കുന്നു.

അദ്ദേഹം എവിടുന്ന് തരും?

അതു നാമറിയില്ല. ഇല്ലവും നാലുകെട്ടും, പത്തായപ്പുരയും പടിപ്പുരയും, തൊടിയും തോടയവും പാട്ടബാക്കിയിലേക്ക് തട്ടിക്കിഴിച്ചശേഷം...

ശേഷം?

കച്ചവടം ഭദ്രമാക്കുകയാണ് നമുക്ക് ചെയ്യാൻ കഴിയുന്നതിൻെറ പരമാവധി.

അദ്ദേഹം എവിടെ പോകും?

അതു നമ്മുടെ തലവേദനയല്ല. വന്ന വഴിക്ക് തിരിച്ചു പൊയ്ക്കോട്ടെ.

അതേതു വഴി?

ഡെക്കാൻ പീഠഭൂമി.

അതെവിടെ?

ആന്ധ്രവായുൻെറ നാട്ടിൽ.

ആരാ നിന്നോട് ഇതൊക്കെ പറഞ്ഞത്?

കർണ്ണേജപരല്ല. വായിച്ചു പഠിച്ചതാണ്.

നമുക്കെന്തിനാ ഇത്രയൊക്കെ ഭൂമി?

ശരിയാണ്. നിയമത്തിൻപടി മിച്ചഭൂമി കാണും. അതു കർഷകത്തൊഴിലാളികൾക്കാണ്.

ചാത്തനും കോരനും?

അതെ. പക്ഷേ, അങ്ങനെ ചുളുവിൽ അന്നപൂർണ്ണേശ്വരിയായ ഈ ഭൂമിയെ നാം അവർക്ക് കൊടുക്കാൻ പോകുന്നില്ല.

പിന്നെ?

അവരതു സമരംചെയ്തു വാങ്ങണം.

അതുവരേയ്ക്കും?

അഭൗമമായ പ്രസ്തുത സർവ്വേനമ്പരുകൾ നമ്മുടെ കൈവശം. കാണും. കഴിക്കാണം. കഴിക്കുറ്ചമയം, ചുണ്ടിപ്പണയം, പൊളിച്ചെഴുത്ത്, മേച്ചാത്ത്...

അവരുടെ കൂലിയോ?

തല്ക്കാലം പഴയപടി. നമ്മുടെ ഭൂമിയുടെ ജൈററാദായവും പലിശയും തിട്ടപ്പെടുത്തുന്നതുവരെ ഒന്നും പറകവയ്യ.

കൊയ്താൽ പതമോ?

പതിവിൻപടി പന്ത്രണ്ടിനൊന്ന്.

ശരി.

അമ്മാവൻ ചമ്മന്തി രുചിച്ചില്ല.

അവർ പണിമുടക്കിയാൽ...

പാടശേഖരത്തിൽ ട്രാക്ററരവർകളെ ഇറക്കുമതിചെയ്യാം. അമ്മാവൻെറ പിലാവില കോടുന്നു.

മതി കഞ്ഞി.

എന്താ?

ചരിത്രപരമായ തെററ് നീ ആവർത്തിക്കുന്നു.

എന്തുതെററ്?

പഴുത്ത പിലാവില വീഴുന്നതു കണ്ട് ഒരു പച്ച പിലാവിലയായ നീ ചിരിക്കുന്നു.

അതെന്നെ വാരലാണ്. ഭൂനിയമം എന്നു കേട്ടപ്പോൾ വയറുനിറഞ്ഞിട്ടാണ് അമ്മാവൻ, കഞ്ഞി തിരികെ കിച്ചണിലേക്ക്, എന്നു കല്പിച്ചത്.

നാസാദ്വാരം വിടർന്നെങ്കിലും നായർ ഒന്നും പറഞ്ഞില്ല.

ചെക്കനും പെണ്ണും ലക്ഷ്യം ഒന്ന്, മാർഗ്ഗം രണ്ടായി കോളേജിലേക്കു പോയി.

രാമൻ പെങ്ങളോട് ചോദിച്ചു:

എല്ലാം കേട്ടില്ലേ?

പെങ്ങൾ പറഞ്ഞു:

ഈ വീട്ടിൽ വാതിൽ പാളികൾ ഉള്ളിടത്തോളംകാലം ഞാൻ എല്ലാം കേൾക്കും.

ആര്യത്ത് മനയ്ക്കലെ നാലുകെട്ടുവരെ കിട്ടണം എന്നല്ലേ ചെക്കൻ പറഞ്ഞത്?

അതെ.

അതു ശരിയോ?

തെററാണ്.

വിസ്തരിയ്ക്കൂ.

അവിടുത്തെ ഇളയ തിരുമനസ്സായിരുന്നു അടിയൻെറ, സോറി, എൻെറ...

നോട്ട് എ റെജിസ്റ്റേഡ് അഫയർ?

(വേളിയല്ലല്ലോ?)

സൊ വാട്ട്?

(സംബന്ധമാണ്.)

നീ സെൻറിമെൻറലാവരുത്. വഴിയുണ്ടാക്കാം.

ശരി.

ചെക്കൻ പറയണ ഭൂനിയമം വന്നാൽ എന്തുചെയ്യണം? നിൻെറ മനോരാജ്യത്തിൻെറ ഒരു ഭൂപടം വരയ്ക്കൂ.

ആര്യത്ത് മനയ്ക്കൽ അഷ്ടമൂർത്തിനമ്പൂതിരിപ്പാട് ഇല്ലത്തുതന്നെ വാഴണം. അദ്ദേഹത്തിനും തമ്പുരാട്ടിക്കുമുള്ള നെല്ലും കോപ്പും പതിവുപോലെ എത്തിച്ചുകൊടുക്കുകയും വേണം.

അതുതന്നെയാണ് എൻെറയും കാർട്ടോഗ്രഫി. ചിലപ്പോൾ മനയ്ക്കലെ മുറക്കാൻ, കോളാമ്പി നായർ ഇന്നിവിടെ വരും.

പറഞ്ഞിരുന്നോ?

പുലർച്ചയ്ക്കുണർന്നതും കഞ്ഞിക്കു ട്ട

(ശേഷം 101-ാം പേജിൽ)

# പെൻഷൻകാർ

## വൈലോപ്പിള്ളി



പറയാറുണ്ടീക്കഥ: പണ്ടു നമ്മല നാട്ടിൻ
തറവാട്ടിലേയ്ക്കെത്തീ വരിഷ്ഠാതിഥികളായ്
ഒരു ദ്ദ്വണനുമൊപ്പം തൻ മദാമ്മയും, ചെമ്മേ
തിരുവോണത്തിൻനാളി, ലരിപ്രാവുകൾപോലെ.
വൈകിയാണവർ വന്ന, തൊട്ടുകാത്തിരു, ന്നുണ്ടു
കൈകഴുകുകയാണ് കാർന്നോന്മാർ, കിടാങ്ങളും.
ലൗകികക്കാരൻ യുവാ, വവരെയൂട്ടി, പ്രീത്യാ
ചൊല്ലയാ, ''യിപ്പോൾകിട്ടീ ഞങ്ങൾക്ക പാല്പായസം!''
പിന്നീടു തറവാട്ടിൻ ചരിത്രം ചെവിക്കൊണ്ട്
ചൊന്നിതാ വിദേശികൾ, ''എട്ടുകെട്ടാമീ ഗ്ഗേഹം
ഒന്നു കാണണം ഞങ്ങൾ'' ക്കൊക്കെയും കൂട്ടിക്കൊണ്ടു
ചെന്നുകാണിച്ചാർ ചേലോടവരെച്ചെറുപ്പക്കാർ.
വലുതാം നാലുകെട്ടിലുണ്ടുന്നു വീട്ടമ്മമാർ,
വടക്കേക്കോലായിലോ മുത്തികൾ, മുത്തന്മാരും
ക്കാവെഴുമോരോ ചെമ്പുകിണ്ണത്തിൽ നിന്നും പഴം-
പ്പാവില കോട്ടി, ച്ചൂടു കഞ്ഞിമോന്തുന്നു മന്ദം.
ചുട്ടപപ്പടമാണു കൂട്ടുവാൻ, ചമ്മന്തിയും,
ഒട്ടുകായുപ്പേരിയു, മോട്ടുപ്പാഴിലക്കീറിൽ
''ആരിവർ?'' എന്നാ സ്സായ്പ്പു ചോദിക്കെ,
പ്രത്യുത്തരം
നേരിലോതുവാൻ കൂടേ ചെന്നവർ മടിക്കവേ,
ചൊല്ലിനാനൊരു വൃദ്ധൻ, ''ഞങ്ങളോ
പെൻഷൻകാർ, ഇ-
ങ്ങുള്ള വീട്ടുകാരെല്ലാം ഞങ്ങൾതൻ മരുമക്കൾ.
ഏഴഞ്ചു കൊല്ലം ഞങ്ങൾ പാലിച്ച തെങ്ങിൻ തേങ്ങാ-
പ്പാൽപിഴിഞ്ഞിവരോണപ്പായസം കുടിക്കവേ
കനിവോടിതാ വട്ടം വറുത്ത കായുപ്പേരി-
ക്കഷണമിരുപത്തഞ്ചെങ്ങൾക്കും വിളമ്പുന്നു.*
കാഴ്ചയുള്ള ഞങ്ങൾ കൂർപ്പല്ല തേഞ്ഞവർ,
മരിച്ചാലത്രയ്ക്കിടം കോലായിലൊഴിവാകും.
ഇനിയു, ണ്ടേറെക്കാലം ചെന്ന പെൻഷൻകാ, രവർ
ക്കിവർ നൽകുന്നു കഞ്ഞി മുറത്തു പാളസ്പൂളിൽ.
ജീവിപ്പതില്ലാ മരിച്ചിട്ടുമി, ല്ലമ്മട്ടിങ്ങു
മേവുന്നു മദ്ധ്യേഴത്തിൽ ഞങ്ങളിപ്പാഴ് പ്രേതങ്ങൾ.
ഇന്നല്ലോ രമ്മാവന്മാ, രയ്യാണ്ടു ഭരിക്കുകിൽ
പിന്നുള്ള കാലം കിട്ടു മട്ടുണ്ണു, ഞഞ്ഞൂർവെള്ളി.
അവരന്തരിക്കിലും കിട്ടുമതമ്മായിമാർ-
ക്കവരും മരിക്കുകിൽ മക്കൾക്കും, ബെസ്റ്ററസം!
ഇവരാണിവിടത്തെപ്പുതിയ ദേവന്മാ, രി-
ന്നിവരെപ്പേടിച്ചാരും നേർവഴി നടപ്പീലാ.
ആശിപ്പതെല്ലാം കിട്ടുമിവർക്കു കൈനീട്ടുകിൽ
കാശിക്കു പോയാൽപ്പോലും കാശതിൽനിന്നുംവാരാം.
എങ്കിലും, പറഞ്ഞില്ലേ ഗാന്ധിജി? 'പാവങ്ങൾതൻ
കണ്ണുനീർ പുഴുക്കുന്നു കനകപീഠങ്ങളെ.'''
തെല്ലുശങ്കിച്ചു, പിന്നെയാ വിദേശികൾ ചെന്നു
ചൊല്ലുകയായീ വിട, ''ഞങ്ങൾ പോയ്‌വരാം—നന്ദി.''
''രണ്ടുനാൾ കഴി, ഞ്ഞോണംകഴിഞ്ഞു പോയാൽപോരേ?
യുണ്ടു കാണുവാനേറെ, യുഗ്രനാം പരിപാടി:
പല്ലവാംഗികളുടെ കൈകൊട്ടിക്കളി, യോണ-
ത്തല്ലുമുണ്ടാകും, പുലികളിയും, കുമ്മാട്ടിയും.
''ഉടനേ പോകേണ്ടത്രേ,'' ന്നോടിനാരവർ, വീട്ടിൻ
നടയിൽ പെൻഷൻകാരൻ മാവേലി ചിരിക്കവേ!

* ഇരുപത്തഞ്ചാം പ്രിക-ഓണം ഫെസ്റ്റിവൽ അഡ്വാൻസ്.

# ഭഗവാൻ

പുനത്തിൽ കുഞ്ഞബ്ദുള്ള

സ്വർഗ്ഗത്തിലുള്ള ഒരു ചെറിയ പൂന്തോട്ടത്തിൽ ഞാൻ ഇരിക്കുകയാണ്. ഒരു വെണ്ണക്കല്ലിലാണ് ഞാൻ ഇരിക്കുന്നത്. എന്റെ തൊട്ടടുത്ത് മറ്റൊരു വെണ്ണക്കല്ലിൽ അതിസുന്ദരിയായ ഒരു പെൺകുട്ടി. പതിനാറോ പതിനേഴോ വയസ്സ് പ്രായം കാണും. ഇതുപോലൊരു സുന്ദരിയെ ഭൂമിയിൽ ജീവിതകാലത്തിനിടയിൽ ഞാൻ കണ്ടിട്ടില്ല. സ്വർഗ്ഗത്തിലിരുന്നുകൊണ്ടുള്ള എന്റെ ഈ ഓർമ്മകൾ ശരിയാണെങ്കിൽ ഭൂലോകത്തിലെ എല്ലാ വൻ കരകളിലും ഞാൻ സഞ്ചരിച്ചിട്ടുണ്ട്. സ്ത്രീകൾ എന്റെ ഒരു ഭ്രമവുമായിരുന്നു. എന്നിട്ടും ഇതുപോലൊരു സ്ത്രീയെ —

അവൾ പൂർണ്ണ നഗ്നയാണ്, ഞാനും.

എന്റെ കൈയിൽ വീഞ്ഞ് നിറഞ്ഞു തുളുമ്പുന്ന ഒരു വെള്ളിഗ്ലാസ്സുണ്ട്. ഞാനത് ഇടയ്ക്കിടെ അല്പാല്പമായി ഇറക്കിക്കൊണ്ടിരിക്കുകയാണ്. സുന്ദരിയുടെ കൈയിൽ ഒരു മുന്തിരിക്കുലയാണുള്ളത്. അവൾ ഓരോന്ന് പൊട്ടിച്ച് വായിലിടുകയും ഓരോന്ന് എന്റെ വായിലിട്ടുതരികയും ചെയ്യുന്നുണ്ട്.

അവളുടെ തൊട്ടടുത്ത് പടർന്നു പന്തലിച്ചുനില്ക്കുന്ന തേന്മാവിൽനിന്ന് ഒരു കുയിൽ മനോഹരമായി പാടുന്നുണ്ട്. ഒരുപക്ഷേ ഞങ്ങൾക്ക് വേണ്ടിത്തന്നെയാകും അതു പാടുന്നത്.

സുന്ദരി എന്നോട് ചേർന്നിരുന്നു. അഴകാർന്ന അവളുടെ തോളുകൾ രോമംനിറഞ്ഞ എന്റെ കൈത്തണ്ടയിൽതട്ടി. അവളുടെ ഉഴുന്നമുലകളും നാഭിപ്രദേശവും തുടകളും കാൽവണ്ണകളും എല്ലാം. ഞാൻ നോക്കിക്കൊണ്ടിരുന്നിട്ടും എന്നിൽ യാതൊരു ഉയർത്തെഴുന്നേല്പും ഉണ്ടായില്ല. ഭൂമിയിലായിരുന്നെങ്കിൽ എന്നു ഞാൻ ആശിച്ചു.

''എന്താ പോത്തുപോലെ ഉറങ്ങുകയാണോ. എഴുന്നേല്ക്കൂ''

ആരോ എന്തോ വിളിച്ചുപറയുന്നു.

''നേരം വെളുക്കാറായി. എഴുന്നേറ്റ് കുളിക്ക്. കുടിച്ചുലക്കില്ലാതെ കിടക്കരുതെന്ന് എത്ര തവണ ഞാൻ പറഞ്ഞതാണ്. പ്രത്യേകിച്ചും ഈശ്വരസന്നിധിയിൽ പോകുന്ന ദിവസങ്ങളിൽ.''

അതെ, തീർച്ചയായും. അതു ഭൂമിയിൽ നിന്നുള്ള ശബ്ദംതന്നെ.

ഞാൻ സുന്ദരിയെ മുറുക്കിപ്പിടിച്ചു.

ആരോ സുന്ദരിയെ പിടിച്ചു വലിക്കുന്നു. എന്റെ തോളിൽ ഒരിടിയും.

ഞാൻ ഞെട്ടിയുണർന്നു.

എന്റെ മുന്നിൽ എന്റെ ഭാര്യ ശ്രീദേവി.

യുഫോം തലയണ ഞാൻ അപ്പോഴും കെട്ടിപ്പിടിച്ചു കിടക്കുകയാണ്.

എന്റെ ഭാര്യ എന്റെ കൈപ്പിടിയിൽ നിന്നും തലയണ തട്ടിപ്പറിച്ചെടുത്തു. എന്നിട്ട് പറഞ്ഞു:

''എഴുന്നേല്ക്ക് മണി നാലായി.''

സൈഡ് ടേബിളിൽനിന്ന് ഞാൻ സിഗററ്റും തീപ്പെട്ടിയുമെടുത്തുകൊണ്ട് എഴുന്നേററിരുന്നു. എന്റെ കൈയിൽനിന്നും ശ്രീദേവി സിഗററ്റും തീപ്പെട്ടിയും പിടിച്ചുവാങ്ങി.

''ദൈവത്തെ മഹത്വപ്പെടുത്തുന്ന ദിവസമാണിന്ന്. ഇന്നെങ്കിലും ദയവായി പുകവലിക്കാതിരിക്കൂ.''

ഞാൻ തിരക്കിട്ട് കുളികഴിഞ്ഞ് നേരിയതും പുതച്ച് ഡൈനിങ് ടേബിളിൽ വന്നിരുന്നു. അപ്പോഴേക്കും ദാസനും അവിടെ എത്തി. ദാസൻ ഒമ്പതുവയസ്സ് പ്രായമുള്ള ഞങ്ങളുടെ മകനാണ്. അവൻ വളരെ നേരത്തെ കുളിയും മറ്റും കഴിഞ്ഞ് ചന്ദനക്കുറിതൊട്ട് മഞ്ഞപൈജാമയും മാറിൽ നീല എംബ്രോയിഡറിചെയ്ത വെള്ള കുർത്തയും ധരിച്ച് വന്നിരിക്കുകയാണ്.

''ഓ താനും വരുന്നുണ്ടോ അമ്പലത്തിലേക്ക്.''

''തീർച്ചയായും'' ദാസൻ പറഞ്ഞു. ''എനിക്കും ഭഗവാനെ കാണണം.''

''നീ ഇതുവരെ ഭഗവാനെ കണ്ടിട്ടില്ലേ.''

''ഇല്ല'' ദാസൻ വളരെ വിഷണ്ണനായി പറഞ്ഞു.

''അതെന്താ നീ പല തവണ അവിടെ പോയതല്ലേ.''

''മൂന്നു തവണ ഞാൻ പോയിട്ടുണ്ട്. ആദ്യത്തെ തവണ ഞാൻ അമ്മായന്റെ കൂടെയല്ലേ പോയത്. അന്ന് ഞാൻ ഭഗവാനെ നോക്കുമ്പോഴേക്കും നട അടച്ചുപോയിരുന്നു.''

''കഷ്ടം'' ഞാൻ പറഞ്ഞു. ''രണ്ടാം തവണയോ.''

''രണ്ടാമത്തെ പ്രാവശ്യം പോയത് കല്യാണത്തിനല്ലേ.''

''കല്യാണത്തിനോ'' ഞാൻ തിരക്കി.

''അച്ഛൻ ഇതുവഗം മറന്നോ ശേഷാദ്രി അങ്കിളിന്റെ മകളുടെ കല്യാണം.''

''ശരിയാണ്'' ഞാൻ പറഞ്ഞു. അന്നു മോൻ ഭഗവാനെ കണ്ടില്ലേ.''

''ഇല്ല. അന്നു ഞാൻ വരനേയാണ് നോക്കിയത്.''

''അപ്പോൾ മൂന്നാം തവണയോ?''

''അന്നല്ലേ അവിടെ ബഹളം ഉണ്ടായത്. പൊലീസും പട്ടാളവുംവന്ന് ലാത്തിച്ചാർജ്ജും വെടിവെപ്പുമൊക്കെ നടന്നത്.''

''അങ്ങനെ ദാസന് മൂന്നുതവണ ഭഗവാൻ നഷ്ടപ്പെട്ടു. അല്ലേ'' ഞാൻ ചോദിച്ചു. ''ഇന്ന് മോൻ അച്ഛന്റെ കൂടെയാണ് വരുന്നത്. തീർച്ചയായും മോനിന്ന് ഭഗവാനെ കാണും''

ശ്രീദേവി രണ്ടുഗ്ലാസ് പാലുമായി വന്നു.

''എന്റെ ചായയെവിടെ'' ഞാൻ തിരക്കി.

''ഇന്നു ചായയോ'' ശ്രീദേവിക്കു ദേഷ്യം വരുന്നുണ്ട്. ''ദൈവത്തെ മഹത്വപ്പെടുത്തുന്ന ദിവസങ്ങളിലെങ്കിലും ചായ ഒഴിവാക്കണം.

''ദൈവമേ, ഞാനെങ്ങനെ കുളുസിൽ പോകും'' ആരോടെന്നില്ലാതെ ഞാൻ പറഞ്ഞു.

പാല് കുടിക്കുമ്പോൾ ദാസൻ പറഞ്ഞു:

''അമ്മേ തിന്നാൻ വല്ലതും. എനിക്കു വിശക്കുന്നു.''

''എനിക്കും'' ഞാനും ഏറ്റുപറഞ്ഞു.

കണ്ണാടിയിൽ നോക്കി ചന്ദനം തൊടുന്ന ശ്രീദേവിയുടെ ഭക്തിപുരണ്ട മുഖത്ത് നീരസം നിഴലിച്ചു.

''നിങ്ങൾക്കെപ്പോഴും ലൗകികകാര്യങ്ങളിലാണ് താല്പര്യം.''

ദാസനും ഞാനും ഒന്നും പറഞ്ഞില്ല.

''വേഗം തയ്യാറാവ്. വെയിൽ ചൂടാകുന്നതിനുമുമ്പ് അമ്പലത്തിലെത്താം.''

''വെയിൽ ചൂടാവണമെങ്കിൽ ഉച്ചയാവണം.'' ഞാൻ പറഞ്ഞു.

ശ്രീദേവി എന്തോ പിറുപിറുത്തു.

ഞാൻ ഗാരേജ്ജുതുറന്നു കാർ സ്റ്റാർട്ടാക്കി. മഞ്ഞുവീണ തണുത്തതിനാൽ സ്റ്റാർട്ടായ കാർ പെട്ടെന്നു നിന്നു. രണ്ടുമൂന്നു തവണ താക്കോൽ കൊടുത്തപ്പോൾ കാർ വീണ്ടും സ്റ്റാർട്ടായി.

കാർ മുററത്തു കൊണ്ടുവന്നു നിറുത്തിയിട്ട് ഞാൻ വിളിച്ചു പറഞ്ഞു.

വേഗം പുറപ്പെടുവിൻ.

മന്ത്രക്കൊട്ടയും ഓട്ടുരുളിയും ജപമാലയുമായി ശ്രീദേവി പടിയിറങ്ങി.

''വീട് പൂട്ടിയോ?''

''ഇല്ല. തുറന്നിട്ടിട്ട് പോകാം.'' ശ്രീദേവിക്ക് കോപം വന്നു.

ദാസൻ ഒരു ടിൻ ടിൻ കോമിക്കുമായാണ് കാറിലേക്കു വന്നത്.

ശ്രീദേവി അതു വാങ്ങി കോലായയിലേക്കെറിഞ്ഞു. എന്നിട്ട് മന്ത്രക്കൊട്ടയിൽ നിന്ന് മനപ്പാഠത്തിന്റെ വലിപ്പത്തിലുള്ള ഒരു പുസ്തകമെടുത്തു, ദാസന്റെ കൈയിൽ കൊടുത്തു.

''ഇതു വായിക്കൂ.''

അതു നിറയെ കീർത്തനങ്ങളായിരുന്നു.

ഞാൻ കാറിൽനിന്നിറങ്ങിയപ്പോൾ ശ്രീദേവി പറഞ്ഞു: ''വീട് പൂട്ടിയെന്നല്ലേ പറഞ്ഞത്''

''വരാന്തയിലെ വിളക്കിന്റെ സ്വിച്ചിട്ട് വയ്ക്കാം. വരുമ്പോൾ അഥവാ വൈകിയാലോ?''

''നമ്മളവിടെ കുടിപാർക്കാനല്ല പോകുന്നത്. സന്ധ്യയ്ക്കു മുമ്പേ നമുക്ക് തിരിച്ചെത്താം.'' അല്പം നിറുത്തിക്കൊണ്ട് പറഞ്ഞു: ''ദൈവസങ്കേതത്തിലേക്കു പോകുമ്പോൾ സംശയം പാടില്ല.''

വിളക്കു കത്തിക്കാതെ ഞാൻ വീണ്ടും കാറിൽ കയറി. ശ്രീദേവി എന്റെ അടുത്താണിരുന്നത്. ദാസൻ പിന്നിലും.

''നീ തനിച്ചാണോ ഇരിക്കുന്നത്.''

ദാസനെ തിരിഞ്ഞു നോക്കിക്കൊണ്ട് ഞാൻ ചോദിച്ചു.

''ഭഗവാനേയും ഓർത്ത് ഞാൻ ഇവിടെ ഇരുന്നോളാം.'' ദാസൻ പറഞ്ഞു. ഈശ്വരസന്നിധിയിലേക്കുള്ള യാത്രയിൽ മകനു നല്ല പക്വത വന്നപോലെതോന്നി.

ശ്രീദേവിയുടെ മുഖത്ത് പ്രസരിപ്പ് കൂടി. പ്രസാദവും.

മിറർ ശരിയാക്കിയശേഷം ഞാൻ കാർ സ്റ്റാർട്ട്ചെയ്തു. ഞങ്ങളുടെ കറുത്ത കാർ വിജനവും ശാന്തവുമായ തെരുവിലേക്കിറങ്ങി. അല്പം ഓടിയപ്പോഴേക്കും തെരുവുകൾ പിന്നിട്ട് ഗ്രാമനിരത്തിലെത്തി. കിഴക്ക് നല്ലപോലെ വെളിച്ചം പൊട്ടിപ്പുറപ്പെട്ടു. അങ്ങ് മലയടിവാരത്തിലെ അരുവിയിലെ വെള്ളത്തിനു മുകളിലൂടെ മൂടൽമഞ്ഞ് നീങ്ങിക്കൊണ്ടിരുന്നു.

അപ്പോഴേക്കും ഞങ്ങളുടെ പിന്നിൽ നിന്ന് ഒരു നീല അമ്പാസഡർ കാർ ഇടയ്ക്കിടെ ഹോണടിക്കുവാൻ തുടങ്ങി. ഞാൻ ആക്സിലറേറർ അമർത്താൻ തുടങ്ങി. സ്പീഡോമീററിലെ സൂചിയിലാണ് ശ്രീദേവി നോക്കുന്നത്.

''ഒന്നു പതുക്കെ പോവൂ. അവർ പൊയ്ക്കോട്ടെ'' ശ്രീദേവി പറഞ്ഞു.

പൊടി പാത്തിക്കൊണ്ട് ഞങ്ങളുടെ കാർ തൊട്ടുതൊട്ടില്ല എന്നവണ്ണം നീല അമ്പാസഡർ ഇരമ്പിപ്പാഞ്ഞ് മുന്നിൽ കയറി.

''അവരും തീർത്ഥാടകർതന്നെ'' എന്നിട്ടാണീ മത്സരം''

''അതെങ്ങനെ മനസ്സിലായി'' ശ്രീദേവി ഓടിപ്പോകുന്ന കാർ സൂക്ഷ്മം നോക്കിക്കൊണ്ട് ചോദിച്ചു. അപ്പോഴേക്കും ഒരു വളവുതിരിഞ്ഞ് കാർ ഞങ്ങളുടെ കണ്ണിൽ നിന്നും മറഞ്ഞു.

''മന്ത്രക്കൊട്ടയും ഓട്ടുരുളിയും സൂക്ഷ



റിയും ആ കാറിലും കണ്ടു'' ഞാൻ പറഞ്ഞു.

വെയിൽ വീശിത്തുടങ്ങിയതോടെ നിരത്ത് സജീവമായി. കാറുകളും ബസ്സുകളും ഓടിത്തുടങ്ങി. ഗ്രാമങ്ങളിൽനിന്ന് പശുക്കളും എരുമകളും വയലിലേക്കിറങ്ങി.

ഒന്നു രണ്ടു തെരുവുകൾ കൂടി ഞങ്ങൾ പിന്നിട്ടു. വെയിൽ നല്ല ചൂടായിത്തുടങ്ങി. ശ്രീദേവി രുദ്രാക്ഷമാലയിൽ തിരുപ്പിടിച്ചുകൊണ്ടിരിക്കുകയാണ്. ചുണ്ടുകൾ അനങ്ങുന്നുമുണ്ട്. മിററിലൂടെ ഞാൻ ദാസനെ നോക്കി. അവൻ കൊച്ചു പുസ്തകം നിവർത്തിപ്പിടിച്ചിരിക്കുന്നു. ഈ പൊള്ളുന്ന വെയിലിൽ ടിൻടിനേക്കാളും നല്ലതു് കീർത്തനം തന്നെ.

എന്റെ വയറിന്റെ അടിഭാഗത്തുനിന്ന് ഉമിത്തീ എരിയാൻ തുടങ്ങിയിരിക്കുന്നു. നല്ല ദാഹവും തോന്നി.

അപ്പോഴേക്കും ഞങ്ങൾ ക്ഷേത്രത്തിന്റെ മൂന്നു നാഴിക ഇപ്പുറത്തുള്ള പട്ടണത്തിലെത്തി. തീർത്ഥാടകർ ഈ പട്ടണത്തിൽ നിറുത്തുക പതിവാണ്. ഒരു ഹോട്ടലിന്റെ മുന്നിൽ ഞാൻ കാർ ബ്രേക്കുചെയ്തു.

ശ്രീദേവി ഏതോ ലോകത്തിൽനിന്ന് ഉണർന്നെണീററപോലെ എന്നെനോക്കി.

ഞാൻ പറഞ്ഞു:

''ശ്രീദേവീ, എനിക്കു വല്ലാതെ ദാഹിക്കുന്നു. നിനക്കോ ദാസൻ.''

''എനിക്കും''. കീർത്തനത്തിൽ കണ്ണുനട്ട ദാസനും പറഞ്ഞു.

''നിങ്ങളെ വിശ്വാസികളാക്കാൻ ലോകത്തു് ഒരു ശക്തിക്കും സാധ്യമല്ല. ശ്രീദേവി പറഞ്ഞു.

ഞാൻ ഡോർ തുറന്നു പുറത്തിറങ്ങി. അപ്പോഴേക്കും ഒരു കാർ ഞങ്ങളുടെ കാറിന്റെ അടുത്തുവന്നു നിറുത്തി.

ശേഷാദ്രിയും കുടുംബവും. അവരും തീർത്ഥാടകർതന്നെ.

''വരൂ ദാഹം മാററാം'' ഞാൻ ശേഷാദ്രിയെ ക്ഷണിച്ചു.

''ഞങ്ങൾ നേരിട്ട് പോവുകയാണ്. എല്ലാം അവിടെ എത്തിയിട്ട്.''

''പോകാൻ വരട്ടെ.'' ശ്രീദേവി തന്റെ മന്ത്രക്കൊട്ടയും ഓട്ടു മുരുടയുമെടുത്തു് പുറത്തിറങ്ങി. ശേഷാദ്രിയുടെ കാറിന്റെ അടുത്തേക്കു നടക്കുമ്പോൾ ശ്രീദേവി പറഞ്ഞു: ''നിങ്ങളുടെ ഒപ്പം കൂടിയാൽ ദൈവവിളി കേൾക്കില്ല.''

''നീയും പോകുന്നോ ദാസൻ. നിനക്കു് ഇത്തവണ ഭഗവാനെ കാണണ്ടേ.''

''എനിക്കു ദാഹിക്കുന്നു.'' കീർത്തനപുസ്തകം കൈയിൽ പിടിച്ചു ദാസൻ പറഞ്ഞു.

''ശരി അവിടെവച്ചു കാണാം.'' ശേഷാദ്രി പറഞ്ഞു. ശേഷാദ്രിയുടെ ഭാര്യയും മക്കളും കൈപുറത്തേക്കിട്ട് പിന്തിരിഞ്ഞു വീശി. ശ്രീദേവി മുഖവും കനപ്പിച്ചു പിൻസീററിലിരുന്നു.

ഞാൻ പട്ടണത്തെ ഒരു വിഹഗവീക്ഷണം നടത്തി. നല്ലതിരക്കുണ്ട്. രണ്ടു ഭാഗവും തീർത്ഥാടകരുടെ വാഹനങ്ങളാൽ നിറഞ്ഞിരിക്കുന്നു. കാവിയുടുപ്പിട്ട ചില സന്യാസിമാരും തെരുവിലുണ്ട്.

കറുപ്പുടുത്ത തമിഴൻ അയ്യപ്പന്മാരെ കയററിയ ചുകന്ന ഒരു ബസ്സ് പെട്ടെന്നവിടെ വന്നു നിന്നു. അവർ ഉച്ചത്തിൽ ശരണം വിളിക്കുകയാണ്.

''മോനെ നമുക്കു് അല്പം മുന്നോട്ടു പോകാം. ഇതു് വെജിറേററിയൻ ഹോട്ടലാണ്'' ഞാൻ പറഞ്ഞു.

''അപ്പോൾ ഇന്നത്തെ ദിവസം–'' ദാസൻ എന്തോ പറയാൻ ഭാവിച്ചപ്പോൾ ഞാൻ പറഞ്ഞു:

''ദൈവത്തെ മഹത്വപ്പെടുത്തേണ്ടതു് വയറുനിറയെ തിന്നിട്ടാണ്.''

അല്പം മുന്നോട്ടുപോയി കവല കടന്ന് വടക്കോട്ടുതിരിച്ച് ഒരു ബാർ അററാച്ച്ഡ് ഹോട്ടലിന്റെ മുന്നിൽ ഞങ്ങൾ കാർ നിർത്തി.

ബാറിൽ വലിയ തിരക്കുണ്ടായിരുന്നില്ല. എന്നെ കണ്ടപ്പോൾ പരിചയക്കാരനായ വെയിററർ ഓടിവന്നു സലാം വച്ചു.

ഒരു മൂലയിൽ ഞങ്ങൾ ഇരുന്നു.

ഒരുകുപ്പി ബീർ തീർന്നപ്പോൾ ദാഹം തീർന്നു. ഞാൻ ഒരു ഡബിൾ ലാർജ് പീററർ സ്കോട്ടും കോഴി പൊരിച്ചതും പറഞ്ഞു. ദാസൻ ഐസ്ക്രീമും പറഞ്ഞു.

ഞാൻ നല്ല മൂഡിലായപ്പോൾ പരിചയക്കാരൻ വെയിററർ വീണ്ടും വന്നു.

''സാർ വിശേഷം വല്ലതും.''

''വിശേഷം എന്തുണ്ട്?'' ഞാൻ തിരക്കി.

''നല്ല ഒന്നാന്തരം വിശേഷമാണ് സാർ ഇന്നലെ രാത്രി എത്തിയതേയുള്ളു ആരും തൊട്ടിട്ടില്ല.

''എനിക്കും വേണം വിശേഷം'' ദാസൻ പറഞ്ഞു.

വെയിററുടെ മുഖം പെട്ടെന്നു വിളറി.

''പന്നിയിറച്ചിയാണ് മോനേ. നിനക്കതു വേണ്ട.'' ഞാൻ ദാസനോടു പറ



''എനിക്കു് കല്യാണിബീർ. നിനക്കോ ദാസൻ?''

''എനിക്കു് ഏപ്പിൾ ജൂസ്'' ദാസൻ പറഞ്ഞു.

കല്യാണിബീറും അണ്ടിപ്പരിപ്പ് പശുവിൻ നെയ്യിൽ മൊരിച്ചതും ഏപ്പിൾ ജൂസും കട്ട്ലേററും റൊട്ടിയും വന്നു.

കട്ട്ലേററുതിന്നപ്പോൾ ദാസൻപറഞ്ഞു:

''തീർച്ചയായും അമ്മയിന്ന് വഴക്കുണ്ടാക്കും. ഇന്നു രാത്രി ഞാനുറങ്ങലുണ്ടാവില്ല.''

''ശരിയാണ് എനിക്കും ഇന്നുറക്കം വരില്ല.''

ഹോട്ടലിന്റെ ഒരററത്താണ് ബാർ. ബാറിന്റെപിന്നിൽ വലിയ ഒരു പറമ്പാണുള്ളതു്. ഞാൻ ജനലിലൂടെ പുറത്തേക്കു നോക്കി. പറമ്പുനിറയെ തെങ്ങിൻ തൈകളും വൃക്ഷങ്ങളും. ഒരു പട്ടണമാണെന്നു ആരും പറയുകയില്ല.

ഞ്ഞു. നിനക്കു വയറുനിറയാൻ ഇനിയെന്തുവേണം.''

''വിശേഷത്തിനു പകരം എനിക്കു് ഐസ്ക്രീം തന്നെ മതി.''

വെയിററുടെ തല നേരെയായി.

''വേഗം കൊണ്ടുവരൂ.''

പെട്ടെന്ന് ഐസ്ക്രീമുമായി അയാൾ വന്നു.

''അച്ഛന്റെ വിശേഷം വന്നില്ലല്ലോ'' ദാസൻ.

''അതിനു താമസമുണ്ടാകും മോനേ. മോൻ വേഗം തിന്നോളൂ.'' ഞാൻ പേഴ്സിൽനിന്ന് അമ്പതുരൂപയുടെ നോട്ടെടുത്തു് ദാസനു് കൊടുത്തിട്ടു പറഞ്ഞു. നീ ടൗണിൽ ഒന്നു ചുററിയടിച്ചിട്ടുവാ. ടിൻടിനും, ആസ്ടെറിക്സും ഒക്കെ വാങ്ങിക്കോളൂ.''*

ഐസ്ക്രീം വെട്ടിവിഴുങ്ങി ദാസൻ പുറത്തേക്കോടി.



ഞാൻ രണ്ട് ഡബിൾ ലാർജ്പീറ്റർ സ്റ്റോട്ടുകൂടി അകത്താക്കി.

പതിനെട്ടാംനമ്പ്ര് മുറിയിൽ ഞാൻ കടന്നുചെന്നപ്പോൾ ഇന്നലെ സ്വപ്നത്തിൽ കണ്ട അതേ പെൺകുട്ടി അവിടെയിരിക്കുന്നു. പക്ഷേ, നേരിയ ഒരു നൈറ്റ്ഗൗൺ ഉണ്ടെന്നു മാത്രം. അടുത്തു നീങ്ങിയപ്പോൾ മുന്തിരിക്കുലയുടേയും വെള്ളക്കോപ്പയിലെ വീഞ്ഞിന്റേയും അഭാവം മാത്രമേ ഉണ്ടായിരുന്നുള്ളു.

ഭഗവാന്റെ മായാവിലാസം!

ഒരു മണിക്കൂർ തികച്ചും ഞാൻ സ്വർഗ്ഗത്തിൽ ചെലവഴിച്ചു.

വളരെ വേഗത്തിൽ കാറോടിച്ച് ഞാൻ ക്ഷേത്രത്തിനടുത്തെത്തി. കീർത്തനങ്ങൾ ആലപിച്ചുകൊണ്ട് രണ്ടുഭാഗത്തുനിന്നും ഭക്തന്മാർ പ്രവേശിച്ചുകൊണ്ടിരുന്നു. ക്ഷേത്രത്തിൽനിന്ന് ശംഖുവിളി മുഴങ്ങി. അങ്ങ് ദൂരെ താഴെയുള്ള കൊച്ചുസ്ഥലത്തിൽ ചെണ്ടമേളവും തിറയാട്ടവും നടക്കുന്നു.

കടകളിൽ നല്ല തിരക്കാണ്. വേദപുസ്തകങ്ങളും ദേവീദേവന്മാരുടെ ഫോട്ടോകളും മയിൽപ്പീലികളുടെ വിശറികളും വില്ക്കുന്ന കടകളിൽ അധികവും സ്ത്രീകളെ കണ്ടു.

പടിഞ്ഞാറുഭാഗത്തെ കടകളിൽ വെയിൽ അടിച്ചുകയറുന്നുണ്ട്. അവിടെ ഷർട്ടുകൾ, മെതിയടികൾ, പനന്തേങ്ങയിൽ ചതച്ച് താടിമീശയുണ്ടാക്കിയ രൂപങ്ങൾ തുടങ്ങിയവ വെയിലിന്റെ മഞ്ഞവെളിച്ചത്തിൽ തിളങ്ങിനിന്നു.

ഒരു കടയിൽ മൺപാത്രങ്ങൾ അടുക്കി അടുക്കിവച്ചിരിക്കുന്നു. പിഞ്ഞാണങ്ങൾ, ഭരണികൾ, കുടങ്ങൾ, ആഷ്ട്രേകൾ തുടങ്ങി പലതും. എല്ലാറ്റിനും ചായമിട്ട് ഭംഗിവരുത്തിയിരിക്കുന്നു.

ചില കടകളിൽ ചന്ദനത്തിരികളും മെഴുകുതിരികളും മാത്രം. ഒരു കടയിൽ സാമ്പിളിനു കത്തിച്ചുവച്ച വലിയ മെഴുകുതിരി സ്വന്തം ചൂടിൽ വളയുകയാണ്.

വടക്കുഭാഗത്തെ അരയാലിനു ചുവട്ടിൽ ശേഷാദ്രിയുടെ കാർ കണ്ടു. ഞാൻ അങ്ങോട്ടു നീങ്ങി.

ശേഷാദ്രി കാറിലിരുന്നു സ്റ്റീലിന്റെ ടിഫിൻ പാത്രത്തിൽനിന്ന് ഇഡ്ഡലിയും ചമ്മന്തിയും കുഴച്ചു തിന്നുകയാണ്, സ്ത്രീകളും കുട്ടികളുമില്ല. അവർ ക്ഷേത്രത്തിലോ കടകളിലോ ആയിരിക്കും.

എന്നെ കണ്ടപ്പോൾ ശേഷാദ്രി ചോദിച്ചു.

''നമ്മുടെ മോനെവിടെ.''

അപ്പോഴാണ് ഞാൻ ഞെട്ടിയത്; ശേഷാദ്രിയോട് ഒന്നും പറയാതെ ഞാൻ കാർ അതിവേഗം തിരിച്ചുവിട്ടു. വഴിനീളെ ഞാൻ ദാസനെ നോക്കി.

ഹോട്ടലിലെത്തുമ്പോഴേക്കും ഞാൻ വിയർത്തു കുളിച്ചിരുന്നു.

പരിചയക്കാരനായ വെയിറ്റർ അപ്പോഴും പതിവുപോലെ പുഞ്ചിരിച്ചു സെലാംവച്ചു.

''എന്റെ മകൻ ഇങ്ങോട്ടുവന്നോ.''

''ഇല്ലല്ലോ സാർ.''

എന്റെ വസ്ത്രങ്ങൾ വിയർപ്പിൽ കുതിർന്നു. എന്റെ നെഞ്ചിടിക്കാൻ തുടങ്ങി.

പട്ടണത്തിലൂടെ ഞാൻ ദാസനേയും തിരഞ്ഞു നടന്നു. അങ്ങോട്ടും ഇങ്ങോട്ടും തെക്കോട്ടും വടക്കോട്ടും എല്ലാ ബുക്ക് സ്റ്റാളുകളിലും ബേക്കറികളിലും ഞാൻ കയറിയിറങ്ങി. നടന്നു നടന്ന് ഞാൻ തെരുവ് പിന്നിട്ടു. ഭയവും സംഭ്രമവും എന്നെ പിടികൂടി. അപ്പോഴാണ് ആൽമരത്തിന്റെ ചുവട്ടിൽ ഒരാനയും ഒരു ചെറിയ ഒരാൾക്കൂട്ടവും കണ്ടത്.

ആനയെ പരിശീലിപ്പിക്കുകയാണ്.

പെട്ടെന്ന് ഞാൻ ദാസനെ കണ്ടു.

ഞാൻ ഓടിച്ചെന്ന് എന്റെ മോനെ കെട്ടിപ്പിടിച്ചു. മൂർദ്ധാവിൽ ഉമ്മവച്ചു. അവന്റെ കൈയിൽനിന്ന് ടിൻടിനും, ആസ് ടെറിക്സും, കാഡ്ബറീസും താഴെ വീണു.

''ഹൊ എന്തൊരു മണം'' പുസ്തകങ്ങൾ പെറുക്കിയെടുക്കുമ്പോൾ ദാസൻ പറഞ്ഞു.

''അച്ഛൻ എത്ര പെഗ്ഗടിച്ചു?''

എന്റെ ആനന്ദത്തിന് അപ്പോൾ ഒരതിരുമുണ്ടായില്ല.

''എല്ലാം ഞാൻ അമ്മയോട് പറയും'' ദാസൻ ഭീഷണിപ്പെടുത്തുകയാണ്. ''വിശേഷം തിന്നതും ഞാൻ പറയും.''

ഞാൻ ചിരിച്ചു.

ദാസനും ചിരിച്ചു.

''എന്റെ പൊന്നുഡാഡീ, ഞാൻ അമ്മയോട് ഒന്നും പറയില്ല കേട്ടോ.''

കാറിൽകയറി തിരികെ പുറപ്പെട്ടപ്പോൾ ദാസൻ ചോദിച്ചു:

''അപ്പോൾ ക്ഷേത്രത്തിലേക്കു പോകുന്നില്ല?''

''ഇല്ല. നമുക്കു തിരിച്ചുപോകാം.''

''അമ്മയോ?''

''അമ്മ ശേഷാദ്രിയുടെ കൂടെ വന്നോളും.''

നേരം വൈകുന്നേരമായി. ഒരുപക്ഷേ ശ്രീദേവി ഇതിനകം വീട്ടിലെത്തിക്കാണും. ഞാൻ ആക്സിലറേറ്ററിൽ ആഞ്ഞമർത്തിക്കൊണ്ടിരുന്നു.

''അപ്പോൾ ദാസൻ, നീയിന്നും ഭഗവാനെ കണ്ടില്ല.''

ദാസൻ ഒന്നും പറഞ്ഞില്ല.

''ഇന്നു നീ ആനയെ നോക്കിനിന്നു.''

കാർ വളരെ വേഗം ഓടിക്കൊണ്ടിരുന്നു. നേരം സന്ധ്യയാകാറായി.

പാത ചക്രവാളത്തിൽ ചെന്നുമുട്ടുന്നേടത്ത് സൂര്യൻ മഞ്ഞയും ചുവപ്പും കലർന്ന ഒരു ഗോളമായി കാണപ്പെട്ടു. വിൻഡ് സ്ക്രീനിലൂടെ പുറത്തുനോക്കുമ്പോൾ ഞാൻ സൂര്യന്റെ നേരെ ഓടുന്നപോലെ എനിക്കു തോന്നി.

വയലുകളിൽ മലയുടെ നിഴൽനീണ്ടുവന്നു. ഇരുട്ടുപരത്തി.

ചൂരൽക്കാടുകളും ടിപ്പുസുൽത്താന്റെ തകർന്ന കോട്ടയും പിന്നിട്ട് കാർ അതിശീഘ്രം ഓടുകയാണ്.

കാർ ഒരിറക്കം ഇറങ്ങുകയാണ്. വളരെ നീളം കൂടിയതും കീഴ്ക്കാംതൂക്കവുമായ ഇറക്കം. ആ ഇറക്കത്തിലും എന്റെ കാൽ ഏക്സിലറേറ്ററിൽ അമർന്നുകൊണ്ടിരുന്നു.

പെട്ടെന്ന് കയറ്റംകയറുന്ന, ഭാരം കയറിയ ഒരു വലിയ ലോറി മുന്നിൽ പ്രത്യക്ഷപ്പെട്ടു.

ഞാൻ ഏക്സിലറേറ്ററിൽ നിന്നു കാലെടുത്തു ബ്രേക്കിൽവച്ചു. ബ്രേക്ക് ചവിട്ടിയപ്പോൾ എന്റെ നെഞ്ച് പാളിപ്പോയി. ബ്രേക്കില്ല.

ഞാൻ നിലവിളിച്ചോ എന്തോ. അപ്പോഴേക്കും ഞങ്ങൾ ലോറിയുടെ അടുത്തെത്തി. ഒരു മിന്നൽപ്പിണർ എന്റെ കണ്ണിലൂടെ പാഞ്ഞു.

പിന്നെ ഒരു വലിയ പൊട്ടിത്തെറിയാണ് കേട്ടത്.

ഞാനുണർന്നപ്പോൾ എനിക്കൊന്നും പറ്റിയിട്ടില്ല. ദാസൻ വാവിട്ടു നിലവിളിക്കുകയാണ്, അവന്റെ മുഖത്തുനിന്ന് ചോരയൊലിക്കുന്നുണ്ട്.

കാർ ഒരു വലിയ പേരാൽ മരത്തിലിടിച്ചു നിൽക്കുകയാണ്. കണ്ണാടി പൊട്ടിത്തെറിച്ച് കഷണങ്ങളായി കാറിനകത്തും പുറത്തും ചിതറിക്കിടക്കുന്നു. എന്റെ വാതിൽ തുറക്കാൻ കഴിയുന്നില്ല. അത് ബോഡിയുമായി ജാമായിരിക്കുന്നു.

ഭാഗ്യം. ഇടതുഭാഗത്തെ വാതിൽ തുറന്നുകിടക്കുന്നു. ഞാൻ ദാസനെയും വലിച്ച് അതിലൂടെ ചാടിയിറങ്ങി.

പെട്ടെന്ന് തീജ്വാലകൾ ഉയർന്നു. തീജ്വാലക്കിടയിൽ റേഡിയേറ്ററിലെ വെള്ളം തിളച്ചുമറിയുന്നു. ചക്രങ്ങളിൽ ഓയിൽ ഇറ്റുവീണുകൊണ്ടിരുന്നു. കാറിന്റെ വാതിലുകൾ തീനാളത്തിൽ കരുവാളിച്ചു. പിന്നീട് വാതിലുകൾ നെടുകെ ഒരു ശബ്ദത്തോടെ വിണ്ടുകീറി.

ഞങ്ങൾ ദൂരെ മാറിനിന്നു.

മഞ്ഞയും നീലയും തീനാളങ്ങൾ അരുമയായ കാറിനെ നക്കിത്തിന്നുന്നത് ഞങ്ങൾ നോക്കിനിന്നു.

---

*സാധാരണ വായനക്കാരൻ ഇവിടെ വിസ്മയിക്കും. ഒമ്പതുവയസ്സുള്ള കുട്ടിയെ 50 രൂപയും കൊടുത്ത് തനിയെ പട്ടണത്തിൽ കറങ്ങാൻ വിടുകയോ? അവിശ്വസനീയം. എന്നാൽ അങ്ങനെ ചെയ്യുന്ന രക്ഷിതാക്കളും ഉണ്ട്. അഥവാ രക്ഷിതാക്കളില്ലെങ്കിൽത്തന്നെ അങ്ങനെ കഥയെഴുതുന്നവരെങ്കിലുമുണ്ട്.





മലയാറ്റൂർ രാമകൃഷ്ണൻ

# സുന്ദരഗണപതി




ഒരു ദുർബ്ബല നിമിഷത്തിലായിരിക്കണം ശങ്കരദാസൻനായർ തന്റെ മേലുദ്യോഗസ്ഥനെ ചീത്തവിളിച്ചത്. സാധാരണ ഗതിയിൽ സൗമ്യശീലനും വിനയമുള്ളവനും ശ്രുഷ്കാന്തിയോടെ ജോലി ചെയ്യുന്നവനുമായിരുന്നു അയാൾ. ശിക്ഷകളൊന്നും വാങ്ങിച്ചിട്ടില്ല. കോൺഫിഡൻഷ്യൻ റെക്കാർഡിൽ, ''ഹാർഡ് വർക്കിങ്, ലോയൽ, ഫിറ്റ് ഫോർ പ്രൊമോഷൻ ആസ് ഡെപ്യൂട്ടി തഹസീൽദാർ'' എന്നും മറ്റുമുള്ള നല്ല കുറിപ്പുകളാണത്രെ അയാൾ നേടിയിരുന്നത്. അപ്പോൾ, ഒരു കഴപ്പത്തിലും ചാടേണ്ട കാര്യമില്ല; അങ്ങനെ ചാടുന്നയാളുമല്ല. എങ്കിലും ആ അത്യാഹിതം സംഭവിച്ചു— അയാൾ മേലുദ്യോഗസ്ഥനെ ചീത്തവിളിച്ചു...ചീത്തയെന്നു വച്ചാൽ നാറുന്ന തെറി...എല്ലാവരും കേൾക്കെത്തന്നെ.

സബ്കലക്ടരാഫീസിൽ കോളൊനൈസേഷൻ വിഭാഗത്തിന്റെ ചുമതലയായിരുന്നു. ശങ്കരദാസൻനായർക്ക്, പുതിയ സബ്കലക്ടർ സുന്ദരഗണപതി ആദ്യമായി പരിശോധിച്ച ഓഫീസ് വിഭാഗം കോളൊനൈസേഷനായിരുന്നു.

നല്ലവനായിരുന്നു സബ്കലക്ടർ സുന്ദരഗണപതി—ഐ. എ. എസ്സുകാരൻ. യുവാവ്. മനുഷ്യസ്നേഹി. തമിഴ്നാട്ടുകാരനായ അയാൾ മലയാളം പഠിച്ചു തുടങ്ങിയിരുന്നതേയുള്ളു. അയാളുടെ മുൻഗാമി താഴെനിന്നും പ്രൊമോഷൻവഴി മൂത്തുപഴുത്തുവന്ന ഒരു അമ്പത്തിരണ്ടുകാരനായിരുന്നു—അലസനായ ഒരു ആർ. ഡി. ഒ.

സബ് ഡിവിഷനിലെ അന്നത്തെ പ്രധാന വികസന പ്രവർത്തനം ഒരു

കോളൊണൈസേഷൻ പദ്ധതിയായിരുന്നു. മുൻ ചുമതലക്കാരനായ അമ്പത്തിരണ്ടുകാരൻ ആർ. ഡി. ഒ. കാര്യമായൊന്നുംതന്നെ ചെയ്തിരുന്നില്ല. കോളനിയിലെ ''അലോട്ടി''കൾക്കു് ഒന്നു രണ്ടു തവണ ലോണും ഗ്രാൻറും വിതരണം ചെയ്തിരുന്നുവെന്നതു് നേരു്—മുപ്പതോ നാല്പതോ ലക്ഷം രൂപ. പക്ഷേ പ്ലോട്ടുകൾ സർവ്വേചെയ്തു് വഴിയാംവണ്ണം അളന്നുതിരിച്ചുകൊടുത്തിരുന്നില്ല. പ്ലോട്ടുകളിൽ വൃക്ഷങ്ങൾ ഉണ്ടായിരുന്നു. അളവു് പൂർത്തിയാകാതിരുന്നതിനാൽ അതിരുതർക്കങ്ങളും അനധികൃതമായ മരംവെട്ടലുകളും സാധാരണസംഭവങ്ങളായി. ഇതെല്ലാം പോട്ടെ. കൊടുത്ത ലോണുകൾക്കും ഗ്രാൻറുകൾക്കും ഓഫീസിൽ ചിട്ടയായി കണക്കുകൾ സൂക്ഷിച്ചിരുന്നില്ല. ഡോക്കുമെൻറുകൾ ക്രമപ്പെടുത്തിവച്ചിരുന്നില്ല. എന്നു വച്ചാൽ നാളെയൊരു കാലത്തു് ലോൺഗഡുക്കൾ തിരിച്ചുപിടിക്കാൻ പററുകയില്ലെന്നർത്ഥം.

കാര്യങ്ങളിങ്ങനെയാണെന്നു് ചാർജെടുക്കുംമുമ്പു് തന്നെക്കാണാൻ വന്ന സബ്കലക്ടരോടു് ജില്ലാകലക്ടർ തന്നെ പറയുകയുണ്ടായി.

ചാർജെടുത്തതിനുശേഷം സബ്കലക്ടർക്കു് ഒന്നു രണ്ടു് ഊമക്കത്തുകൾ കിട്ടി. കോളനി പതിനെട്ടുമൈൽ അകലെയാണു്. ക്ലാർക്കന്മാർ അവിടെച്ചെന്നാണു് പണം വിതരണം ചെയ്യുക. ജീപ്പു് പോകാത്തതാണു് ആ പതിനെട്ടിൽ പതിന്നാലുമൈലും. പണം പെട്ടികളിലാക്കി, കൂലിക്കാരെക്കൊണ്ടു് ചുമപ്പിച്ചു്, പൊലീസ് എസ്കോർട്ടോടുകൂടിയാണു് പോവുക. ആർ. ഡി. ഒ. യും കൂടെപ്പോകും. കോളനിക്കടുത്തുള്ള ഒററമുറി മാത്രമുള്ള വില്ലേജാഫീസിലാണു് ''ഹാൾട്ടു്'' ചെയ്യേണ്ടതു്. പണം വിതരണം ചെയ്യുന്നതും അവിടെവച്ചുതന്നെ. താമസസൗകര്യം തീരെയില്ലാത്തതിനാൽ എത്രയും വേഗം ജോലി പൂർത്തിയാക്കി മടങ്ങാനാണു് എല്ലാവർക്കും വാസന. ആയിരത്തിലേറെ അലോട്ടികൾ—കോളനിക്കാർ—വില്ലേജാഫീസിൽ തടിച്ചുകൂടും. ആർ. ഡി. ഒ. യുടെ സാന്നിധ്യത്തിൽ ക്ലാർക്കന്മാർ പണം വിതരണം ചെയ്യും. കോളനിക്കാരിൽ പലരും ഒപ്പിടാനറിയാത്തവരും രസീതുകളിൽ വിരലടയാളം പതിക്കുന്നവരുമാണു്. ഇങ്ങനെ പണം വിതരണ ചെയ്യുമ്പോൾ—ഊമക്കത്തുകൾ ആരോപിച്ചു്—ഒരംശം ക്ലാർക്കന്മാരുടെ പക്കലും ആർ. ഡി. ഒ. യുടെ കൈയിൽതന്നെയും തങ്ങുന്നു.

ഈ പശ്ചാത്തലത്തിലാണു് പുതിയ സബ്കലക്ടർ ശങ്കരദാസൻ നായരുടെ ചുമതലയിലുള്ള കോളൊണൈസേഷൻ ഫയലുകൾ പരിശോധിച്ചതെന്നു് ധരിക്കുക. കൃത്യമായും ക്രമത്തോടെയും രേഖകൾ സൂക്ഷിച്ചിട്ടില്ലെന്നു തെളിഞ്ഞു. ഓരോ അലോട്ടിയും ഒപ്പിട്ട (അല്ലെങ്കിൽ വിരലടയാളം പതിച്ച) നാലു് അടിസ്ഥാനരേഖകൾ ഓഫീസിൽ ഉണ്ടായിരിക്കേണ്ടതാണു്. ഓരോ രേഖയിലും രണ്ടുറുപ്പികയുടെ റവന്യൂ സ്റ്റാമ്പു് ഒട്ടിച്ചിരിക്കണം. ഓരോ അലോട്ടിയും എട്ടുറുപ്പിക വീതം റവന്യൂ സ്റ്റാമ്പിനത്തിൽ, ഓഫീസിൽ അടച്ചിട്ടുണ്ടെന്നാണു് സങ്കല്പം. പരിശോധനയിൽ തെളിഞ്ഞ ഒരു കാര്യം: പലരുടെയും അടിസ്ഥാനരേഖകൾ കാണാനില്ല. ഉള്ള രേഖകളിൽ പലതിലും റവന്യൂ സ്റ്റാമ്പു് ഒട്ടിച്ചിട്ടില്ല. എന്താണു് അനുമാനിക്കാവുന്നതു്? അലോട്ടികൾ അടച്ച സ്റ്റാമ്പുകാശു പോലും വിഴുങ്ങപ്പെട്ടിരിക്കുന്നു.

ഈ അനുമാനം പരിശോധന തീർന്നപ്പോൾ സബ്കലക്ടർ സുന്ദരഗണപതി വെളിപ്പെടുത്തി.

ശങ്കരദാസൻ നായർക്കു് സഹിച്ചില്ല. അയാൾ സബ്കലക്ടറെ പരസ്യമായി ചീത്തവിളിച്ചു—ഓഫീസിൽവച്ചുതന്നെ.

'സെക്ഷ'നെപ്പററി മൊത്തത്തിൽ സബ്കലക്ടർ അസംതൃപ്തി പ്രകടിപ്പിച്ചിരിക്കാം. സത്യസന്ധമായി കാര്യങ്ങൾ നടക്കുന്നില്ലെന്നു് സൂചിപ്പിച്ചിരിക്കാം. പക്ഷേ, ശങ്കരദാസൻ നായരെ ആ ചെറുപ്പക്കാരൻ, ''റോഗ്''എന്നോ ''റാസ്കൽ'' എന്നോ വിളിക്കുകയുണ്ടായില്ല. കാര്യങ്ങൾ ചിട്ടയായും നീതിപൂർവ്വകമായും നടക്കണമെന്ന മോഹം സ്വാഭാവികമായും സുന്ദരഗണപതിക്കുണ്ടായിരുന്നിരിക്കാം. ഒന്നാമത്തെ പോസ്റ്റിങ്ങല്ലേ? ആദർശശുദ്ധി തുളുമ്പിനിൽക്കുന്ന ഘട്ടം.

ശങ്കരദാസൻ നായർ ശഠിച്ചതു് സബ്കളക്ടർ, തന്നെ ''റോഗ്, റാസ്കൽ'' എന്നൊക്കെ വിളിച്ചെന്നാണു്. നായരുടെ ''കല്ലുവച്ച'' തെറിമലയാളം വാക്കു് തിരിച്ചു മനസ്സിലായില്ലെങ്കിലും അതു് ''ടോട്ടൽ ഫിൽത്തും'' ''അബ്യൂസും'' ആണെന്നു് ധരിക്കാൻ സുന്ദരഗണപതിക്കു് ബുദ്ധിമുട്ടുണ്ടായില്ല. ശങ്കരദാസൻ നായരുടെ ''റോഗ്–റാസ്കൽ'' കഥ വെറും പൊളിയാണെന്നു് സംഭവസമയത്തു് ഹാജരുണ്ടായിരുന്നവർക്കെല്ലാം ബോധ്യവുമായിരുന്നു.

ഏതായാലും ഇങ്ങനെയൊരു സംഭവം നടന്നതു് കഷ്ടമായിപ്പോയി. സബ്കലക്ടർ തന്നെ നിന്ദിച്ചുവെന്നു തോന്നിയെങ്കിൽപ്പോലും, 'ഹാർഡ്‌വർക്കിങ്ങും' 'ലോയലു'മായ ശങ്കരദാസൻനായർ ഏറിയാലൊരു ''ടോക്കൺ പ്രൊട്ടസ്റ്റി''ൽ കാര്യമൊതുക്കേണ്ടതായിരുന്നില്ലേ? ഓഫീസിൽ ഒരു ന്യൂനപക്ഷാഭിപ്രായമുണ്ടായി.

നടന്നതു നടന്നുവെന്നു് സമാധാനിക്കാനും എല്ലാം ഒതുക്കാനും സുന്ദരഗണപതി തയ്യാറായിരുന്നു— കോളൊണൈസേഷൻ വിഭാഗം ശുദ്ധമായിരിക്കണമെന്നുമാത്രം.

പക്ഷേ, ''ഫേസ് സേവിങ്ങി''നുള്ള സന്ദർഭം ശങ്കരദാസൻ നായർ ഒരുക്കിയില്ല. അയാൾ സൗഹൃദത്തിന്റെ ഒലീവു് ഇലകളും ശിഖരവും നീട്ടിയില്ല.

കഥ എങ്ങും പരന്നു…അറുപതു മൈലകലെയുള്ള കലക്ടരേററിലും, അങ്ങു് തെ








കളുള്ള റവന്യൂബോർഡിലും സെക്രട്ടേറിയററിലും!

സുന്ദരഗണപതിയുടെ ''ബാച്ച് മേററു''കളും മററിടങ്ങളിൽ സബ്കലക്ടരന്മാരായി ജോലി നോക്കുന്നവരുമായ ഐ. എ. എസ്. ചെറുപ്പക്കാർക്ക് ക്ഷോഭം തോന്നി.

ഏതായാലും തല്ക്കാലത്തേക്കു കാര്യങ്ങൾ തണുത്തു.

''എല്ലാം മറന്നേക്കു!'' എന്ന് കലക്ടറും റവന്യൂബോർഡ് മെമ്പറും ഉപദേശിച്ചപ്പോൾ, എല്ലാം മറക്കാൻ പണ്ടേ തയ്യാറായിരുന്ന സുന്ദരഗണപതി പറഞ്ഞു: ''യെസ്, സർ!''

മൂന്നു വർഷങ്ങൾ കഴിഞ്ഞു.

ഔദ്യോഗികതലത്തിൽ മാററങ്ങളുണ്ടായി.

ശങ്കരദാസൻനായർ പഴയ സ്ഥലത്തു് തന്നെ തുടർന്നു.

സുന്ദരഗണപതി സെക്രട്ടേറിയററിൽ ഡെപ്യൂട്ടിസെക്രട്ടറിയായി നിയമിക്കപ്പെട്ടു. സുന്ദരഗണപതിയുടെ പഴയ സബ്ഡിവിഷനുംകൊള്ളുന്ന ജില്ലയുടെ തലവനായി, അയാളുടെ ഒരു ബാച്ച് മേററ് നിയമിതനായി.

മാറിയ സിററുവേഷൻ.

പുതിയ കലക്ടരുടെ അധികാരസീമയിൽ പെട്ടിരിക്കയല്ലേ ശങ്കരദാസൻ നായർ? തൻെറ ബാച്ച്മേററായ സുന്ദരഗണപതിയെ തെറിവിളിച്ച ആ മനുഷ്യനെ പുതിയ കലക്ടർക്ക് വേണമെങ്കിൽ ''ഒതുക്കാം''. പക്ഷേ, അയാളങ്ങനെയൊന്നും ചെയ്തില്ല; അധികാരഖഡ്ഗം വീശിയില്ല.

ഒരു ആകസ്മികസംഭവം ഈ ഘട്ടത്തിലുണ്ടാകുന്നു.

എല്ലാരെയും ഞെട്ടിപ്പിച്ച ഒരു സംഭവം.

ലീവിൽ തമിഴ്നാട്ടിലേക്ക് പോയ ഡെപ്യൂട്ടി സെക്രട്ടറി സുന്ദരഗണപതി സ്വയം കാറോടിച്ച് കേരളത്തിലേക്ക് മടങ്ങുമ്പോൾ ഒരു വെള്ളപ്പൊക്കത്തിൻെറ പാച്ചിലിൽ പെട്ടു. അയാളും കാറും ഒലിച്ചുപോയി. മൂന്നുദിവസങ്ങൾക്കു ശേഷമാണ് ചീഞ്ഞ ശവം പൊന്തിയതു്.

ഇങ്ങനെ ഒരന്ത്യം ആ ചെറുപ്പക്കാരന് ഒരിക്കലുമുണ്ടായിക്കൂടാത്തതല്ലേ?

അതി ബുദ്ധിമാനെന്നും അദ്ധ്വാനശീലനെന്നും ''ബ്രില്യൻറ്'' എന്നും പേരെടുത്തിരുന്ന സുന്ദരഗണപതി—ഭാവിയിലൊരു വേള ഇന്ത്യൻ പ്രധാന മന്ത്രിയുടെ ക്യാബിനററ് സെക്രട്ടറിപോലുമായിത്തീരാനിടയുള്ളവൻ—ഇങ്ങനെ അവസാനിച്ചപ്പോൾ അയാളുടെ സുഹൃത്തുക്കളും അയാളെപ്പററി കേട്ടിരുന്നവരും സാധാരണ പത്രവായനക്കാർപോലും കഠിനമായി ദുഃഖിച്ചു. ഒരു സാധാരണ കുടുംബത്തിലെ ഏക പുത്രനായിരുന്ന അയാളെന്നും അച്ഛൻ ദാരിദ്ര്യരേഖയിൽ നിന്നും മകനിലൂടെ കരകയറാൻ മോഹിച്ചിരുന്ന പാവമാണെന്നുംകൂടി വെളിപ്പെട്ടപ്പോൾ ദുഃഖത്തിൽ അഗാധമായ അനുകമ്പയും കലർന്നു.

പലരും ഓർമ്മിച്ചു: ഈ ഭാഗ്യഹീനൻ സുന്ദരഗണപതിയെയാണ് പണ്ട് ആ ശങ്കരദാസൻനായർ പുഴുത്ത ചീത്തവിളിച്ചതു്!

പ്രതികാരത്തിൻെറ മുള്ളുകൾ ഇവിടെനിന്നും പൊട്ടിമുളക്കുന്നു.

പലരും ശങ്കരദാസൻ നായക്കെതിരായി തിരിഞ്ഞു അന്തരിച്ചുപോയ സുന്ദരഗണപതിയുടെ നിയോഗപ്രകാരമെന്നോണം.

''നല്ലതു്.'' എന്നാലെന്തു്?
''ചീത്ത'' എന്നാലെന്തു്?
''ന്യായം'' എന്നാലെന്തു്?

ശങ്കരദാസൻനായക്കെതിരെ തിരിഞ്ഞവർ ചീത്തയാളുകളായിരുന്നോ? ഒരു തുമ്പിയെക്കൊണ്ട് കല്ലെടുപ്പിക്കാൻ തയ്യാറാകാത്തവരും മനുഷ്യനന്മയിൽ വിശ്വസിക്കുന്നവരുമായിരുന്നു അവർ. ശങ്കരദാസൻനായരോട് അവർക്കും വ്യക്തിപരമായ പകയുണ്ടായിരുന്നില്ല. എങ്കിലും—!

പെട്ടെന്നൊരുനാൾ ശങ്കരദാസൻനായർ സസ്പെൻഡ്ചെയ്യപ്പെട്ടു.

കുററം? കമ്പിളി മോഷണം.

കോളനിയിൽ വിതരണം ചെയ്യേണ്ട കമ്പിളികൾ അലോട്ടികളുടെ കൈയിലെത്തിയിട്ടില്ല. ശങ്കരദാസൻനായർ ഉത്തരം പറയണം.

ഡിപ്പാർട്ട്മെൻറൽ നടപടികളോടൊപ്പം ഒരു പൊലീസ്കേസും ശങ്കരദാസൻ നായരെ തുരത്തി.

കോടതി അയാൾക്ക് ''സംശയത്തിൻെറ ആനുകൂല്യം'.' അനുവദിച്ചുകൊടുത്തു. കോടതിയിൽനിന്നും അയാൾ രക്ഷപ്പെട്ടു. പക്ഷേ, ''സംശയത്തിൻെറ ആനുകൂല്യവും'' കുററത്തിന് നിർദ്ദോഷിത്വവും ഒന്നല്ലല്ലോ...അതുകൊണ്ട് പുതിയ കലക്ടർ ഡിപ്പാർട്ട്മെൻറൽ നടപടികൾ പൂർത്തിയാക്കി, തികച്ചും നിയമവിധേയമായി ശങ്കരദാസൻനായരെ ഡിസ്മിസ്സ് ചെയ്തു.

കമ്പിളികൾ പിന്നീട് ഓഫീസിനടുത്തുള്ള ഗോഡൗണിൽനിന്നും കണ്ടുകിട്ടിയെന്നൊരു കഥയുണ്ട്. എന്തോ!

സർവ്വീസിൽനിന്നും ഡിസ്മിസ്സ് ചെയ്യപ്പെട്ട ശങ്കരദാസൻനായർ നിത്യവൃത്തിക്ക് ബുദ്ധിമുട്ടി. പക്ഷജ്വരമല്ലെങ്കിലും അമ്മട്ടിലുള്ള എന്തോ ഒന്ന് അയാളുടെ വലംകൈക്ക് തളർച്ചയുണ്ടാക്കി.

അക്കാലത്താണ് ഞാൻ ശങ്കരദാസൻ നായരെ കാണുന്നതു്. ഒപ്പം മകനുമുണ്ടായിരുന്നു. മിടുക്കൻകുട്ടി.

''സാറും ഐ.എ. എസ്സുകാരൻതന്നെ! പക്ഷേ, സാഹിത്യകാരനുംകൂടെയാണല്ലോ. ആ നിലയിലാണ് കാണാൻ വന്നതു്.'' ശങ്കരദാസൻനായർ പറഞ്ഞു.

എന്താണ് പറയേണ്ടതെന്നറിയാതെ ഞാൻ മൗനംപൂണ്ടിരുന്നപ്പോൾ അയാൾ ചോദിച്ചു: ''ആ കമ്പിളിക്കേസ് കളവായിച്ചമച്ച് എന്നെ തുലച്ചതല്ലേ സാർ?''

സുന്ദരഗണപതിയുടെമുഖം തെളിഞ്ഞുവരുന്നതായിത്തോന്നി. ശങ്കരദാസൻനായർക്ക് ഇങ്ങനെയൊരനുഭവം ഉണ്ടാകണമെന്ന് നല്ലവനായ ആ ഓഫീസർ ആഗ്രഹിച്ചുകാണുമോ?

സംഭാഷണത്തിൻെറ ഗതി മാററാൻ വേണ്ടി ഞാൻ ശങ്കരദാസൻ നായരുടെ മകനെപ്പററി ഭംഗിവാക്കുകൾ പറഞ്ഞു.

''സാർ, മകനാണ് എൻെറ ആയുധം.'' ശങ്കരദാസൻനായർ പറഞ്ഞു.

അയാൾ തുടർന്നു: ''ഇവനെ ഞാൻ ഇനി പഠിപ്പിക്കാനുദ്ദേശിക്കുന്നില്ല. ഇവന് ഞാനൊരു മലപ്പുറം കത്തിമേടിച്ചുകൊടുക്കും. എന്നെ തുലച്ചവരെ കൊല്ലാൻ! ഐ. എ. എസ്സുകാരെയെല്ലാം കൊല്ലാൻ!''

കാലമേറേ കടന്നുപോയിരിക്കുന്നു.

ഇരുപതിലേറെ വർഷങ്ങൾ.

ഇതൊരു പഴങ്കഥയാണ്. നടന്നതും നടക്കാത്തതും കലർന്നിട്ടുണ്ടോ കഥയിൽ?

ശങ്കരദാസൻ നായർ! ഒരിക്കൽകൂടി ശിക്ഷിക്കപ്പെട്ടുവെന്ന് ഈയിടെയാണ് തോന്നിയതു്.

ക്ലബ്ബിൽവച്ച് ആരോ പറഞ്ഞു:

''ഫോർട്ട് കൊച്ചി സബ്കലക്ടറില്ലേ...ആ കുരുത്തംകെട്ട ഐ. എ. എസ്. ഫെലോ! പണ്ട നമ്മുടെ സുന്ദരഗണപതിയെ ചീത്തവിളിച്ച നായരുടെ മോനാണത്രേ അവൻ!''








## ഓ. എൻ. വി. കുറുപ്പ്

# കാററ്

കാററിനെക്കാണാൻ കൊതിച്ചൊരു കട്ടിയ-
ന്നാററിറമ്പിൽ കാററുകൊണ്ടിരുന്നു!
ആരോടു ചോദിച്ചറിയുവാൻ: കാററിനെ-
ന്താകൃതി?—കാറെറാരശരീരി?—യെങ്കിലും
പാട്ടൊന്നു മൂളിയും, പാത്തും പതുങ്ങിയും,
നാട്ടിലെങ്ങെങ്ങും കറങ്ങിത്തിരിയുന്ന
കാററിനെക്കാണാൻ കൊതിച്ചൊരു കട്ടിയ-
ന്നാററിറമ്പിൽ കാത്തുകാത്തിരുന്നു!
കാററുകൊണ്ടങ്ങനെ കാത്തിരുന്നു!

കാററിനും മക്കളുണ്ടമ്മൂമ്മ ചൊല്ലുന്നു:
കുററൻമലയും പിഴുതെടുക്കും, പിന്നെ-
യൊററക്കുതിപ്പിൽ കടലുതാണ്ടും, രാമ-
ലക്ഷ്മണന്മാരെയും പൂപോലെടുത്തു തോ-
ളേററി നടക്കുമതിലൊരുത്തൻ!
മറെറാരു പുത്രൻ ഗദയെടുത്തേതൊരു
ശത്രുവിനേയും വകവരുത്താൻ കരു-
ത്തുററവ,നെങ്കിലും സ്നേഹിച്ച പത്നിയാം
മോഹിച്ച പൂവിനായ് കാടുകേറി.
മക്കളുണ്ടത്രയ്ക്കു പോന്നവരെങ്കിലും
വെട്ടപ്പെടാതെയൊളിച്ചു നടക്കുന്ന
കാററിനെക്കാണുവാൻ മോഹിച്ചൊരു കട്ടി-
യാററിറമ്പത്തെ മണൽപ്പുറത്തെത്രയോ
കാത്തിരുന്നു, കാററുകൊണ്ടിരുന്നു!

ഒരുപിടി നീർക്കണം കോരിയെറിഞ്ഞുകൊ-
ണ്ടിതുവഴിപോയിട്ടും—കണ്ടീല!
ഒരു കമ്പിളിപ്പുതപ്പെണം കോരിയെടുത്തു
മുഖമുള കടഞ്ഞിട്ടും—കണ്ടീല!
മദയാനയെപ്പോലീ കദളീവനം തകർ-
ത്തലറി വിളിച്ചിട്ടും—കണ്ടീല!
കാട്ടിലിരുന്നൊന്നു മൂളീ—മുളം-
കാട്ടിൽ കുറുകുഴലൂതീ—വള്ളി-
യൂഞ്ഞാലിന്മേലിരുന്നാടീ —കന്നി-
മാമ്പൂവൊടിച്ചുകൊണ്ടോടീ—തൊട്ടു
കൺമുമ്പിലായിരുന്നൊക്കെയുമെങ്കിലും
കണ്ടില്ല, കാററിനെക്കണ്ടില്ല!

സ്വപ്നങ്ങൾ പൂക്കുന്നകാലം: പുഴയുടെ
വക്കത്തൊരു സന്ധ്യ പൂക്കുടയും നിവർ-
ത്തെത്തും മുഹൂർത്തം: യുവാവൊരാളേകാന്ത-
ദീപ്തമാമീപ്പുഴയോരത്തൊരു ദിവാ-
സ്വപ്നത്തെ നെഞ്ചേററി ലാളിച്ചിരിക്കവേ,
കണ്ടു, പുഴയുടെ മാറിലാരോ വിരൽ-
ത്തുമ്പുകൾകൊണ്ടു വരക്കുറി ചാർത്തുന്നു,
പിന്നെയലസം മുടിയിഴ വേർപെടു-
ത്തുന്നു, തളർന്നു ശയിക്കും പുഴയുടെ
തരളമാം മേനിയിലാകവേ പടരുന്നി-
താരോ തഴുകുന്ന കുളിരിൻെറ രേഖകൾ...
ഏതു വിലാസിയാം കാമുകൻ?—കാററ്!—തൻ-
കേളികൾ കാൺകെയക്കാററിനെക്കണ്ടീല!

അക്കരെപ്പോയ്‌വരും തോണി കാണാം; തെളി-
ച്ചൊഴുന്ന കാററിനെക്കണ്ടീലതിൻ കളി-
വാക്കും ചിരിയും കലമ്പലും മൂളലും
കേൾക്കിലും, കാററിനെക്കണ്ടീല!

ഏറെ ശൈത്യങ്ങളേല്പിച്ച മരവിപ്പു,-
മേറെ നിദാഘങ്ങളേല്പിച്ച നീററലും,
ഏറെ വസന്ത സുഗന്ധസ്മൃതികളു,-
മേറെസ്സുഖങ്ങളുമേറെ ദുഃഖങ്ങളു-
മേററി നടന്നു തളർന്നൊരു പാന്ഥനീ-
യാററിറമ്പിൽ വന്നിരിക്കെ, തണുത്തൊരു
കാററിൻെറ സാന്ത്വന സ്പർശം; ഒരമ്മതൻ
പാട്ടിൻെറ വാത്സല്യചുംബനം; പൊന്നിനം
വാർന്ന [illegible] കളിയാടി-
താർന്ന [illegible] ചാലനം; സ്വന്തമാ-
മിത്താക്ക* [illegible] തിരി-
ച്ചെത്തു[illegible]സ്സി† നെക്കണ്ടറിഞ്ഞൊരു
[illegible]
[illegible]
[illegible]
[illegible]
[illegible]
[illegible]
പ്രാണനിലു[illegible]
ദാഹിച്ചുപൊള്ളു[illegible]
ദാഹജലത്തിൻെറ തുള്ളികൾ [illegible]
സ്നേഹോപചാരത്തിൽ [illegible]
[illegible]
വായ്പിനെ, കാററിനെ കണ്ടീല!...

അതിരുകളില്ലാത്ത, മതിലുകളില്ലാത്ത,
കതിരണിപ്പാടമാകാശവും നോക്കി
ഇവിടെ മലർന്നു ശയിക്കവേ, സ്വാതന്ത്ര്യ-
മിതുപോലെയീ വിശാലത[illegible]

നിനവുകൾ പാടുന്നു: [illegible]
ലവണവും മധുരവും [illegible]
പരമപ്രകാശവും സ്വാതന്ത്ര്യ[illegible]
ഒരുതുള്ളി [illegible]
[illegible] നിഴലുകൾ [illegible]
ഉടലുകൾ പൊട്ടിച്ചെറിയുന്ന [illegible]
മധുര[illegible] കാററിനെ-
ത്തിരയുന്ന പാന്ഥനീ ഞാനും...
കണ്ടില്ല കാററിനെ[illegible]
[illegible]
''തത് ത്വമസി *—തത് [illegible]...''

* —ITHACA—[illegible] നാട്.
†—ULYSSES—[illegible]
'ഒഡീസ്സി'യിലെ നായകൻ.
*— തത് ത്വമസി—അത് നീയാകുന്നു

# ഭരതന്നൂരുകാരുടെ ലക്ഷ്മിഎവിടെ

വത്സല

അർദ്ധരാത്രി. അപൂർവ്വമായൊരു മണിനാദം. പുറത്ത് നിലാവും ചാററൽ മഴയും കൂടിച്ചേർന്ന് പെയ്യുന്നുണ്ടായിരുന്നു.

അകത്ത് കുതിരാത്ത ഒരിടം നോക്കി കോരൻ കഞ്ഞികുടിക്കാനിരിക്കുകയായിരുന്നു.

കോരൻ നീലിയോട് ചോദിച്ചു:

—എടീ നീ കേട്ടോ?

അവളും കേൾക്കുന്നുണ്ടായിരുന്നു. പലരും പറഞ്ഞുകേട്ടിരുന്നു. കുന്നമ്പുറത്തെ ബംഗ്ലാവിന്റെ പടിവാതിൽ തുറക്കുന്ന ശബ്ദമാണ് അക്കേട്ടത്. ബംഗ്ലാവിലെ മുതലാളി ഇന്ന് അർദ്ധരാത്രിക്കുള്ള വണ്ടി കേറി നാട്ടുവിടും.

പിന്നെ—

കോരനെന്നല്ല ഭരതന്നൂരിലെ ദരിദ്രപ്പിഷകളെല്ലാം ആ ശബ്ദം കേട്ടു. അവരിൽ മിക്കപേരും ഉറക്കം വരാതെ പായിൽ തിരിഞ്ഞും മറിഞ്ഞും കിടക്കുകയായിരുന്നു. പുഴയോരത്തെ വയലുകളൊന്നും കൊയ്യാറില്ല. ഏത്തവാഴകളെല്ലാം നട്ടെല്ലൊടിഞ്ഞു നശിച്ചു. അവക്ക് [illegible]ശപ്പടക്കാൻ ഉറക്കം മാത്രമായ[illegible]ഭയം. അധികാരിയുടെ പടിക്കൽ നിത്യേന പണിക്കുപോകുന്ന കോരൻ കഞ്ഞിക്കുള്ള നെല്ല് കൊണ്ടുവന്നു് [illegible] ഏറെ നാഴികകൾ കഴിഞ്ഞനേരം. ഉറക്കമെണീന്നവർ അപ്പോഴും ഉറങ്ങിക്കിടന്നവരെ വിളിച്ചുണർത്തി.

കോരൻ അയൽക്കാരെ കൂക്കിവിളിച്ചുണർത്തി.

എല്ലാവരും ചെവി വട്ടംപിടിച്ചു.

നേരിയൊരു ഇടിനാദം. കോട്ടവാതിൽ തുറന്നു, മുതലാളിയുടെ വെളുത്ത വണ്ടി ഗ്രാമപാതയിലൂടെ ചീറിപ്പായുന്ന ഇരമ്പം അവർ കേട്ടു. അവരുടെ അകതാരുകൾ വിടന്നുല്ലസിക്കാൻ തുടങ്ങി.

അങ്ങനെ അവൻ പോയല്ലോ!

ഭരതന്നൂരുകാരുടെ ഉയിർ നേരെയായി.

എന്നെങ്കിലും കുന്നമ്പുറത്തെ കോട്ടവാതിൽ തുറക്കുമെന്നും അതിനകത്ത് ബന്ധനത്തിൽ കിടക്കുന്ന ലക്ഷ്മിയെ വീണ്ടെടുക്കാൻ കഴിയുമെന്നും അവർ സ്വപ്നം കണ്ടിരുന്നു. ലക്ഷ്മി കുന്നിറങ്ങി വരും. മണിത്തുമ്പകൾ പൊട്ടിച്ചിരിക്കുന്ന ഈ വയൽവരമ്പുകളിലൂടെനടക്കും. കോരന്റെ കുടിലും ചെത്തുകാരൻ താമുവിന്റെ വീടും കച്ചവടക്കാരൻ അബുവിന്റെ ഓടിട്ട വീടും അവളുടെ പാദസരങ്ങളുടെ കിലുക്കംകേട്ട് കോൾമയിർക്കൊള്ളും. ഭരതന്നൂരിൽ ഒരു പുതിയ പ്രഭാതം വിടർന്നുവരും. വയലുകൾ കതിരണിയും. ഭരതന്നൂരിലെ കൊപ്രക്കളങ്ങൾ ആശ്വാസനിശ്വാസം പൊഴിക്കും. ഗോവിന്ദന്റെ ആലയിൽ ചക്ക് വീണ്ടും തിരിയാൻ തുടങ്ങും—

വണ്ടിയുടെ ചീററൽ അർദ്ധരാത്രിയുടെ അഗാധതയിൽ അലിഞ്ഞുചേർന്നു.

ഒരു പാതിരാക്കോഴി കൂവി.

പിന്നെ ഗ്രാമത്തിലെ കോഴികളെല്ലാം വഴിക്കുവഴി മത്സരിച്ച് കണ്ഠശുദ്ധിവരുത്തി കൂവാൻതുടങ്ങി. കോഴിയുടെ കൂവൽ കേട്ട് രാവസ്തമിച്ചു. വെളിച്ചം കിഴക്കുദിക്കിൽ അപ്പോഴും മടിച്ചുനിന്നു.

കുന്നമ്പുറത്തു ബംഗ്ലാവില്ലാതിരുന്ന പഴയകാലത്തെക്കുറിച്ച് കോരൻ ചിന്തിച്ചു:

ഗ്രാമത്തിലെ കാലികൾക്ക മേയാനുള്ളതായിരുന്നു, കുന്ന്. കിടാങ്ങൾക്ക പൂവിറുക്കാനായി അവിടെ പൊന്തകൾ പൂത്തിരുന്നു. പെണ്ണുങ്ങൾക്ക വിറകൊടിക്കാൻ പട്ടമരങ്ങൾ തഴച്ചിരുന്നു.

മേട്ടിൽ നിന്ന് ഒഴുകിയിറങ്ങിയ അരുവി ഭരതന്നൂർപ്പുഴയിൽ ലയിച്ച് വയലുകളുടെ ദാഹം ശമിപ്പിച്ചിരുന്നു.

ആയിടയ്ക്കാണ് അന്യനാട്ടിൽനിന്നു വന്ന ഒരു പ്രമാണി മേട് വിലയ്ക്കെടുത്തുവെന്ന വാർത്ത അവരറിയുന്നത്. അവർ നടുങ്ങി. മേടിനുചുററും മതിൽക്കെട്ടും വലിയ പടിവാതിലും പടിവാതിലിന്നു പിറകിൽ തോക്കുചൂണ്ടിയ കാവല്ക്കാരനും പ്രത്യക്ഷപ്പെട്ടപ്പോൾ ഭരതന്നൂർ ഭഗവതിയെ വിളിച്ച് അവർ നിലവിളിച്ചു.

ഭഗവതി അവരുടെ അലമുറ കേട്ടില്ല. ബംഗ്ലാവിലേക്ക് വെള്ളക്കുതിരയെപ്പൂട്ടിയ വണ്ടിയിൽ കയറിപ്പോകുന്ന പ്രമാണിയെ അവർ ആശങ്കകളോടെ നോക്കി.

വലിയ കോട്ടവാതിൽ തുറന്നടഞ്ഞു. മണികിലുക്കിയ വണ്ടി കണ്ണിൽനിന്നു മറഞ്ഞു. വളരെനാൾ കഴിഞ്ഞൊരു സായം കാലത്ത് ഗ്രാമപാതയിൽ സവാരിക്കിറങ്ങിയ പ്രമാണിയെ അവർ അടുത്തു കണ്ടു. ദീർഘകായം. വെളുത്തു ചുവന്ന മുഖം. സ്വർണ്ണത്തലമുടി. നീലക്കണ്ണുകൾ. അയാളുടെ സ്വർണ്ണവർണ്ണം കണ്ട് പെണ്ണുങ്ങൾ അതിശയിച്ചു. അയാളുടെ ദീർഘകായംകണ്ട് ആണുങ്ങൾ ശങ്കിച്ചു. കനംകുറഞ്ഞ തലമുടി കാററിലിളകുന്നുണ്ടായിരുന്നു. ആടിന്റെ താടിപോലെ കനം കുറഞ്ഞൊരു ഊശാൻതാടി ആ വെളുത്ത മനുഷ്യന്റെ മുഖത്തിന് ഒരു ചതിയന്റെ ഛായ നല്കിയിരുന്നു.

കോരൻ വിചാരിച്ചു: അന്നേ അവനെ നമ്പിയതാണ് തെററിയത്. വൃത്തികെട്ട മഞ്ഞപ്പല്ലുകൾക്കിടയിലൊരു സ്വർണ്ണപ്പല്ല വെളിപ്പെടുത്തി അയാൾ അന്നു







കോരനെ നോക്കിച്ചിരിച്ചു. ചെളിപുരണ്ട ഉടലോടെ കോരൻ വയൽ വരമ്പിൽനിന്നു വീണ്ടും ചെളിയിലിറങ്ങി. അയാൾ ആ കുന്നുമ്പുറത്ത് താവളമുറപ്പിച്ചിരിക്കുന്നതെന്തുകൊണ്ടെന്ന് ആദ്യമാദ്യം ആർക്കും പിടികിട്ടിയില്ല. കശുമാവുകളെക്കൊണ്ടെന്തു കാര്യം!

ഏതാനും നാളുകൾക്കകം കുന്നുമ്പുറത്തേക്കൊരു ചെമ്മൺ പാത നീണ്ടു. ചെരിവുകൾ തട്ടുകളായി. ഗ്രാമീണരുടെ പകച്ച കണ്ണുകൾക്കു മുമ്പിൽ ഒരു റബ്ബർത്തോട്ടം പീലി വിടർത്തി.

അധികാരി കുഞ്ഞമ്പു കുന്നിറങ്ങി വന്നിട്ട് കോരനോടു പറഞ്ഞു: നിങ്ങൾക്കെല്ലാം തോട്ടത്തിലെ പണിയെടുക്കാം. നിത്യേന പണി. ആഴ്ചക്കൂലി. ഇനി പട്ടിണിയില്ല.

കോരനും താമുവും അമ്പുവും ഒന്നിച്ചാലോചിച്ചു:

—അവൻ വരത്തനാണെങ്കിലെന്താ? പണിചെയ്യുന്നതിനു കൂലിമേടിക്കാൻ അയിത്തം വിചാരിക്കാനുണ്ടോ?

ഇല്ല.

ഇല്ല.

ഇല്ല.

വെളുത്ത മുതലാളിയുടെ തോട്ടത്തിൽ പണി തേടി ഗ്രാമീണർ വഴിക്കുവഴി വന്നുചേരാൻ തുടങ്ങി. കുഞ്ഞമ്പുവാണ് അവരെ സംഘടിപ്പിച്ചത്. കുഞ്ഞമ്പു വരച്ച വരയിൽ നില്ക്കാനേ അവർക്ക് അധികാരമുണ്ടായിരുന്നുള്ളു

കുഞ്ഞമ്പു തടിച്ചുകൊഴുത്തു. അയാൾ സായ്പിനെപ്പോലെ വെളുക്കാൻ തുടങ്ങി. വലിയ കുമ്പയ്ക്കു മീതെ അധികാരി കുഞ്ഞമ്പു ഷർട്ടിടാൻ തുടങ്ങി. പിന്നെ കണ്ണട വച്ചു. പൊൻമോതിരമണിഞ്ഞ വിരലുകൾക്കിടയിൽ വെള്ളികെട്ടിയ വടിയുമായി നടന്ന് കുഞ്ഞമ്പു അവരെക്കൊണ്ടു വേല ചെയ്യിച്ചു.

ജോലി ചെയ്യുന്നതിൽ അവർക്കു മടിയുണ്ടായിരുന്നില്ല. ഇപ്പോൾ കിട്ടുന്നതിലും കുറഞ്ഞ കൂലിയാണല്ലൊ അവർക്ക് നാട്ടിലെ ജന്മിമാരിൽനിന്നു കിട്ടിക്കൊണ്ടിരുന്നത്.

അങ്ങനെ കാലം ശാന്തമായി ഒഴുകിപ്പോകുമ്പോഴാണ് ലക്ഷ്മി കടന്നുവരുന്നത്. ലക്ഷ്മി ഇതിനുമുമ്പും ഭരതന്നൂരിലുണ്ടായിരുന്നു. മേട്ടിൽ പൂവിറുത്തും തെച്ചിപ്പഴം പറിച്ചുതിന്നും കശുവണ്ടി പെറുക്കിയും നടന്നിരുന്ന മെലിഞ്ഞ് അശുവായ ഒരു കൊച്ചുപെണ്ണ്. അവളെ ആരും ശ്രദ്ധിച്ചിരുന്നില്ല. വയൽക്കരയിൽ കുന്നിന്റെ താഴെ ഒരു കൊച്ചുകുടിലിൽ അവളെ ഉപേക്ഷിച്ച് മുത്തച്ഛൻ പോയപ്പോൾ, തോട്ടത്തിൽ പണി കഴിഞ്ഞുവന്ന കോരനും കൂട്ടരുമാണ് പരലോകത്തേക്കുള്ള വഴി തുറന്നുകൊടുത്തത്. അയൽപക്കത്തെ പെണ്ണുങ്ങൾ അവൾക്ക് ഒരു രാത്രിക്കുള്ള കഞ്ഞി വച്ചുകൊടുത്തു. കുടിലിന്റെ അകവും പുറവും തൂത്തു തളിച്ചു.

അപ്പോഴും അവർക്കു ലക്ഷ്മി ഒരു പ്രശ്നമായിരുന്നില്ല. ഭരതന്നൂർ പുഴയിൽനിന്നു വീശുന്ന ഇളംകാറ്റുപോലെ, സന്ധ്യകളിൽ കൂടുതേടിപ്പോകുന്ന വെള്ളക്കൊക്കുകളുടെ തിരമാലകൾപോലെ, കൊള്ളകളിലെ കുളക്കോഴികളുടെ കരച്ചിൽപോലെ, ലക്ഷ്മിയുടെ പാദസരത്തിന്റെ കിലുക്കം ഭരതന്നൂരുകാർക്ക് ഒരു ചിന്തയും പഴുതുവച്ചിരുന്നില്ല. അവൾ മുറപോലെ വളർന്ന്, ഗ്രാമത്തിലെ ഏതെങ്കിലും ഒരാണിന് കൂട്ടായിത്തീരുമെന്ന് അവർ വിചാരിച്ചു.

ലക്ഷ്മി ഒരു സുന്ദരിപ്പെണ്ണായിരുന്നുവെന്ന വസ്തുത അവരുടെ ശ്രദ്ധയിൽപ്പെട്ടത് വളരെ വൈകിയാണ്.

തങ്ങളെല്ലാം വിഡ്ഢികളാക്കപ്പെട്ടു എന്ന ചിന്ത അവരെ ആകുലരാക്കി. ഒരു സായ്പുവന്ന് ഭരതന്നൂരുകാരെ നാണം കെടുത്തിക്കളഞ്ഞു.

കുഞ്ഞമ്പു അധികാരിയാണ് സായ്പിനു ധൈര്യം നല്കിയത്.

കുഞ്ഞമ്പു അധികാരിയാണ് പെണ്ണിനെ വീട്ടുവേലയ്ക്കെന്നും പറഞ്ഞ് കുന്നുമ്പുറത്തെ ബംഗ്ലാവിലേക്കു കൊണ്ടുപോയത്. വീട്ടുവേലയെന്നും പറഞ്ഞുകൂടാ. കുന്നിനു താഴത്തെ കിണറ്റിൽനിന്ന് നാലുകുടം വെള്ളം സായ്പിന്റെ അടുക്കളയിൽ എത്തിക്കണം. അതിൽ ഒരു നാണക്കേടും ഇല്ലായിരുന്നു.

ഒരിക്കൽ കൈയും കാലും കഴുകാൻ കോരൻ വഴിയോരത്തെ കിണറ്റുകരയിൽ ചെന്നപ്പോൾ പെണ്ണുണ്ട് നിന്നു കണ്ണീരൊലിപ്പിക്കുന്നു.

നിനക്കെന്താടീ പറ്റിയത്?

എന്റെ മൺകുടം പോയേ!

ഉടഞ്ഞുപോയോ?

അല്ല. സായ്പിന്റെ അടുക്കളക്കാരൻ തന്നില്ല.

അപ്പോൾ കുഞ്ഞമ്പു പതിവുപോലെ ഒരു ചിരിയുമായി കുന്നിറങ്ങിവന്നു.

അതിനെന്താ, നിനക്കൊരു പൊന്നും കുടം മേടിച്ചു തരുവല്ലൊ സായിപ്പ്!

പക്ഷേ അവൾക്ക് കിട്ടിയത് ഒരു ചെപ്പുകുടമാണ്. ഒരു നാഴികനേരം ഇരുന്നാൽ വെള്ളം കവർപ്പുള്ളതായിത്തീരും. ചെപ്പുകുടത്തിന്റെ മുഖത്തു ക്ലാവു വീണു. കവർക്കുന്ന വെള്ളം കുടിച്ചിറക്കുന്ന പെണ്ണിന്റെ കണ്ണിൽ കണ്ണീരുറന്നു. തനിക്കു നഷ്ടപ്പെട്ടുപോയ പിതൃസ്വത്തിനെക്കുറിച്ചോർത്ത് അവൾ ഇരുട്ടിലിരുന്നു കരഞ്ഞു.

അപ്പോഴും ഗ്രാമീണർക്കു ലക്ഷ്മി ഒരു പ്രശ്നമായിരുന്നില്ല. ലക്ഷ്മിയെപ്പോലെ കരയുന്ന ഒരുപാട് പെൺകുട്ടികൾ ഗ്രാമത്തിൽ എന്നും ഉണ്ടായിരുന്നല്ലൊ. എന്നാലും അവളുടെ അവസാനം ഇതാകുമെന്ന്—

ഒരു നാൾ തണ്ണീർക്കുടവുമായി കുന്നു കയറിപ്പോയ ലക്ഷ്മിയെ പിന്നീടു നാട്ടുകാർ കണ്ടില്ല. അവൾ സന്ധ്യകഴിഞ്ഞിട്ടും ഇറങ്ങി വന്നില്ലെന്ന് അയല്ക്കാരി പറഞ്ഞു. താമുവിന്റെ ഭാര്യ കോരന്റെ നീലിയോടു പറഞ്ഞു:

അവൾക്കവിടെ സുഖംകിട്ടിയിരിക്കും. ആ സുഖത്തെപ്പറ്റി താമുവിനും കോരനും നല്ല അഭിപ്രായം തോന്നിയില്ല. ഭരതന്നൂർക്കരയിലെ ഒരു പെണ്ണ്–സുന്ദരി–അവരുടെയെല്ലാം കണ്മണിയായിരുന്ന ലക്ഷ്മി–അങ്ങനെ സായ്പിന്റെ മുതലാവുകയോ? അവരെങ്ങനെ സഹിക്കും.

ഗ്രാമത്തിൽ ചെറുപ്പക്കാരുണ്ടായിരുന്നു. അവരുടെ സിരകളിൽ അപ്പോഴും ചുവന്ന രക്തം തിളച്ചിരുന്നു. അവർ അത്താണിക്കലും ചന്തയിലും വേലായുധന്റെ തയ്യൽക്കടയിലും ഇരുന്നു തല പുണ്ണാക്കി.

ലക്ഷ്മിയെ വീണ്ടെടുക്കണം.

അവൾ സനാഥയെന്ന് അങ്ങനെ ആ സായ്പിനു കാണിച്ചുകൊടുക്കണം.

ഭരതന്നൂർ പുഴ ഇനിയും ഒഴുകുമെങ്കിൽ, ലക്ഷ്മിയെ താഴേക്കു കൊണ്ടുവരണം.

പക്ഷേ, ലക്ഷ്മിക്കു ചുറ്റും ബംഗ്ലാവിന്റെ കനത്ത ഭിത്തികളുണ്ട്. ബംഗ്ലാവിനു ചുറ്റും കോട്ട. കോട്ടയ്ക്കു കുന്തമുനകൾ നിരത്തിയ കവാടം. കവാടത്തിങ്കൽ കാവൽക്കാരൻ. കാവൽക്കാരന്റെ കണ്ണു വെട്ടിച്ച് അകത്തു കടന്നാൽത്തന്നെ അവൾ ഏതു മുറിക്കകത്താണെന്ന് എങ്ങനെ അറിയാം. നാട്ടുകാരെക്കണ്ടാൽ അവൾ പുറത്തു വരുമോ. അവളതിനകത്തുതന്നെ ഉണ്ടെന്നതിന് എന്താണുറപ്പ്?

വേലായുധൻ മേസ്ത്രി പറഞ്ഞു:

ഉണ്ട്. ഒരിക്കൽ കുന്നുകയറാൻ കൂട്ടാക്കാതെ അവരുടെ വണ്ടി ഈ കവലയിൽ മുരണ്ടുകൊണ്ടുനിന്നപ്പോൾ നീലത്തിരശ്ശീല നീക്കി അവൾ മുഖം പുറത്തേക്കിട്ടുവല്ലോ!

പിന്നെ അയാൾ ലക്ഷ്മിയുടെ പുതിയ മുഖത്തെക്കുറിച്ച് ഒരു ചെറുവർണ്ണന നടത്തി.

അത് പഴയ ലക്ഷ്മിയല്ല. അവളുടെ പ്രേതം. ചോരയും നീരും വറ്റി, മുഖത്തു വെള്ളപൂശി, 'കണ്ണിൽ മഷിയിട്ട്, ചുണ്ടിൽ ചുവന്ന ചായം തേച്ച്, തലമുടിക്കെട്ടിൽ പൂചൂടിയ ഒരു യക്ഷി. പ്രേതമെങ്കിൽ പ്രേതം! യക്ഷിയെങ്കിൽ യക്ഷി!

അവളെ തിരിച്ചുകൊണ്ടുവരണം.

അവളെ കുടിയിരുത്തണം.

അവൾ നമ്മുടെ നാട്ടിൽ ഭഗവതിയാണ്! നമ്മുടെ കുലദേവത! നമ്മുടെ അഭിമാനം.

ചെറുപ്പക്കാരുടെ ന്യായങ്ങൾ തീർത്തും ശരിയെന്ന് വേലായുധൻ മേസ്ത്രി തലകുലുക്കി.

അവളെ എങ്ങനെ വീണ്ടെടുക്കാമെന്ന ചിന്ത അവരെ, രാപ്പകൽ മഥിച്ചുകൊണ്ടിരുന്നു. അവരുടെ ഉറക്കം നശിച്ചു. അവരുടെ വയലുകളിൽ കള നിറഞ്ഞു. അവർ സായ്പിന്റെ തോട്ടത്തിലെ വേലയും ഉപേക്ഷിച്ചു. അവരുടെ തെങ്ങുകളിൽ നിന്ന് മച്ചിങ്ങ കൊഴിയാൻ തുടങ്ങി. മധുരമേറിയ കരിക്കുകുടങ്ങളെ ഉമ്മൻ തുളച്ചു തൊണ്ടാക്കി. കായ്കനിക്കണ്ടങ്ങളിൽ പെരുച്ചാഴി പെരുകി.

ചന്തയിൽ കച്ചവടക്കാരുടെ വരവു കുറഞ്ഞു.

നാട്ടിലെ വക്കീൽ ഗുമസ്തൻ നാണുനായരും വാദ്ധ്യാർ കണാരൻ പണിക്കരും സ്കൂളിൽ പോകുന്ന കുട്ടികളും വാശി പിടിച്ചു, ഇനി രണ്ടാലൊന്നറിയട്ടെ?

ആദ്യം മാനം, പിന്നെ വേല.

അവരോട് മറുത്തുപറയാൻ ആർക്കും ധൈര്യമുണ്ടായില്ല.

ചെറുപ്പക്കാരുടെ സിരകൾ ഉണർന്നു.

വൃദ്ധന്മാരുടെ താടി വിറച്ചു.

പെണ്ണുങ്ങളുടെ നാവ് തരിച്ചു.

ലക്ഷ്മിയെ രക്ഷിക്കേണ്ട മാർഗ്ഗത്തെക്കുറിച്ചു മാത്രം അവർക്ക് ഒരു രൂപവും ഉണ്ടായില്ല.

അവളെ ഒരുനോക്കു കാണാനെന്തുവഴി?

അവർ തീരുമാനിച്ചു.

ലക്ഷ്മിയെ തടങ്കലിൽ വച്ചിരിക്കുന്നവനെ ഓടിക്കണം. അവന്റെ കശുവണ്ടിശാലയ്ക്ക് തീകൊടുക്കണം. അവന്റെ റബ്ബർ തോട്ടം അരിഞ്ഞുനുറുക്കണം. അവന്റെ ബംഗ്ലാവ് ഇടിച്ചു നിരപ്പാക്കണം. അവനെത്തന്നെ ചുട്ടു ചാമ്പലാക്കി ഭരതന്നൂർ പുഴയിൽ കലക്കി ഒഴുക്കണം.

അപ്പോൾ നാട്ടുകൂട്ടം കേൾക്കാനെത്തിയ കുഞ്ഞമ്പു അധികാരി പ്രസ്താവിച്ചു:

—കൂട്ടരേ തീകൊണ്ടാണ് കളിക്കുന്നതെന്നോർത്തോളൂ. ലക്ഷ്മിക്കെന്തുപറ്റി? ഒരു പെൺകുട്ടി തേച്ചുകുളിച്ച്, ഉടുത്തൊരുങ്ങി തിന്നു പുളച്ചു നടക്കുന്നതിൽ നിങ്ങൾക്കെന്തിന് അസൂയ?

അവരുടെ ഉൾക്കളത്തിലെ തീ പൂർവ്വാധികം ശക്തിയിൽ ആളിക്കത്തി.

ഈ ചതിയനാണ് അവളെ സായ്പിനു വിറ്റത്.

കുഞ്ഞമ്പു അധികാരി സ്ഥലം വിട്ടപ്പോൾ അവർ പരിപാടികൾ ആസൂത്രണം ചെയ്തു.

സായ്പിന്റെ കാറിറങ്ങിവരുന്ന പാതയിൽ വലിയ വലിയ കല്ലുകൾ മാർഗ്ഗതടസ്സമുണ്ടാക്കാൻ തുടങ്ങി. രാവുകളിൽ കത്തുന്ന തീപ്പന്തങ്ങൾ ബംഗ്ലാവിനുമേൽ നിപതിച്ചു. തോട്ടത്തിൽ കാടുകയറി. ബംഗ്ലാവിൽ ആരും വേലയ്ക്കുവരാതായി.

കുഞ്ഞമ്പു അധികാരി വലിയ കുമ്പവലിച്ച് നിരന്തരം കുന്നുകയറി ഇറങ്ങേണ്ട ഗതികേടിലായി. നാട്ടുകൂട്ടത്തിന്റെ മുഖത്തുനോക്കി അധികാരി ചോദിച്ചു:

കൂട്ടരേ, നിങ്ങൾക്കു തീരെ മര്യാദയില്ലേ?

ഞങ്ങൾക്കു ലക്ഷ്മിയെ വിട്ടുകിട്ടണം.

ലക്ഷ്മിയുടെ മേൽ നിങ്ങൾക്കെന്തവകാശമാണ്?

ലക്ഷ്മി ഭരതന്നൂരിന്റെയാണ്!

കുഞ്ഞമ്പു അധികാരി ജീവിതത്തിലാദ്യമായി തോറ്റു. മുമ്പിൽ നില്ക്കുന്നത് ഒരു ചെറ്റപ്പുരയോ, ഒരു മാടക്കടയോ അല്ല, ഒരു ഊത്തിനു പറപ്പിക്കാൻ. ഭരതന്നൂരിന്റെ മുഴുവനും മെയ്ക്കരുത്തും മനക്കരുത്തും തന്റെ മുമ്പിൽ ഒരു പാറപോലെ ഉറച്ചുനില്ക്കുന്നു.

കുഞ്ഞമ്പു അധികാരി തന്റെ വടി ചുഴറ്റി ഏറെനേരം അങ്ങാടിയിലെ പാതയിലൂടെ നടന്നു. പിന്നെനിന്നു. ഒരു ചെറുചിരിയോടെ അയാൾ വീണ്ടും അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

നേരാണ്! സത്യം നിങ്ങളുടെ ഭാഗത്താണ്!

കേട്ടുനിന്നവരുടെ മനതാരുകൾ അത്യതിശയംകൊണ്ട് ഇതൾ വിടർത്തി.

ലക്ഷ്മി നമ്മുടേതുതന്നെ!

കുഞ്ഞമ്പു അധികാരിയുടെ വാക്കിന്റെ ബലത്തിൽ അവർക്ക് അപ്പോഴും വിശ്വാസമുണ്ടായിരുന്നു.

അമ്പുവിന്റെ ചായമേശയ്ക്കു ചുറ്റുമിരുന്ന് അവർ വരുംവരായ്കകളെക്കുറിച്ചു ചിന്തിച്ചു. കണിയാരെ വരുത്തി നാളും മുഹൂർത്തവും കുറിച്ചു. ചിങ്ങം പത്തിന് ഏഴരനാഴിക രാച്ചെന്നാലേ മുഹൂർത്തമുള്ളൂ. അന്ന് ലക്ഷ്മി സ്വതന്ത്രയാവും. അതിനുമേൽ അവളുടെ മേൽ ഈ സായ്പിന് ഒരധികാരവും ഉണ്ടായിരിക്കുന്നതല്ല.

കാര്യം ഇത്ര എളുപ്പത്തിൽ കലാശിക്കുമെന്ന് അവർ പ്രതീക്ഷിച്ചിരുന്നില്ല. രാക്കോഴികൾ കൂവിത്തീർന്നപ്പോൾ പുലർവെളിച്ചം നാട്ടുപാതയിലേക്ക് തലകാണിക്കും മുമ്പ് അവർ കവലയിൽ ഒത്തുകൂടി.

അപ്പോഴും പട്ടുനൂലുകൾപോലെ നേർത്ത മഴനാരുകൾ പാറിവീണുകൊണ്ടിരുന്നു.

കുന്നുമ്പുറത്തെ കാടുകെട്ടിയ തോട്ടത്തിനു മദ്ധ്യേ തലയുയർത്തി നിൽക്കുന്ന ബംഗ്ലാവ് ഒരു ദുഃസ്വപ്നം കണ്ടുണർന്ന മട്ടിൽ, തൊട്ടുമുമ്പിൽ.

അവരുടെ ഉള്ളിൽ ആവേശം പതഞ്ഞുയർന്നു. പുലരാൻകാലത്തെ തണുപ്പ് ആവിയായിപ്പോയി. അവർ ഒരു കുതിപ്പിന് നനഞ്ഞു കുതിർന്ന ചെമ്മൺപാതയിലൂടെ കോട്ടവാതിൽക്കലെത്തി.

അപ്പോഴും അതടഞ്ഞുകിടക്കുന്നതു കണ്ട് അവർക്കരിശം മൂത്തു.

—ആരെടാ ഇത് അടച്ചിട്ടിരിക്കുന്നത്? പഴയ കാവൽമാടത്തിന്റെ അപ്പുറത്തു





…നിന്ന് ചിരപരിചിതമായ ഒരു കാലൊച്ച അടുത്തടുത്തു വന്നു. നേർത്ത മഞ്ഞിനെ ഉരുക്കുന്ന ഒരു ചിരിയോടെ കുഞ്ഞമ്പു അധികാരി അടഞ്ഞുകിടന്ന കവാടത്തിന്നപ്പുറം വന്നുനിന്നു. അയാളുടെ [illegible]യുടെ അസംബന്ധം കണ്ട് അവർ [illegible]കലരായി.

— [illegible]നിൽ തുറക്കൂ.

ഇപ്പോ[illegible]? എന്താത്ര ധൃതി?

ലക്ഷ്മി [illegible]

അകത്തുണ്ട്. നല്ല ഉറക്കം. രാത്രി തണുപ്പായിരുന്നല്ലൊ.

ഞങ്ങൾക്കവളെ കാണണം.

വരട്ടെ! നിങ്ങളൊന്നാലോചിച്ചുനോക്കൂ. ഇത്രനാളും സുഖത്തിന്റെ മടിത്തട്ടിൽ കഴിഞ്ഞു ശീലിച്ച അവളെ പെട്ടെന്നങ്ങ് വിളിച്ചുണർത്താനാകുമോ? നിങ്ങളുടെ ആരുടെയെങ്കിലും വീട്ടിൽ അവളെ പാർപ്പിക്കാനുള്ള സുഖസൗകര്യങ്ങളുണ്ടോ?

ലക്ഷ്മിയുടെ ചാരുവദനവും മധുരമന്ദസ്മേരവും സ്വപ്നം കണ്ടുവന്ന അവരുടെ മനസ്സിൽ ചായങ്ങൾ കൂടിക്കുഴഞ്ഞു. ചിത്രം കലങ്ങി. ചിലർ അരിശത്തോടെ കവാടത്തിന്റെ അഴികളിൽ ഇടിക്കാൻതുടങ്ങി. ഇരുമ്പഴികൾ കനത്തതായിരുന്നു. ഇടിച്ച മുഷ്ടികൾ തകർന്നു നാലുപാടും ചോരത്തുള്ളികൾ ചീററിത്തെറിച്ചു. അഴികൾ അനങ്ങിയില്ല. കുഞ്ഞമ്പു കുമ്പ കുലുക്കി ഒരു നല്ല കാഴ്ച കാണുന്നതിലുള്ള ചാരിതാർത്ഥ്യത്തോടെ ചിരിച്ചു.

ചിലർ കോട്ടയ്ക്കുചുററും നടന്നു, പിറകുവശത്തു മതിലിൽ വീണ വിള്ളലുകളിലൂടെ നുഴഞ്ഞു. അകത്തു കയറി. പ്രവേശന ദ്വാരത്തിനു മുമ്പിൽ രോഷംപൂണ്ടു നിന്നവർ അതറിഞ്ഞില്ല. അകത്തളത്തിലെങ്ങോ ലക്ഷ്മി നേർത്തശബ്ദത്തിൽ വിങ്ങിക്കരയുന്നുണ്ടെന്ന് അവർക്കു തോന്നി. മുഷ്ടി തകർന്നവർ തളർന്നു താഴെ വെറും മണ്ണിൽ ഇരുന്നു. അവരുടെ കൺമുമ്പിൽ കുന്നിനുതാഴെ, ഒന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിൽ പുഴ ഒഴുകിക്കൊണ്ടേയിരുന്നു.

തന്റെ തുരുമ്പിച്ച കൈക്കോട്ടിനെ നോക്കി കോരൻ നെടുവീർപ്പിട്ടു. അവന്റെ തഴമ്പു പൊട്ടി, ചോര വരുന്നുണ്ടായിരുന്നു. കനത്ത ഇരുമ്പഴികളേയും തേഞ്ഞ കൈക്കോട്ടിനേയും അവൻ മാറിമാറി നോക്കി,

കുഞ്ഞമ്പുവിന്റെ ഭാരിച്ച ഉടലിനു പിറകിൽ അന്നത്തെ നിറംകെട്ട സൂര്യൻ ഉദിച്ചുയർന്നു. അധികാരിയുടെ നീണ്ട നിഴലിൽനിന്നു മാറി കോരൻ ഒരിക്കൽ കൂടി അകത്തേക്കു നോക്കി. അവന്റെ മുഖഭാവം അത്ര പന്തിയല്ലെന്നു കണ്ട് കുഞ്ഞമ്പു മതിൽക്കെട്ടിനു പിറകിലേക്ക് വലിയാൻതുടങ്ങി.







കെ. പി. അപ്പൻ

# മരക്കുരിശും ബുദ്ധശിരസ്സും



ടോൾസ്റ്റോയി

വെള്ളിമണിയുടെ നാദത്തിൽനിന്നും വിപുലമായൊരു ചരിത്രദർശനം രൂപപ്പെടുത്തിയെടുത്ത ഒരു എഴുത്തുകാരനെക്കുറിച്ചു കേട്ടിട്ടുണ്ട്. വലിയൊരു ചരിത്രഗ്രന്ഥത്തിന്റെ പിന്നിലെ അദ്ഭുതകഥയാണതു്. എങ്ങനെ അതു സംഭവിച്ചു എന്നു വിശദീകരിക്കാൻ പ്രയാസമാണ്. പ്രചോദനത്തിന്റെ കഥ ലളിതമായൊരു പ്രശ്നമല്ലല്ലോ. ചരിത്രഗ്രന്ഥവും മണിനാദവും തമ്മിലുള്ള അകലമായിരിക്കണം ആ സംഭവത്തെ അവിശ്വസനീയമായൊരു കഥയാക്കിത്തീർക്കുന്നതു്. അവിശ്വസനീയതയുടെ ഭാരമില്ലാത്ത സംഭവങ്ങളും എഴുത്തുകാരുടെ ജീവിതത്തിൽ ഉണ്ടാകാറുണ്ട്. ചിലപ്പോൾ വളരെ ലളിതമായൊരു സംഭവം ഒരു എഴുത്തുകാരനെ മറെറാരു വഴിയിലേക്കു തിരിച്ചുവിടുന്നതു കാണാം. ഒരു പുസ്തകം, ഒരു വ്യക്തിയുമായുള്ള ഗാഢബന്ധം, വ്യക്തിപരമായൊരു ട്രാജഡി, ഒരപൂർവ്വ ദർശന നക്ഷത്രത്തിന്റെ ഉദയം (എപ്പിഫനി)—ഇവയെല്ലാം ഒരു എഴുത്തുകാരനെ മറെറാരു വഴിയിലേക്കു തിരിച്ചുവിടാൻ കഴിഞ്ഞേക്കും. ഏതു ചെറിയ എഴുത്തുകാരന്റെജീവിതത്തിലും ഇങ്ങനെ ചില സംഭവങ്ങൾ കാണാം. അങ്ങനെയൊരു സംഭവത്തെ, ഒരു പ്രത്യേക രീതിയിൽ ഞാനിവിടെ മനസ്സിലാക്കാൻ ശ്രമിക്കുകയാണ്. എന്റെ ബോധത്തെ പുതിയൊരു ദർശനത്തിനായി തുറന്നുകൊടുത്ത സംഭവമാണതു്.

വായനയുടെ കാലം തുടങ്ങുമ്പോൾത്തന്നെ എന്റെ താല്പര്യം ഫിക്ഷനിലായിരുന്നു. അതിനു പ്രത്യേക കാരണങ്ങൾ ഒന്നും എനിക്കു പറയാനില്ല. അപസർപ്പക നോവലിന്റേയും പ്രേതകഥകളുടേയും വീരസാഹസിക നോവലുകളുടേയും അയഥാർത്ഥലോകത്തിൽ നിയന്ത്രണംവിട്ടു മുഴുകിയിരുന്ന ഒരു കാലം തന്നെ എനിക്കുണ്ടായിരുന്നു. വായന അന്ന് തൂവലിന്റെഭാരമില്ലായ്മപോലെ എന്തോ ഒന്നായിരുന്നു. നോവൽവായന ഗൗരവബുദ്ധി ആവശ്യപ്പെടുന്ന ഒരു പ്രവൃത്തിയാണെന്ന വിശ്വാസത്തിൽ അറിയാതെതന്നെ ഞാൻ ചെന്നുവീഴുന്നതു് യൂഗോയുടെ 'പാവങ്ങൾ' (നാലപ്പാടന്റെ പരിഭാഷ) വായിച്ചതോടെയാണ്. ബഷീറിന്റേയും തകഴിയുടേയും ഉറൂബിന്റേയും ദേവിന്റേയും ബങ്കിംചന്ദ്ര ചാററർജിയുടേയും ശരച്ചന്ദ്രചാററർജിയുടേയും നോവലുകൾ ഈ വിശ്വാസത്തെ ദൃഢമാക്കിത്തീർത്തു. ഹൈസ്കൂളിൽ പഠിക്കുന്നകാലത്തു ബങ്കിം ചന്ദ്രന്റെ 'ദുർഗ്ഗേശനന്ദിനി' ആവേശത്തോടെ വായിച്ചതു് ഇപ്പോഴും ഓർക്കുന്നു. പിന്നീട് വർഷങ്ങൾക്കുശേഷം സി. വി. യുടെ നോവലുകൾ പേടിച്ചുപേടിച്ചു വായിച്ചപ്പോഴാണ് ബങ്കിംചന്ദ്ര ചാററർജിയെക്കുറിച്ചുള്ള ആവേശം അണഞ്ഞുപോയതു്, സുന്ദരം, എങ്കിലും ഭീതിജനകം എന്നു വിശേഷിപ്പിക്കാവുന്ന 'രാമരാജാ ബഹദൂറി'ന്റെ മുമ്പിൽ ദുർഗ്ഗേശനന്ദിനി ഒന്നുമല്ലെന്നു തോന്നി.

കോളേജിൽ ജന്തുശാസ്ത്രത്തിന്റേയും സസ്യശാസ്ത്രത്തിന്റേയും പഠനം ഒരു ചടങ്ങുപോലെ നിർവ്വഹിച്ചുകൊണ്ടിരുന്നപ്പോഴും എന്റെ ശ്രദ്ധ ഗാഢമായി പതിഞ്ഞുകിടന്നിരുന്നതു് നോവലിലായിരുന്നു. നല്ല നോവലുകളെ ഉയർന്ന തലങ്ങളിൽനിന്നു വേർതിരിച്ചു മനസ്സിലാക്കാൻ പററിയ സൗന്ദര്യശിക്ഷണം എനിക്കന്നു് ഇല്ലായിരുന്നു. എങ്കിലും പ്രധാനപ്പെട്ട എല്ലാ മലയാള നോവലുകളിലൂടെയും ഞാൻ അതിവേഗം കടന്നുപോയി. ബഷീറിന്റെ ഫലിതം അന്നേ എന്നെ ആകർഷിച്ചിരുന്നില്ല. എന്നാൽ ബഷീറിന്റെ മനസ്സു ചില അപൂർവ്വ സന്ദർഭങ്ങളിൽ അപാരതയുമായി ബന്ധപ്പെടുന്നുണ്ടെന്നു് എനിക്കു തോന്നി. അങ്ങനെയുള്ള ബഷീറിലെ മിസ്റ്റിക്കിനെ മുൻനിറുത്തി അദ്ദേഹത്തിന്റെ പ്രപഞ്ചദർശനം അപഗ്രഥിക്കാൻ അന്നു് എനിക്കു കഴിയുമായിരുന്നില്ല. തകഴിയുടെ പ്രതിഭ ചരിത്രസീമകളിലെ യാഥാർത്ഥ്യത്തിലാണു ശ്രദ്ധപതിപ്പിക്കുന്നതെന്നു് ഞാൻ മനസ്സിലാക്കിയിരുന്നു. 'രണ്ടിടങ്ങഴി'യും 'തോട്ടിയുടെ മകനും' ഈ സത്യം ഏതു വായനക്കാരനും പറഞ്ഞുകൊടുക്കുമല്ലോ. എന്നാൽ ചെമ്മീൻ എഴുതിയതു മറെറാരു തകഴിയാണെന്നു് എനിക്കു തോന്നിയിരുന്നു. ആ നോവലിന്റെ അവസാനം കടലിനേയും പളനിയേയും ബന്ധിച്ചുനീങ്ങുന്ന വിവരണകലയിൽ തകഴി ചരിത്രസീമകളിലെ യാഥാർത്ഥ്യങ്ങളിൽനിന്നു രക്ഷപ്പെടുന്നതും അദ്ദേഹത്തിൽ കലയിൽ കോസ്മിക് പ്രോബ്ളം പ്രത്യക്ഷപ്പെടുന്നതും നാം കാണുന്നു. ഹെമിങ്‌വേയുടെ 'കിഴവനും കടലും' എന്ന നോവലിന്റേയും ഹെർമൻ മെൽവിലിയുടെ മോബിഡിക്ക് എന്ന നോവലിന്റേയും അവസാന ഭാഗത്തും ഇതേ പ്രശ്നം തന്നെ നാം കാണുന്നു. പേടിപ്പിക്കുന്ന ആഴിപ്പരപ്പിൽ മനുഷ്യൻ ധീരതയോടെ മരിക്കുന്നു. അന്ന് ഈ രീതിയിലല്ല ഞാൻ ചെമ്മീനിലെ ആ ഭാഗം മനസ്സിലാക്കിയിരുന്നതു്. മെൽവിലിയുടെ ഏഹാബിനെ വർഷങ്ങൾക്കുശേഷമാണു ഞാൻ പരിചയപ്പെട്ടതു്. എന്നാൽ ഇപ്പോഴത്തെ ഈ കണ്ടെത്തലിന്റെ പ്രാകൃതാവസ്ഥയിലുള്ള അപക്വമായൊരു നിരീക്ഷണം അന്നത്തെ വായനയിലും ഉണ്ടായിരുന്നുവെന്നാണ് എനിക്കു തോന്നുന്നതു്.

എന്നാൽ ഇവയൊന്നും എന്നെ വൈകാരികമായി പിടിച്ചുകെട്ടിയ ഗ്രന്ഥമല്ലായിരുന്നു. നോവലിനെക്കുറിച്ച് എന്തെങ്കിലുമെഴുതണമെന്ന് ഇക്കാലമത്രയും എനിക്കു തോന്നിയിരുന്നില്ല. ഹാർഡിയുടെ 'ടെസ്സ്' വായിച്ചപ്പോഴാണ് അങ്ങനെയൊരു ആശയത്തിന്റെ സൗഹൃദക്കുരുക്കിൽ ഞാൻ വീണുപോയതു്. ഹാർഡിയുടെ നോവലുകളിൽ ഞാൻ എങ്ങനെ എത്തിച്ചേർന്നുവെന്ന് എനിക്കറിഞ്ഞുകൂടാ. ഹാർഡിയുടെ ദുരന്തനോവലുകളിൽ മുഴുകാനും വിഷാദാത്മകത്വത്തെ ഉന്നതമായൊരു വീക്ഷണമായിക്കാണാനുമാണ്. അക്കാലത്തു ഞാൻ ശ്രമിച്ചുപോന്നതു്. ഹാർഡിയിൽ പെസിമിസം പോലെ തന്നെ ക്രൈസ്തവദർശനവുമുണ്ടായിരുന്നുവെന്നു കണ്ടെത്താൻ അന്നെനിക്കു കഴിഞ്ഞിരുന്നില്ല. അക്കാര്യം ഡേവിഡ് സെസിലിന്റേയും വാൾട്ടർ അല്ലന്റേയും നിരീക്ഷണങ്ങളിൽനിന്നു പിന്നീടാണു ഞാൻ മനസ്സിലാക്കിയതു്. വിഷാദാത്മകത്വത്തിന്റെ അവസ്ഥ പുതിയൊരു അനുഭവമായി എനിക്കു തോന്നി. ക്ലീമും ഹെഞ്ചാർഡും ടെസ്സും ഏഞ്ചൽ ക്ലെയറും എന്റെ ആലോചനകളിൽ മാറിമാറി പ്രത്യക്ഷപ്പെട്ടു. അന്നു ഞാൻ ആലപ്പുഴയിലെ സനാതനധർമ്മ കോളേജിൽ പഠിക്കുകയായിരുന്നു. ആ കോളേജിലെ ഗ്രന്ഥാലയത്തിൽ നിന്നാണു ഹാർഡിയുടെ നോവലുകൾ ഞാൻ എടുത്തുവായിച്ചതു്. ആ ഗ്രന്ഥാലയത്തിൽവച്ചു തന്നെയാണ് അവിടത്തെ ഇംഗ്ലീഷ് അദ്ധ്യാപക
















ന്നായിരുന്ന പ്രൊ: ലക്ഷ്മിനരസിംഹം എന്റെ വായനയെ മറെറാരു വഴിക്കുതിരിച്ചുവിട്ടതു്. അദ്ദേഹവുമായി എനിക്കു ഗാഢബന്ധങ്ങൾ ഒന്നും തന്നെ ഇല്ലായിരുന്നു. എങ്കിലും ആ മെലിഞ്ഞു നീണ്ട മനുഷ്യനെ ആദരവോടെ ഞാൻ പലപ്പോഴും ഓർക്കുന്നു: വാർദ്ധക്യത്തിന്റെ പ്രയാസങ്ങൾ കൂട്ടിവയ്ക്കപ്പെട്ട മുഖമായിരുന്നു അദ്ദേഹത്തിന്റേതു്. ഒരു തൂവലിന്റെ കനമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. കാററ് അനുകൂലമാകുമ്പോൾ അദ്ദേഹത്തിന്റെ നടത്തത്തിനു് വേഗം കൂടുമെന്നു് ഞങ്ങൾ ആദരവു് വിടാതെ അന്നു തമാശ പറയുമായിരുന്നു. ഒരിക്കൽ, ഗ്രന്ഥശേഖരങ്ങൾക്കിടയിൽവച്ചു് ഞാൻ അദ്ദേഹത്തോടു ഹാർഡിയെക്കുറിച്ചു ചോദിച്ചു. അദ്ദേഹം വലിയ താല്പര്യം കാണിച്ചില്ല. ഹാർഡിയുടെ ഏതെല്ലാം നോവലുകൾ വായിച്ചു എന്നു് എന്നോടു തിരിച്ചു ചോദിച്ചു. പിന്നീടു് ചില ചെറിയ ചോദ്യങ്ങളും. ലഘുവായ അന്വേഷണങ്ങളായിരുന്നു അവ. എങ്കിലും അതിലൂടെ അദ്ദേഹം എന്നെ നോക്കി വായിക്കുന്നതുപോലെ തോന്നി. പിന്നീടു ചുണ്ടിന്റെ പകുതി വച്ചു് ഒരു മുന്നറിയിപ്പുമില്ലാതെ തീർന്നുപോകുന്ന ഒരു ചിരി ചിരിച്ചു. ചിരിക്കുശേഷം അദ്ദേഹം എന്നെ സൂക്ഷിച്ചുനോക്കി. ഞാനും അദ്ദേഹത്തെ ശ്രദ്ധിക്കുകയായിരുന്നു. വെള്ളി ഫ്രെയിം ഉള്ള ഗാന്ധിക്കണ്ണട, അതിന്റെ പിന്നിലെ കണ്ണുകൾ. അവയുടെ ജലസദൃശമായ തിളക്കം—എല്ലാം ഞാൻ ഇപ്പോഴും ഓർക്കുന്നു. രഹസ്യങ്ങളെ ഭേദിക്കുന്ന നോട്ടമായിരുന്നു അതു്. ഒരുനിമിഷത്തിനുശേഷം, കാലം ചുള്ളിക്കമ്പുകളാക്കി മാററിയ വിരലുകൾ എന്റെതോളിൽവച്ചു് ഇംഗ്ലീഷിൽസൗമ്യമായി അദ്ദേഹം ചോദിച്ചു:...'' നീ എന്താണു് ടോൾസ്റ്റോയിയുടെ ഇവാൻ ഇല്യച്ചിന്റെ മരണം വായിക്കാത്തതു്?...'' ഈ ചോദ്യം സമ്മാനംപോലെ തന്നിട്ടു് അദ്ദേഹം നടന്നകന്നു. പിന്നീടു കണ്ടപ്പോൾ ഇങ്ങനെയൊരു ചോദ്യം ചോദിച്ചു മട്ടേ കാണിച്ചില്ല. പില്ക്കാലത്തു തമ്മിൽ സംസാരിക്കാൻ ഇടവന്നതുമില്ല.

ആരു നിയോഗിച്ചിട്ടാണു് അദ്ദേഹം ആ ചോദ്യം എന്നോടു ചോദിച്ചതെന്നു് ഇപ്പോൾ ഞാൻ ആലോചിച്ചുപോകുന്നു. ഒരു എഴുത്തുകാരന്റെ ചിന്തയിൽ പലതരം സമരഘട്ടങ്ങൾ ഉണ്ടാവും. അതിന്റെ പിന്നിൽ ഒരു പുസ്തകം, ഒരു സംഭവം, ഒരു ചിന്ത—ഇതിലേതെങ്കിലുമൊന്നു് ഊർജ്ജം പ്രസരിപ്പിച്ചുകൊണ്ടു് നില്ക്കും. 'ഇവാൻ ഇല്യച്ചിന്റെ മരണം' എന്ന പുസ്തകത്തിനു് എന്നെസ്സംബന്ധിച്ചിടത്തോളം അങ്ങനെയൊരു പ്രാധാന്യമാണു് ഉള്ളതു്. വളരെ പ്രയാസപ്പെട്ടാണു് അന്നു ഞാൻ ആ പുസ്തകം 'സംഘടിപ്പി'ച്ചതു്. ആ ചെറിയ നോവൽ എന്നെ വൈകാരികമായി പിടിച്ചുകെട്ടുകതന്നെ ചെയ്തു. ഹാർഡിയുടെ നോവലിലെ സമൃദ്ധമായ അലങ്കാരപ്പണിയിൽനിന്നും അതു് എത്രയോ വ്യത്യസ്തമായിരുന്നു. സങ്കീർണ്ണതയില്ലാത്ത ഇതിവൃത്തം. അത്യുക്തിയുടേതായ ഒരു വാക്കുപോലുമില്ല. തികഞ്ഞ ലാളിത്യമുള്ള ഒരു കൃതി. അതു് ജീവിതത്തിന്റെ അടിയൊഴുക്കുകളിലേക്കാണു് എന്നെ കൊണ്ടുപോയതു്. ജീവിതത്തേയും മരണത്തേയും സംബന്ധിക്കുന്ന വലിയൊരു സാക്ഷ്യത്തിന്റെ ആധികാരികത ആ നോവലിന്റെ പിറകിലുണ്ടെന്നു് എനിക്കു തോന്നി. ഞാൻ പേടിച്ചു. ജീവിതത്തിന്റെ ദുർഗ്രാഹ്യമായ രഹസ്യവും മരണവും അതു് ഉൾക്കൊള്ളുന്നു. ജീവിതത്തിന്റെ നിസ്സാരതയും വിഷയാസക്തിയുടെ ഭ്രാന്തി ജാലവും ഇന്ദ്രിയ വിഷയങ്ങളുടെ പൊള്ളത്തരവും ശരീരനാശത്തിന്റെ രഹസ്യനിയമങ്ങളും സംക്ഷേപിച്ചെടുത്തപ്പോൾ സ്വാഭാവികമായി ജനിച്ചു അമർത്തിയ പ്രക്ഷുബ്ധത വായനയുടെ വേളയിൽ അതിന്റെ പത്തിരട്ടിവലിപ്പമുള്ള നോവൽ വായിക്കുന്ന അനുഭവം സൃഷ്ടിച്ചു. മരണത്തിലേക്കു നീങ്ങുന്ന മനുഷ്യനാണു് അതിലെ പ്രധാന വിഷയം. ശരീര നാശത്തെക്കുറിച്ചുള്ള കവിതയാണതു്. അതു കൊണ്ടായിരിക്കണം സങ്കല്പിക്കപ്പെട്ടതിൽവച്ചു് നമ്മെ ഏററവും പീഡിപ്പിക്കുന്ന കവിത എന്നു് സ്റ്റെയ്നർ അതിനെ വിശേഷിപ്പിച്ചതു്. ആ പുസ്തകത്തിൽ, ടോൾസ്റ്റോയിയുടെ ഭാഷയിൽത്തന്നെ പറഞ്ഞാൽ, ദൈവത്തിന്റെ നിരീശ്വരതയാണു് നാം കാണുന്നതു്. എന്നാൽ മരണത്തെ ഒരു കൊടും ഭീതിയായി അദ്ദേഹം അവതരിപ്പിക്കുന്നില്ല. മരണത്തെ ഒരു ബോധത്തിൽ നിന്നു മറെറാരു ബോധത്തിലേക്കുള്ള മാററമായിട്ടാണു് അദ്ദേഹം കണ്ടതു്. ഒരു ദൃശ്യത്തിൽനിന്നും മറെറാരു ദൃശ്യത്തിലേക്കുള്ള മാററമായിട്ടാണു് അദ്ദേഹം അതിനെ സങ്കല്പിച്ചതു്. ആ മാറുന്ന നിമിഷങ്ങളിലാണു് യാഥാർത്ഥ്യമുള്ളതു് എന്നു് ടോൾസ്റ്റോയി തന്നെ ഒരിക്കൽ വ്യക്തമാക്കിയിട്ടുണ്ടു്. ഇവാൻ ഇല്യച്ചിന്റെ മരണം വർണ്ണിക്കുമ്പോൾ ഇതു കൂടുതൽ വ്യക്തമാകുന്നു. മരണം, ഇവാൻ ഇല്യച്ചിനു് ഒരു കറുത്ത ചാക്കിലേക്കു കയറുന്ന അനുഭവമായിരുന്നു. ആ കറുത്ത ചാക്കിന്റെ അടിയിൽ അയാൾ പ്രകാശം കാണുകയും ചെയ്തു.

മനുഷ്യന്റെ നിസ്സഹായത ഇവാൻ ഇല്യച്ചിന്റെ കിടപ്പിലൂടെ ടോൾസ്റ്റോയി വ്യക്തമാക്കുന്നു. ഒരാളുടെ രക്തത്തിൽ മററുള്ളവർ അപ്പം മുക്കുന്നതു നാം കാണുന്നു. ഈ ജീവിതത്തിന്റെ പ്രതാപം വിവേചനബുദ്ധിയുടെയും തത്ത്വചിന്തയുടെയും ദൃഷ്ടിയിൽ വെറും ഭ്രാന്തു മാത്രമാണെന്ന സത്യം നാം മനസ്സിലാക്കുന്നു. ചിലപ്പോഴെങ്കിലും ഈ ഭൂമി നിഷ്പ്രയോജനമായൊരു മുനമ്പാണെന്നു നമുക്കു തോന്നുന്നു. ആ ചെറിയ നോവൽ നൽകിയ വലിയ അനുഭവങ്ങളായിരുന്നു ഇതൊക്കെ. ടോൾസ്റ്റോയിയുടെ കലാപ്രതിഭയുടെ അധിരോഹണങ്ങൾ അളന്നു തിട്ടപ്പെടുത്താൻ എനിക്കു കഴിയുമായിരുന്നില്ല. എന്നാൽ ആ നോവൽ വായിച്ചതിനുശേഷം എന്നിലെ അസ്പഷ്ടമായൊരു വിശ്വാസം പൊടുന്നനെ മുറിഞ്ഞുഴുന്നതു ഞാൻ അറിഞ്ഞു. ചിന്തയുടേയും വായനയുടേയും മറെറാരു ലോകത്തിലേക്കു് അതു് എന്നെ തിരിച്ചുവിടുകയും ചെയ്തു.

നല്ല പുസ്തകം ഒരേസമയം ഒരാൾക്കു മരക്കുരിശും ബുദ്ധശിരസ്സും നൽകുന്നു. പുസ്തകത്തിലെ യാഥാർത്ഥ്യം അയാളെ വൈകാരികമായി പീഡിപ്പിക്കുന്നു. അതോടൊപ്പം ഒരു ജ്ഞാനോദയത്തിനുള്ള സാദ്ധ്യത അതു സൃഷ്ടിക്കുകയും ചെയ്യുന്നു. ബോധിവൃക്ഷത്തിന്റെ തണൽ നല്കിയ പരമോന്നതമായ കേവലജ്ഞാനമല്ലിതു്. എങ്കിലും അതു് ഒരുതരം ജ്ഞാനോദയം തന്നെയാണു്. 'ഇവാൻ ഇല്യച്ചിന്റെ മരണം' ഒരാളുടെ സ്വാസ്ഥ്യം കെടുത്തുകതന്നെ ചെയ്യുന്നു. യാഥാർത്ഥ്യത്തിന്റെ മരക്കുരിശിൽ തറയ്ക്കപ്പെട്ട ഒരുവന്റെ അനുഭവമാണു് ആ നോവൽ എന്നിൽ ഉണ്ടാക്കിയതു്. അതിൽനിന്നാണു് നോവൽ വായനയിൽ എനിക്കു് മാനസികമായൊരു പുനരുത്ഥാനമുണ്ടായതു്. അതാണു് എന്നെ കൂടുതൽ നല്ല വായനക്കാരനാക്കിത്തീർത്തതു്. കുരിശു് ഉയിർത്തെഴുന്നേല്പിന്റെ വഴിയൊരുക്കലാണെന്നു് ഇപ്പോൾ ഞാൻ മനസ്സിലാക്കുന്നു. കുരിശു് പുനരുത്ഥാനത്തെ ഉൾക്കൊള്ളുന്നുവെന്നു് ഇപ്പോൾ ഞാനറിയുന്നു. മനുഷ്യനെ ഭരിച്ചിട്ടുള്ളതിൽ ഏററവും ശ്രേഷ്ഠമായ ആശയം ടോൾസ്റ്റോയിയുടെ ഈ നോവലിലാണുള്ളതെന്നല്ല ഞാൻ സൂചിപ്പിക്കുന്നതു്. ആ വിചാരംതന്നെ സ്തംഭനത്തിന്റെ ലക്ഷണമാണു്. എഴുത്തുകാരൻ ആയിത്തീരേണ്ട വ്യക്തിയാണു്. ഭാവിയിലേക്കു് ബോധപൂർവ്വം വളരുന്ന മനുഷ്യനാണു്. അങ്ങനെ വളരാൻ എന്നെ സഹായിച്ച ആദ്യത്തെ പുസ്തകം 'ഇവാൻ ഇല്യച്ചിന്റെ മരണ'മാണു്. ആ നോവലിലേക്കു എന്നെ തിരിച്ചുവിട്ട വ്യക്തിക്കു് ആ പുസ്തകത്തോളം തന്നെ പ്രാധാന്യം ഞാൻ നല്കുകയാണു്. ആ നിർദ്ദേശത്തിന്റെ പിന്നിൽ തർക്കന്യായങ്ങൾ ഒന്നുംതന്നെയില്ലായിരുന്നു. ഏതെങ്കിലും വ്യവസ്ഥയുടെ ഇടപെടൽ അതിലുണ്ടെന്നു് എനിക്കു തോന്നിയില്ല. സ്വന്തം നിലയിൽ പരീക്ഷിച്ചറിയുവാൻ പ്രേരിപ്പിക്കുന്ന ബുദ്ധദർശനങ്ങളിലെ 'വരിക, കാണുക' എന്ന വാക്കുകളാണു് ഈ സംഭവത്തെപ്പററി ചിന്തിക്കുമ്പോൾ ഇപ്പോൾ ഞാൻ ഓർത്തുപോകുന്നതു്. അതോടൊപ്പം മർക്കോസിന്റെ സുവിശേഷത്തിലെ ''സമയമായി, മനസ്സുമാററുവിൻ'' എന്ന പ്രസ്താവനയും ഞാൻ ഓർത്തുപോകുന്നു.

**ഇവാൻ ഇല്യച്ചിന്റെ മരണം ഒരാളുടെ സ്വാസ്ഥ്യം കെടുത്തുക തന്നെ ചെയ്യുന്നു. യാഥാർത്ഥ്യത്തിന്റെ മരക്കുരിശിൽ തറയ്ക്കപ്പെട്ട ഒരുവന്റെ അനുഭവമാണു് ആ നോവൽ എന്നിൽ ഉണ്ടാക്കിയതു്. അതിൽ നിന്നാണു് നോവൽ വായനയിൽ എനിക്കു മാനസികമായൊരു പുനരുത്ഥാനമുണ്ടായതു്.**

# പുരന്ദരദാസ്സിന്റെ മുഖങ്ങൾ

അയ്പ് പാറമേൽ

പുരന്ദരദാസ്സിന്റെ കത്തു് വായിച്ചപ്പോഠം, ഞാൻ അസ്വസ്ഥനായി ആലോചിച്ചു.

വിവാഹത്തിനുശേഷം, എല്ലാവരും പതുക്കെ പതുക്കെ പുതിയ ചുററുപാടുകളുമായി ഇണങ്ങിച്ചേർന്നു് ഒരു കുടുംബജീവിതം നയിക്കുന്നു. അഭിപ്രായ വ്യത്യാസങ്ങളും ചില്ലറ കലഹങ്ങളും ഗൃഹഭിത്തികഠംക്കകത്തൊതുക്കി, ശിഷ്ടായുസ്സ് മുഴവൻ ജീവിക്കും. സമുദായം അംഗീകരിക്കുന്ന തരത്തിലുള്ള ഒരു ജീവിതം.

അത്തരത്തിലുള്ള ഒരു ഇൻബിൽററ് മെക്കാനിസം എല്ലാവർക്കുമുണ്ടു്. ഒരു എസ്കേപ്പ് മെക്കാനിസം എന്നും പറയാം.

പതിനായിരങ്ങളിൽ, ഒന്നോ, രണ്ടോ പേർക്കു് അതു് സാദ്ധ്യമാകാത്തതു് എന്തുകൊണ്ടാണു്?

ഒരുപക്ഷേ, തലമുറകളുടെ ഘോഷയാത്രകഠംക്കിടയിൽ, അതിന്നാവശ്യമായ ജീൻസ് എവിടെയോ നഷ്ടപ്പെട്ടിട്ടുണ്ടാകാം!

പുരന്ദരദാസ്സുമായി ഞാൻ വളരെ അടുപ്പമായിരുന്നു.

ആദ്യമായി കണ്ടപ്പോഴേ, എനിക്കു് അയാളോടു് അസൂയയാണു് തോന്നിയതു്.

വളരെ പൊക്കമുള്ള വെളുത്ത ശരീരം. ശരാശരി പൊക്കം. വട്ടമുഖം. സ്ത്രീകളുടേതുപോലുള്ള, അർദ്ധചന്ദ്രാകൃതിയിലുള്ള നെററി. കണ്ണു്, മൂക്കു്, അധരം, പല്ലു്, താടിയെല്ലു് എല്ലാം ആ ശരീരഘടനയ്ക്കു് യോജിച്ചവിധം കൊത്തിയെടുത്തപോലെ, ചെറുതുമല്ല, വലുതുമല്ല, ശബ്ദം. ആകർഷകമാണതു്. കണ്ഠനാളത്തിലെവിടെയോ തടഞ്ഞു നിർത്തി, സാധനംചെയ്തു്, പിന്നെ നിരർഗ്ഗളം പ്രവഹിക്കുന്നു. കേഠംക്കുന്നവർക്കു്, വീണ്ടും വീണ്ടും ആ ശബ്ദം കേഠംക്കണമെന്ന മോഹം ഉണ്ടാക്കുന്നു.

അയാഠംക്കു് ഒരു സ്ത്രൈണസൗന്ദര്യമാണുള്ളതെന്നു്, പലപ്പോഴും എനിക്കു് തോന്നിയിരുന്നു.

ഒരുവിധം നന്നായി പ്രസംഗിക്കും. സ്പോർട്ട്സിലും നാടകാഭിനയത്തിലും പഠിപ്പിലും ടെന്നീസ്സ് കളിക്കുന്നതിലും ഒക്കെ. കോളേജ്ജീവിതത്തിൽ അയാഠം എല്ലാത്തിലും പങ്കെടുത്തിരുന്നു.



മാറുള്ളവരോടുള്ള പെരുമാററത്തിലോ?

ഓരോ ദിവസവും അദ്ധ്യേതാക്കളെയോ, സഹപാഠികളെയോ കാണുമ്പോഠം മുഖത്തു് ഒട്ടിച്ചുവച്ച പുഞ്ചിരിയുമായി, വെളുത്ത പല്ലുകളുടെ നിര പുറത്തുകാണിച്ചു്, ശിരസ്സ് അല്പം ഭവ്യതയോടെ ചെരിച്ചു്, സന്ദർഭത്തിന്നനുസരിച്ചു്, 'ഗുഡ് മോണിങ്ങ്', ഗുഡ് ആഫ്ററർനൂൺ, അല്ലെങ്കിൽ ഗുഡ്നൈററ്.

ഓരോ ദിവസവും പഠിപ്പിനും ഉറക്കത്തിനും മററു് എക്സ്ട്രാ കരിക്കുലർ ആക്ററിവിററീസിനും ഒക്കെ, എത്ര മണിക്കൂറുകഠം ചെലവഴിക്കണം എന്നു് കൃത്യമായി ചിട്ടപ്പെടുത്തിയിട്ടുണ്ടു്.

പുരന്ദരദാസ്സ്, ഞങ്ങളുടെ കലാശാലാ ജീവിതത്തിൽ ഒരു ഹീറോ ആയിരുന്നു. എല്ലാവരും അയാളെ ഇഷ്ടപ്പെട്ടു.

പക്ഷേ, പുരന്ദരദാസ്സിനു് ഒരു വൈകല്യമുള്ളതായി, എനിക്കു് തോന്നിയിരുന്നു.

അയാഠം ഒരു യന്ത്രമാണു്.

ഭാവിയിൽ എന്തായിത്തീരണമെന്ന നിശ്ചയം അയാഠംക്കുണ്ടു്. അതുകൊണ്ടു്, ഒരു വിട്ടുവീഴ്ചയുമില്ലാത്ത ജീവിതരീതി, അയാഠം കോളേജിലും, ഹോസ്റ്റലിലും അനുഷ്ഠിച്ചിരുന്നു.

അയാഠംക്കു് ജീനിയസ്സിന്റെ ഒരംശം പോലുമില്ല. ജസ്റ്റ് ആവറേജ്. ഒരു ശരാശരി മനുഷ്യൻ. കഠിനാദ്ധ്വാനം ചെയ്തു്, ശരാശരിയിൽനിന്നും കുറച്ചു മാത്രം അയാഠംക്കുയന്നു നില്ക്കാൻ സാധിക്കുന്നു. എക്സ്ട്രാ ഓർഡിനറി ബ്രില്യൻസ് ഉണ്ടോ? ഇല്ല.

പക്ഷേ, ഒരുപാടു് ഹീറോ വർഷിപ്പേഴ്സിനെ വളർത്തിയെടുക്കാൻ അയാഠംക്കു് നല്ല കഴിവുണ്ടായിരുന്നു.

പല പെൺകുട്ടികളും അയാളെ രഹസ്യമായി ആരാധിച്ചിരുന്നു. ചിലർ പ്രേമിച്ചു, രഹസ്യമാക്കാതെ തന്നെ. കോളേജ് ആനിവേഴ്സറിയിലെ ഓട്ടംതുള്ളലിൽ ആ കഥകളുണ്ടായിരുന്നു. അതു് കേഠംക്കുമ്പോഴും അയാഠം മുഖത്തു് പുഞ്ചിരിപടർത്തി. തികഞ്ഞ ആത്മാർത്ഥതയോടെ, വിവാഹാഭ്യർത്ഥനയുമായി വന്ന ഒന്നു രണ്ടു് പെൺകുട്ടികളുടെ രഹസ്യം അയാഠം എന്നോടു് രഹസ്യമായി പറഞ്ഞിട്ടുണ്ടു്.

എന്നാൽ, അയാഠം ആരേയും പ്രേമിച്ചില്ല.

ആരേയും പ്രേമിക്കാതിരിക്കുക. അതേസമയം, ആരാധികമാരുടെ വൃന്ദം അതേപടി നിലനിറുത്തുക—അതിന്റെ സ്റ്റേററസ്ക്കോ മെയിന്റെയിൻ ചെയ്യുക—അതായിരുന്നു അയാളുടെ തത്വം.

കാററമാററ ദന്തനിരകഠം പുറത്തുകാണിച്ചു് ചിരിക്കുക. ഏതാനും ഭംഗിവാക്കുകഠം ഉച്ചരിക്കുക. അക്കാര്യത്തിൽ, അതായിരുന്നു അയാളുടെ ഇൻവെസ്റ്റ്മെന്റ്. അല്ലാതെ, ഹൃദയമോ, തലച്ചോറോ പണയംവയ്ക്കുന്ന ശീലങ്ങളില്ല.

ഒരേ ഒരു ലക്ഷ്യം. കഠിനാദ്ധ്വാനം ചെയ്തു്, ഒരു ഫസ്റ്റ്ക്ലാസ് വിദ്യാഭ്യാസയോഗ്യത. എക്സ്ട്രാ കരിക്കുലർ ആക്ററിവിററീസിൽനിന്നും കിട്ടാവുന്നത്ര സർട്ടിഫിക്കററുകഠം.

പുരന്ദരദാസ്സ് അതെല്ലാം നേടി.

നഗരത്തിൽ,

ഒരു നല്ല ജോലി.

വാടകയ്ക്കെടുത്ത ഒരു നല്ല വീടു്.

പിന്നെ, മുൻകൂർ കണ്ട ഭാവി ജീവിതത്തിനുള്ള ആസൂത്രണങ്ങഠം.

നാട്ടിൽ തനിക്കവകാശപ്പെട്ട വസ്തുവകകളിൽ ചിലതുമാത്രം വിററു. നഗരത്തിലെ പോഷ് ഏരിയായിൽ, ഒരു ചെറിയ പ്ലോട്ട് വാങ്ങി. ക്ലബ്ബുകളിൽ ഇരുന്നു് സംസാരിക്കുന്നതിനിടയിൽ, ഒരു വീടു പണിയാൻ പോകുന്നു എന്നു് രഹസ്യമായി പറഞ്ഞു് അതു് ബോധപൂർവ്വം പരസ്യമാക്കി. കോൺവർസേഷൻ ഒരു കലയാണെന്നു് അയാഠം പണ്ടേ മനസ്സിലാക്കിവച്ചിട്ടുണ്ടു്.

ഒരു പഴയ ഫിയററ്കാർ വാങ്ങി. എന്നിട്ടു് ക്ലബ്ബിലെ അംഗങ്ങളോടു് പറഞ്ഞു:

ഐഹെയ്ററ് ദിസ് വെഹിക്കിഠം. പുതിയതൊന്നു് ബുക്കു് ചെയ്തിട്ടുണ്ടു്.

അതുവരെ മാത്രം.

നഗരത്തിലെ പല ക്ലബ്ബുകളിലും നിരവധി അസോസിയേഷനുകളിലും അയാഠം ആക്ടീവ്മെമ്പർ ആണു്. അവിടെയൊക്കെ പഴയ പ്രസംഗപാടവം കാഴ്ചവച്ചു.

കഥകളിക്ലബ്ബിൽ. ചേരേണ്ടതു്, അനിവാര്യമാണെന്നു് മനസ്സിലാക്കിയപ്പോഠം, അതേക്കുറിച്ചു്, കിട്ടാവുന്നത്ര അറിവു് വർദ്ധിപ്പിച്ചു. വായിച്ചും ചോദിച്ചറിഞ്ഞും അത്യാവശ്യം മുദ്രകളും കഥകളിയുടെ ഒരേകദേശരൂപവും ഹൃദിസ്ഥമാക്കി. പിന്നെ കഥകളിക്ലബ്ബിൽ ആജീവനാന്തമെമ്പർഷിപ്പ് എടുത്തു.

എല്ലാ ദിവസവും ക്ലബ്ബിൽ പോയി ടെന്നീസ്കളിക്കും. നല്ല വ്യായാമം. ശരീരഘടന അതേപടി നിലനിറുത്താം. പല മഹാന്മാരുമായി പരിചയപ്പെടാം. മററു കളികഠംക്കൊന്നും അത്ര പ്രൗഢിയില്ലെന്നു് അയാഠം പണ്ടേ പറയാറുണ്ടു്.

വളരെ കുറഞ്ഞ കാലംകൊണ്ടു്, നഗരത്തിലെ, ദ മോസ്റ്റ് എലിജിബിഠം ബേച്ചിലർ എന്ന ഖ്യാതി നേടി.

ഒരു ശരാശരി മനുഷ്യനു് അപ്രാപ്യമായ ഒരു ജീവിതം നേടാനുള്ള ചിലന്തിവലകഠം അയാഠം നെയ്തുകൊണ്ടേയിരുന്നു. പഴയ തറവാട്ടുമഹിമയുടേയും, പണത്തിന്റേയും അകമ്പടി അയാഠം ഉപയോഗിക്കാതിരുന്നില്ല...

പുരന്ദരദാസിന്റെ വിവാഹക്ഷണപത്രം കിട്ടിയപ്പോഠം ഞാൻ ആലോചിച്ചിരുന്നു.

വധു.

സിററി ബ്രെഡ്. കോളേജ് എഡ്യുക്കേററഡ്. ഹൈലി സോഫിസ്റ്റിക്കേററഡ്. ഈക്ലിവില്ലുപോലെ ഷെയിപ്പ്ചെയ്ത പുരികങ്ങഠം. സ്ലീവ്ലെസ്സ് ബ്ലൗസ്സ്.

രണ്ടു പോമറേനിയൻ പട്ടികളെങ്കിലുമില്ലാതെ ജീവിക്കാൻ കഴിയാത്തവഠം.

സ്ത്രീകഠംക്കായുള്ള മാസികകളിൽ, നിസ്സാരമായ കുടുംബപ്രശ്നങ്ങഠം ഊതി വീർപ്പിച്ച ചർച്ചകളിൽ, ഫോട്ടോ സഹിതം സ്ഥിരം പങ്കെടുക്കുന്ന തരുണി. പാചകവിധികഠം പുതിയതു് കണ്ടുപിടിച്ചെന്ന അവകാശവാദം പ്രസിദ്ധീകരിക്കുന്ന മഹിള...

വിവാഹസദസ്സിൽ ഞാൻ ചെന്നിരുന്നു.

വധു.

ഒരു നാട്ടിൻപുറത്തിന്റെ എല്ലാ നിഷ്കളങ്കതകളും ചാരുതകളും ഉഠംക്കൊണ്ട, ചന്ദനംപോലുള്ള ഒരു പെൺകുട്ടി. വെളുവെളുത്ത ശരീരം. കവുങ്ങിൻപൂക്കുലയുടെ സൗന്ദര്യവും സൗരഭ്യവും. ആരോടും സംസാരിക്കാത്ത പ്രകൃതം. മന്ദമന്ദം നടക്കുമ്പോഠം, അഴകാർന്ന സ്വന്തം കാൽവിരലുകഠം മാത്രം നോക്കി, അടിവച്ചു് അടിവച്ചു്—

എനിക്കെന്റെ കണ്ണുകളേയോ, അയാളേയോ വിശ്വസിക്കാൻ കഴിഞ്ഞില്ല.

പലരുമായി രഹസ്യം പറഞ്ഞതിൽ നിന്നും ഞാൻ ഗ്രഹിച്ചു.

ഈ വിവാഹം കൊണ്ടു്, പുരന്ദരദാസിനു് കിട്ടുന്ന സ്വത്തിന്റെ കണക്കുകഠം പ്രവചിക്കാൻ വയ്യ. വധു, ഒരു അക്ഷയപാത്രം!

ചടങ്ങുകഠം, പരിചയപ്പെടുത്തൽ, കുശലപ്രശ്നങ്ങഠം, ഭംഗിവാക്കുകഠം.

പുരന്ദരദാസ് എന്റെ അടുത്തുവന്നു് പഴയപോലെ പുഞ്ചിരിച്ചപ്പോഠം, 'വിഷ് യൂ എ ഹാപ്പി മേരീഡ് ലൈഫ്' എന്നോ, മറേറാ പറഞ്ഞാൽ മതിയായിരുന്നു.

പക്ഷേ, പെട്ടെന്നു് ഞാൻ പതുക്കെ പറഞ്ഞുപോയി:

ഈ തിരഞ്ഞെടുപ്പു് ഞാൻ പ്രതീക്ഷിച്ചില്ല.

അയാഠം ശബ്ദം താഴ്ത്തി പറഞ്ഞു:

ഒരു സിററി ബ്രെഡ് ഗേളുമായി എനിക്കു് യോജിച്ചുപോകാൻ ബുദ്ധിമുട്ടാണു്. ഐ, ഹെയ്ററ് ഏ സോസൈററി ഗേഠം ഏസ് മൈ വൈഫ്.

ദെൻ വാട്ട് ദ ഹെൽ യു വാണ്ട്?

പുരന്ദരദാസ്, നിട്ടാക്ഷിണനും എന്റെ ചെവിയിൽ പറഞ്ഞു:

ഐ വാണ്ട്, എ സ്ലെയ്വ് ഒഫ് എ വൈഫ്, ഹൂ വിൽ നെവർ ഇൻറർഫിയർ വിത്ത് മൈ ലൈഫ്.

അതിനു് മറുപടി പറയാതിരിക്കാൻ എനിക്കു് കഴിഞ്ഞില്ല.

യു ആർ ഇൻകോറിജിബിഠം, ഏൻ അഗ്ളി സൈ്വൻ.

അയാഠം ചിരിച്ചുകൊണ്ടു് പറഞ്ഞു:

ഐ ഹേഡ് എ പ്രീ ഡിററർമിൻഡ് ലൈഫ്. ഒഫ് ഓഠം ദ ഫൂഠംസ്, എററ് ലീസ്റ്റ്, യു വേർ എവയർ ഒഫ് ഇററ്! പോയി ഭക്ഷണം കഴിക്കു.

* * *

പുരന്ദരദാസിന്റെ കത്തിലെ വരികഠംക്കിടയിലൂടെ വരികളിലൂടെ ഞാൻ സഞ്ചരിച്ചു.

''ഈ കത്തുകിട്ടിയ ഉടനെ വരണം. മൈ മേരീജ് ഈസ് ഓൺ ദ റോക്ക്സ്. അവഠം ഒരു വിവാഹ മോചനത്തിനു് എന്നെ നിർബ്ബന്ധിക്കുന്നു. എന്നോടൊന്നിച്ചു് ജീവിക്കുവാൻ സാദ്ധ്യമല്ലെന്നു് അവഠം നിശ്ചയിച്ചു. ഞാനതു് അനുവദിച്ചാൽ, ദാററ് വിൽ ബീ ദ എൻഡ് ഒഫ് മൈ സോഷ്യൽ ലൈഫ്. ഇററ് ഈസ് സൂയിസൈഡൽ. ഐ വാണ്ട് ടു പ്രിവൻറ് ഇററ് അററ് എനി കോസ്റ്റ്. വരൂ, എന്നെ രക്ഷിക്കു...''

എനിക്കെന്തു ചെയ്യാൻ സാധിക്കും? വിവാഹജീവിതവുമായി ഒരു ബന്ധവുമില്ലാത്ത ഞാൻ! പക്ഷേ, പുരന്ദരദാസ്, എന്റെ സുഹൃത്താണു്. അതുകൊണ്ടു് പോകണം.

* * *

ഡ്രോയിങ് റൂമിലെ സോഫയിൽ, ശിലപോലെ ആ പെൺകുട്ടി ഇരുന്നിരുന്നു.

പുരന്ദരദാസ് ആകെ വിളറി, ചുവരും ചാരിനില്ക്കുന്നു.

ഞാൻ കയറിച്ചെന്നിട്ടും ആരും ഒന്നും സംസാരിച്ചില്ല. ആ മുറിയിലെ നിശ്ശബ്ദത, എപ്പോഠം വേണമെങ്കിലും പൊട്ടിച്ചീറി, തീരങ്ങഠം വിഴുങ്ങുന്ന ഒരു പ്രവാഹമായേക്കും.

വളരെ ശ്രദ്ധിച്ചു്, ഒരു കസേര വലിച്ചിട്ടു് അതിലിരുന്നു്, വളരെ ലാഘവത്തോടെ ഞാൻ ചോദിച്ചു:

നിങ്ങഠംക്കു് കുറച്ചു് ആതിഥ്യമര്യാദയൊക്കെ വേണ്ടേ?

അവഠം സാവകാശം പറഞ്ഞു:

എന്റെ ഭർത്താവിന്റെ സ്നേഹിതനല്ലേ? ഒന്നും പറയേണ്ട. എനിക്കു് കേഠംക്കേം വേണ്ട. ഒരു ഉപകാരം ചെയ്യാമോ? ഒരു കാറു് വിളിച്ചു് എന്നെ എന്റെ വീട്ടിൽ കൊണ്ടാക്കിത്തരാമോ? ഇരുട്ടാകുന്ന





തുടങ്ങീല്ലെ? ഈ സമയത്തു് ഒററയ്ക്കൊരു ടാക്സിയിൽ പോവാൻ എനിക്ക പേടിയാ. അതുകൊണ്ടാ.

അതൊന്നും ശ്രദ്ധിക്കാത്തമട്ടിൽ ഞാൻ ചോദിച്ചു:

എനിക്ക് കടിക്കാനെന്തെങ്കിലും തരാമോ?

അവൾ എണീററ് അകത്തുപോയി. ഒരുകപ്പി സ്കോച്ചും ഒരു ഗ്ലാസ്സും എന്റെ മുന്നിൽവച്ചു പറഞ്ഞു:

ഐസ് വാട്ടർ വേണോ? എന്റെ ഭർത്താവ് വെള്ളം ചേർക്കാറില്ല. അതും ശനിയാഴ്ചരാത്രി ക്ലബ്ബിൽ നിന്നും വന്നതിനു ശേഷം മാത്രം. വളരെ ചിട്ടയുള്ള മനുഷ്യൻ. ആരെ ബോധിപ്പിക്കാനാണ്?

ഞാൻ ഊറിച്ചിരിച്ചു പറഞ്ഞു:

വളരെ നല്ല സ്വഭാവം. എന്നും കടിക്കാറില്ലല്ലോ?

ഉത്തരം ഞാൻ പ്രതീക്ഷിക്കാത്തതായിരുന്നു.

എന്നും കടിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു?

പിന്നെ ആ പെൺകട്ടി പൊട്ടിത്തെറിച്ചു.

ഞാൻ എല്ലാദിവസവും ക്ലബ്ബിൽപോകണമത്രേ. സ്ലീവ്ലെസ്സ് ബ്ലൗസ് ധരിക്കണം. അവിടെ വരുന്ന വൃത്തികെട്ട പെണ്ണുങ്ങളുമായി കടിക്കണം. പിന്നെ അവരുടെ ഭർത്താക്കന്മാരുമായി അഴിഞ്ഞാടണം. ആ മനുഷ്യർ വലിയ ആളുകളാണത്രേ! അവർ വിചാരിച്ചാൽ ഈ മനുഷ്യന് ഉദ്യോഗക്കയററം കിട്ടുമത്രേ! ഞാൻ മരപ്പാവയൊന്നുമല്ല. എനിക്ക് പററില്ല. ഈ മനുഷ്യൻ...

തുടർന്നു സംസാരിക്കാൻ കഴിയാതെ ആ കട്ടി എന്നെ തുറിച്ചുനോക്കി.

ഞാൻ ഉടനെ പറഞ്ഞു:

എനിക്ക് വിശക്കുന്നു. അത്താഴം നേർത്തെ കഴിക്കുന്നതാണെനിക്കിഷ്ടം.

ഭക്ഷണം കഴിക്കുമ്പോൾ എല്ലാവരും നിശ്ശബ്ദരായിരുന്നു.

അത്താഴത്തിനു ശേഷം, മുകളിൽ ടെറസ്സിൽ പോയി ഞങ്ങളിരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ അവർ സംസാരിക്കാൻ തുടങ്ങി.

ആരോപണങ്ങൾ, പ്രത്യാരോപണങ്ങൾ.

വാഗ്വാദങ്ങൾ. ഇടറുന്ന കണ്ഠങ്ങൾ.

യാചനകൾ, ശാപവാക്കുകൾ...

കൊടുംകാററും, പേമാരിയും അവസാനിച്ചപ്പോൾ, വിധിപറയേണ്ടവനെപ്പോലെ ഞാനിരുന്നു.

ഞാൻ പലതും പറഞ്ഞു. രണ്ടുപേരെയും കുററപ്പെടുത്തിയും ന്യായീകരിച്ചും.

അവസാനം ഞാൻ പുരന്ദരദാസിനോടു ചോദിച്ചു:

എന്തിനിങ്ങനെ ഒരു യന്ത്രമായി ജീവിക്കുന്നു? ഒരു സാധാരണ മനുഷ്യനായിക്കൂടേ? ഇഷ്ടംപോലെ സ്വത്തുണ്ടല്ലോ?

പുരന്തരദാസ് മുഖം പൊത്തി. അനിയന്ത്രിതമായി തേങ്ങി എന്തോ പറഞ്ഞിരുന്നു.

ഞാനയാൾക്ക് സാവകാശം കൊടുത്തു.

പതുക്കെ പതുക്കെ തേങ്ങലുകൾക്കിടയിലുള്ള ദൈർഘ്യം കൂടി. പിന്നെ എല്ലാം നിലച്ചു.

അവൾ എഴുന്നേററു.

അപ്പോൾ മാത്രമാണ് ഞാനതു് ശ്രദ്ധിച്ചതു്.

അവൾ നിശ്ശബ്ദയായി കണ്ണീരൊഴുക്കുകയായിരുന്നു.

അവൾ പുരന്ദരദാസിന്റെ കസേരയുടെ പിറകിൽച്ചെന്ന്, ഒരു നിമിഷം ആലോചിച്ചുനിന്നു.

പിന്നെ, അയാളുടെ തോളുകളിലൂടെ കൈകൾ ഇട്ട്, അയാളുടെ നെഞ്ച് തലോടിക്കൊണ്ടു നിന്നു. മുഖം അയാളുടെ ശിരസ്സിൽ അമർത്തി.

അപ്പോൾ, ഞാൻ അവിടെ ഒരധികപ്പററായി.

അവരെ ഒററയ്ക്കു വിടുന്നതാണു് നല്ലതു്.

ഞാൻ എണീററു. ടെറസ്സിനടുത്തുള്ള ബെഡ്റൂമിൽ കടന്ന്, കതകുചാരി, കട്ടിലിൽ കിടന്നു.

ഇന്ന് രാത്രി, ഒരേ ശയ്യയിൽ കിടന്ന്, അവർ കുറേക്കൂടി കരഞ്ഞിരുന്നെങ്കിൽ...

എപ്പഴോ ഞാനുറങ്ങി.

* * *

പുലരുന്നതിനുമുമ്പ്, കതകുകൾ തുറക്കുന്ന ശബ്ദം എന്നെ ഉണർത്തി.

ബെഡ്റൂം ലൈററിന്റെ നേരിയ പ്രകാശത്തിൽ അവളുടെ രൂപം ഞാൻ തിരിച്ചറിഞ്ഞു.

എന്റെ കട്ടിലിന്നടുത്തു് തറയിൽ അവൾ മുട്ടുകുത്തിനിന്നു.

ഞാൻ കണ്ണുകൾ ഇറുക്കിയടച്ചു കിടന്നു.

എന്താണ് സംഭവിക്കാൻ പോകുന്നതെന്ന് അറിയാതെ ഞാൻ തരിച്ചു.

എന്റെ മനസ്സിൽ ഒരു സമുദ്രം പതുക്കെ ക്ഷോഭിച്ച് ആർത്തിരമ്പി.

ചന്ദനത്തിന്റെ നിറവും തണുപ്പുമുള്ള, അവളുടെ കൈത്തലം എന്റെ നെററിയിൽ സംശയിച്ചുനിന്നു—ഒരുനിമിഷം—അമൃതവർഷംപോലെ.

ഞാൻ കണ്ണുകൾ തുറന്ന് നോക്കിയപ്പോൾ അവൾ നടന്നകലുകയായിരുന്നു.

ശബ്ദമുണ്ടാക്കാതെ കതകുകൾചാരി, അവൾ അപ്രത്യക്ഷയായി.





# മൃഗശാലയിലെ കുരങ്ങന്മാർ മനുഷ്യരാവുമോ?



ഡോ: എ. എൻ. നമ്പൂതിരി



ചരിത്രപ്രസിദ്ധമായ ആസ്ട്രേലോപിതെക്കസ് തലയോട്ടമായി ഡോ: റെയ്മണ്ട് ഡാർട്ട് (വലതു്)

**അ**ടുത്ത കാലത്താണ്. ഒരു ചോദ്യോത്തര വേദിയിൽ പങ്കെടുക്കാൻ തിരുവനന്തപുരത്തെ എ. കെ. ജി. സെൻററിൽ ഞാനെത്തി. ഡാർവിനിസവും മനുഷ്യ പരിണാമവുമായിരുന്നു ചർച്ചാവിഷയം.

നിറഞ്ഞ സദസ്സ്. ജിജ്ഞാസ തുളുമ്പുന്ന മുഖങ്ങൾ. മനുഷ്യ പരിണാമത്തെക്കുറിച്ചറിയാൻ ഇത്രയേറെ ആളുകൾക്ക താല്പര്യമോ?

അതാ ആദ്യത്തെ ചോദ്യം: ''ഡാർവിന്റെ പരിണാമസിദ്ധാന്തം ശരിയാണെങ്കിൽ മൃഗശാലകളിൽ കഴിയുന്ന ചില കുരങ്ങന്മാരെങ്കിലും മനുഷ്യരാകണ്ടേ?''

ഞാൻ പൊട്ടിച്ചിരിച്ചുപോയി. എത്ര നല്ല ഫലിതം! സന്ദർഭോചിതവും.

തീർന്നില്ല. മറെറാരു സംശയം. ''കുരങ്ങന്മാരിൽനിന്നും മനുഷ്യരുണ്ടായതുകൊണ്ടല്ലേ ചിലക്ക് വാനരരോട് രൂപ സാദൃശ്യമുള്ളതു്?''

ഇത്തവണ ശരിക്കും ചിന്താക്കുഴപ്പത്തിലായി. മോഡറേററായ ഡോക്ടർ എം. പി. പരമേശ്വരൻ മന്ത്രിച്ചു: ''ചിരിക്കേണ്ട. പലർക്കുമുള്ള സംശയമാണ്. തീർത്തുകൊടുക്കാൻ നോക്കു.''

സുഹൃത്തെ, കുരങ്ങന്മാരിൽനിന്നും മനുഷ്യരുണ്ടായി എന്നാരു പറഞ്ഞു? ഡാർവിൻ പറഞ്ഞിട്ടില്ല. ഒരു പൊതുപൂർവ്വികനിൽനിന്നും മനുഷ്യനും ആൾക്കുരങ്ങും പരിണമിച്ചു എന്നായിരുന്നു അദ്ദേഹത്തിന്റെ നിഗമനം.

ഇതു രണ്ടും തമ്മിൽ വലിയ വ്യത്യാസമുണ്ട്. പൊതുപൂർവ്വികൻ കുരങ്ങനല്ല. അനേകലക്ഷം വർഷം മുമ്പ് ജീവിച്ചിരുന്ന ഈ ജന്തുവിന് ഇന്നത്തെ മനുഷ്യന്റേയോ കുരങ്ങന്റേയോ വലിപ്പമോ ഛായയോ ഇല്ലായിരുന്നുതാനും.

## അവസാനിക്കാത്ത തെററിദ്ധാരണ

കുരങ്ങനാണ് നമ്മുടെ പൂർവ്വികനെന്ന സംശയം ഡാർവിന്റെ വിഖ്യാതമായ ''ജൈവജാതികളുടെ ഉത്ഭവം'' എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയപ്പോൾ മുതലേ തുടങ്ങിയതാണ്. 1859 ലാണ് പുസ്തകം പുറത്തുവന്നത്. അതിനടുത്ത വർഷം പ്രസിദ്ധ പണ്ഡിതനും വാഗ്മിയുമായ സാമുവൽ വിൽബർ ഫോർഡ് ചോദിച്ചു:

''പരിണാമ വാദികളുടെ മുത്തച്ഛന്റെ താവഴിയിലോ അതോ മുത്തശ്ശിയുടെ താവഴിയിലോ കുരങ്ങന്മാർ ഉള്ളത്?''

അക്കാലത്തുതന്നെ വൂസ്റ്ററിലെ ബിഷപ്പിന്റെ പ്രിയതമ പ്രാർത്ഥിച്ചു: ''എന്റെ പൂർവ്വികർ കുരങ്ങന്മാരാണെന്ന് ഡാർവിൻ തെളിയിച്ചെങ്കിൽ ആ വിവരം ആരും അറിയരുതേ.''

ദശകങ്ങൾ കഴിഞ്ഞിട്ടും ഈ ധാരണ മാറിയില്ല. 1925-ൽ ഡാർവിനിസം പഠിപ്പിച്ചതിന് അമേരിക്കയിലെ ഒരു അധ്യാപകനെ പ്രോസിക്യൂട്ട് ചെയ്യുന്നതിനിടയിൽ സ്റ്റേററ് സെക്രട്ടറിയായിരുന്ന വില്യം ജെന്നിങ്സ് ബ്രയന്റെ പ്രഖ്യാപനമുണ്ടായി.

''നമുക്ക് രണ്ടുപേർക്കും ആഫ്രിക്കയിലെ വനങ്ങളിൽ പോയി താമസിക്കാം. അതിനിടയിൽ ഏതെങ്കിലും കുരങ്ങൻ മനുഷ്യനാകുകയാണെങ്കിൽ ഡാർവിനിസം ശരിയാണെന്ന് ഞാൻ സമ്മതിച്ചുതരാം.''

ഇതാ അരനൂററാണ്ട് കഴിഞ്ഞ് വില്യം ജെന്നിങ്സ് ബ്രയൻ തിരുവനന്തപുരത്തു് ഉദയം ചെയ്തിരിക്കുന്നു.

അദ്ഭുതംതന്നെ. ഡാർവിന്റെ പുസ്തകം പുറത്തുവന്ന് നൂററിഇരുപത്തിഅഞ്ച് വർഷം കഴിഞ്ഞ ഇക്കാലത്തും ഈ സംശയം നിലനില്ക്കുന്നതെന്താണ്? ഡോക്ടർ പരമേശ്വരൻ സൂചിപ്പിച്ചതുപോലെ വളരെയേറെ ആളുകളുടെ വിശ്വാസവുമാണിത്. ഇന്ത്യയിലേയും അമേരിക്കയിലേയും രാഷ്ട്രപതിമാർക്കുണ്ട് ഈ ധാരണ. ഡാർവിനിസത്തെ അനുകൂലിക്കുന്ന ചിലരും കുരങ്ങനെ പൂർവ്വികനായി കാണുന്നു. ആൾക്കുരങ്ങിൽനിന്ന് മനുഷ്യനുണ്ടായി എന്ന ഡാർവിൻ സിദ്ധാന്തം സ്കൂൾ സിലബസ്സിൽ നിന്നു മാററണമെന്ന് ഒരു പത്രം ഈയിടെ വാചാലമായി വാദിക്കുകയുണ്ടായി.

## ഡിസ്രേലിയും ഡാർവിനും

ഭൂമിയിൽ മനുഷ്യന് പ്രത്യേക സ്ഥാനമൊന്നുമില്ലെന്നും അവനും മററു ജീവികളും ഒരേ പൊതുപൂർവ്വികനിൽനിന്നും ഉത്ഭവിച്ചുവന്നതാണെന്നുമുള്ള വസ്തുത അംഗീകരിക്കാൻ ചില ബുദ്ധിജീവികൾക്കപോലും വിഷമമാണ്. അവരുടെ മനസ്സുകളെ ബ്രിട്ടനിലെ പ്രധാന മന്ത്രിപദത്തിലേക്കുയർന്ന ബെൻജമിൻ ഡിസ്രേലി വ്യക്തമാക്കുകയും ചെയ്തു. ''മാലാഖയുടെ പ്രതിബിംബമെന്ന കരുതേണ്ട മനുഷ്യനെ മൃഗമായാണ് ഡാർവിൻ കാണുന്നത്.''

വികാരപരമായ ഈ സമീപനം സൃഷ്ടിവാദികളും (creationists) സ്വീകരിച്ചിട്ടുണ്ട്. പതിമൂന്നു ഭാഷകളിലായി ഒരു കോടി എൺപതു ലക്ഷം കോപ്പികൾ വിതരണം ചെയ്ത ''Did Man come here by Evolution or Creation''എന്ന പുസ്തകം തുടങ്ങുന്നതുതന്നെ നിങ്ങളുടെ പൂർവ്വികർ വാനരസമാനനായ ഒരു ജന്തുവാണോ എന്നു ചോദിച്ചുകൊണ്ടാണ്.

വിദ്യാഭ്യാസവും ആശയവിനിമയ സങ്കേതങ്ങളും വിസ്മയകരമായ വികാസം പ്രാപിച്ചിട്ടും ഈ അജ്ഞത നിലനില്ക്കുന്നതെന്തുകൊണ്ടാണ്? അതോ നവീന സാങ്കേതികമാർഗ്ഗങ്ങൾ ഉപയോഗിച്ച് ഗീബൽസൻ തന്ത്രങ്ങളിലൂടെ ചിലർ വെളുപ്പിനെ കറുപ്പാക്കുകയാണോ?

നമുക്ക് ചോദ്യത്തിലേക്ക മടങ്ങാം. യുക്തിയുള്ള ചോദ്യമാണത്. കുട്ടിക്കിളിയെപ്പോലെ നമ്മുടെ കൺമുമ്പിൽ കഴിയുന്നവനാണ് കാഴ്ചബംഗ്ലാവിലെ കുരങ്ങൻ. കവി പാടിയപോലെ ''വാനരൻ വാൽപോയ് നര''നായെങ്കിൽ, ആ മാററം കാണാൻ മൃഗശാലപോലെ പററിയ സങ്കേതം മററില്ല. പക്ഷേ ഇതു വലിയ മാററം വരുമോ? ആണ് പെണ്ണായി മാറുന്നതു് നാം കേട്ടിട്ടുണ്ട്. പക്ഷേ ഏതി

അക്കിത്തം

# അദൃശ്യവാഹനൻ

അറിയുന്നുവോ മർത്ത്യ,
താങ്കളും ജനിയ്ക്കുന്ന–
ദൃശ്യസ്വരൂപികൾ
ദേവയോനികൾപോലെ
ആനയായ് കതിരയായ്
സിംഹമായ് മയിലായി
പൂനയായ് എലിയായി–
ട്ടരയന്നമായ് പോത്തായ്
കാണൊല്ലാത്തിര്യക്കിൻെറ
മുതുകത്തിരുന്നുകൊ–
ണ്ടാണു നാം പിറക്കുന്ന–
തീ മായാപ്രപഞ്ചത്തിൽ.

മോഹിച്ച ലക്ഷ്യത്തിൽച്ചെ–
ന്നെത്തുവോരൊന്നോ രണ്ടോ;
വാഹനമെത്തുന്നേട–
ത്തെത്തുന്നു മറെറല്ലാരും.

പരമാർത്ഥമെന്താണെ–
ന്നറിയില്ലെങ്കിൽക്കൂടി
മരണക്കടവത്തു
വാഹനമിറങ്ങീടും–
വരെയും ക്ലേശങ്ങളെ–
ച്ചാട്ടകൊണ്ടടിപ്പവർ
പറവൂ പക്ഷേ നമ്മൾ
വീരസ്യവിപണിയിൽ;

''മോഹിച്ചതാണിച്ചട്ട–
കാലിനെസ്സുചിരം ഞാൻ;''
''മോഹിച്ചു ഞാനിക്കോന്ത്ര–
മ്പല്ലിനെയേറെക്കാലം.''

പെട്ടെന്ന് സിംഹമാകുന്നത് ഇതിഹാസ കഥകളിൽ മാത്രമല്ലേ?

അനേകം തലമുറകളിലൂടെ മാത്രമേ ഒരു പുതിയ ജൈവജാതി ആവിർഭവിക്കുകയുള്ളൂ എന്ന വസ്തുത സാധാരണക്കാർ മാത്രമല്ല ചില ജൈവശാസ്ത്രവിദ്യാർത്ഥികൾ പോലും വിസ്മരിക്കാറുണ്ട്. അതിമന്ദമായ പരിണാമപുരോഗതിയുടെ ഒരു നല്ല ഉദാഹരണമാണ് കുതിരയുടെ വംശചരിത്രം. പട്ടിയുടെ വലിപ്പമുണ്ടായിരുന്ന ഇയോഹിപ്പസ് എന്ന പൂർവ്വികനിൽ നിന്ന് ഏതാണ്ട് അഞ്ചുകോടി വർഷത്തെ പരിണാമഫലമായി ഉരുത്തിരിഞ്ഞുവന്നതാണ് ഇന്നത്തെ അശ്വവർഗ്ഗങ്ങൾ.

## നച്ചെലിയോ നമ്മുടെ മുൻഗാമി?

കുരങ്ങൻേറയും മനുഷ്യൻേറയും പൂർവ്വഗാമിയെ കണ്ടെത്താനും അഞ്ചാറുകോടി വർഷം പിറകോട്ടു പോകണം. അപ്പോഴേക്കും ദീർഘകാലം ഭൂതലത്തിൻെറ നാഥന്മാരായിക്കഴിഞ്ഞ ഭീമകായരായ ദിനോസൗറുകളുടെ കാലം കഴിഞ്ഞിരുന്നു. സസ്തന ജന്തുക്കളുടെ പ്രാമാണ്യം ഉറച്ചുവന്നുതുടങ്ങി. അവരിൽ ഒരു ശാഖ ശലഭഭക്ഷകരായിരുന്നു. മരം കയറാൻ വാസന കാണിച്ച ഒരു വർഗ്ഗം. നച്ചെലിയുടെ വലിപ്പം മാത്രമുണ്ടായിരുന്ന ഈ ജന്തുക്കളിൽ നിന്നാണ് നമ്മുടെ ചരിത്രം തുടങ്ങുന്നതെന്നു കരുതുന്നു.

വാനരനേക്കാൾ ചെറുതും വികൃതവുമായ ഒരു ജന്തുവാണ് നമ്മുടെ മുൻഗാമി എന്ന വസ്തുത കൂടുതൽ അപമാനകരമായി ചിലർ കരുതിയേക്കാം.

അതുപോകട്ടെ. മരഞ്ചാടികളായ ഈ ആദിപൂർവ്വികർക്ക് പരന്ന മുഖവും വലിയ കണ്ണുകളുമുണ്ടായിരുന്നു. കാലം കഴിഞ്ഞതോടെ നയനങ്ങൾ ശിരസ്സിൻെറ വശങ്ങളിൽനിന്ന് മുന്നോട്ടു മാറി. അങ്ങനെ ത്രിമാനദർശനം സാദ്ധ്യമായി. അതോടെ വസ്തുക്കളുടെ രൂപം മാത്രമല്ല ദൂരവും കൂടുതൽ വ്യക്തമായി നിർണ്ണയിക്കാമെന്നുവന്നു. വൃക്ഷക്കൊമ്പുകളിലൂടെയുള്ള സഞ്ചാരത്തിന് ഈ സിദ്ധി പ്രയോജനമായി.

## വാലിൻെറ പരിണാമം

ഇതോടെ വാനരൻെറ രംഗപ്രവേശനത്തിനുള്ള കളമൊരുങ്ങി. പല താവഴികളും തറവാട്ടിൽനിന്നു പിരിഞ്ഞുപോയി. വൃക്ഷസഞ്ചാരത്തിന് കൈകാലുകളോടൊപ്പം വാലും ഉപയോഗിച്ചിരുന്ന വർഗ്ഗമാണ് ആദ്യം ഉണ്ടായത്. ഇന്നത്തെ അമേരിക്കൻ വാനരന്മാരുടെ പൂർവ്വികർ. കുറേക്കൂടി പുരോഗമിച്ച ഏഷ്യയിലെ വാനരന്മാരുടെ മുൻഗാമികൾക്ക



മരക്കൊമ്പുകളിലൂടെയുള്ള യാത്രയ്ക്ക് വാലിന്റെ ആവശ്യമില്ലാതായി.

വാലിന്റെ നീളവും ഉപയോഗവും കുറഞ്ഞുവന്നു. രണ്ടരക്കോടിവർഷംമുമ്പ് പ്ളീയോപിഥെക്കസ് എന്ന ജീവി വെളിച്ചം കണ്ടതോടെ ആൾക്കുരങ്ങിന്റെ പരിണാമം ആരംഭിച്ചു. ഈ ശാഖയുടെ ഇന്നത്തെ പ്രതിനിധിയാണ് ഏറ്റവും ചെറിയ വാലില്ലാക്കുരങ്ങായ ഗിബ്ബൺ.

ചിത്രത്തിൽ സൂചിപ്പിക്കുന്നപോലെ ഏതാണ്ട് രണ്ടുകോടി വർഷം മുമ്പാണ് മനുഷ്യന്റെയും ആൾക്കുരങ്ങിന്റെയും പൊതുപൂർവ്വികർ ജീവിച്ചിരുന്നത്. ഡ്രയോപിഥെക്കസ് എന്നു വിളിക്കുന്ന ഈ വർഗ്ഗത്തിലെ ഭിന്ന വിഭാഗങ്ങളിൽ നിന്നു പരിണമിച്ചുവന്നതാണ് ഇന്നത്തെ ആൾക്കുരങ്ങുകളായ ഒറാങ് ഉട്ടാനും ഗോറില്ലയും ചിമ്പാൻസിയും.

ഡ്രയോപിഥെക്കസിലെ ഒരു വിഭാഗം ജീവികൾ വൃക്ഷജീവിതം ഉപേക്ഷിച്ച് സമതലങ്ങളിലിറങ്ങി. അവ മനുഷ്യഭാവം ക്രമേണ ആർജിച്ചുതുടങ്ങി.

എന്താണീ മനുഷ്യഭാവങ്ങൾ? മനുഷ്യപരിണാമത്തിന്റെ ഗതിയിൽ ആർജിച്ച നാല് സിദ്ധികളേ നമുക്കിവിടെ പരിഗണിക്കേണ്ടതുള്ളൂ. രണ്ടു കാലിൽ നടക്കാനുള്ള കഴിവ്, മസ്തിഷ്കത്തിന്റെ വികാസം, ഉപകരണങ്ങളുടെ നിർമ്മാണം, തീയുടെ ഉപയോഗം.

## ചില വഴിത്തിരിവുകൾ

ഈ അളവുകോലുകൾ ഉപയോഗിച്ചാൽ മനുഷ്യപരിണാമചരിത്രം മനസ്സിലാക്കാൻ പ്രയാസമില്ല. ഏതാണ്ട് ഒന്നരക്കോടിവർഷംമുമ്പ് മനുഷ്യഭാവം ആർജിച്ച ആദ്യത്തെജീവി രംഗത്തുവന്നു. ഇന്ത്യയിലെ സാവാലിക്കുന്നുകളിൽനിന്നാണ് ഇതിന്റെ അവശിഷ്ടം കിട്ടിയത്. രാമാപിഥെക്കസ് എന്നറിയപ്പെടുന്ന ഈ പൂർവ്വികന് ശരാശരി വാനരരുടേതിനേക്കാൾ വലിയ മസ്തിഷ്കമുണ്ടായിരുന്നു. കൈകളുടെ ധർമ്മവും ഈ ജീവിയിൽ വ്യക്തമായിത്തുടങ്ങി. അതായത് മരക്കൊമ്പുകൾ ഒടിക്കാനും ഭക്ഷണം സമ്പാദിക്കാനും കൈകൾ ഉപയോഗിച്ചുതുടങ്ങിയത് ഇക്കാലത്താണ്.

നേരെനിവർന്നു നടക്കാനും കല്ലുകൾ ഉരച്ചെടുത്ത് ചില്ലറ ആയുധങ്ങൾ ഉണ്ടാക്കാനും കഴിവുനേടിയ ആസ്ട്രേലോപിഥെക്കസ് എന്ന പൂർവഗാമി ഏതാണ്ട് അൻപതു ലക്ഷം വർഷംമുമ്പ് ജീവിച്ചിരുന്നു. ഈ വർഗ്ഗത്തെ പ്രതിനിധീകരിക്കുന്ന ആദ്യതലയോട് 1924-ൽ ആഫ്രിക്കയിൽ നിന്നാണ് കിട്ടിയത്. അന്ന് ജോഹന്നാസ്ബർഗ് സർവ്വകലാശാലയിൽ പ്രൊഫസറായിരുന്ന ഡോക്ടർ റെയ്മണ്ട് ഡാർട്ടിന്റെ ഗവേഷണമാണ് ഈഘട്ടത്തിലെ പൂർവ്വികരെക്കുറിച്ചുള്ള വെളിച്ചം നമുക്ക് ആദ്യമായി പകർന്നുതന്നത്.

അറുപതു വർഷംമുമ്പ് ആഫ്രിക്കയിൽ നിന്നു കണ്ടെടുത്ത ഈ തലയോട് അടുത്തകാലത്ത് വീണ്ടും വാർത്താപ്രാധാന്യം ആർജിക്കുകയുണ്ടായി. പരിണാമചരിത്രം ചിത്രീകരിക്കുന്ന ഒരു പ്രദർശനം ഈയിടെ ന്യൂയാർക്കിൽ സംഘടിപ്പിച്ചപ്പോൾ മാന്യസ്ഥാനം അലങ്കരിച്ചത് ഈ അപൂർവ്വമസ്തിഷ്കമായിരുന്നു. ഡോക്ടർ ഡാർട്ടായിരുന്നു പ്രദർശനം സന്ദർശിച്ച ഒരു പ്രശസ്താതിഥി. ഇപ്പോൾ 91 വയസ്സായ ഡോക്ടർ ഡാർട്ടിന് കാഴ്ചശക്തി കുറവാണ്. എങ്കിലും തന്റെ സഹായിയോടൊപ്പം അദ്ദേഹം പ്രദർശനവസ്തുക്കളുടെ വിവരണം കേൾക്കുകയും ചരിത്രപ്രസിദ്ധമായ ഈ മസ്തിഷ്കം തഴുകി ആനന്ദിക്കുകയുമുണ്ടായി.

ഡോക്ടർ ഡാർട്ട് നാമകരണംചെയ്ത ആസ്ട്രോലോപിഥെക്കസിനു് ആഹാരം പാകം ചെയ്യാൻ വശമുണ്ടായിരുന്നില്ല. ഏതാണ്ട് അഞ്ചു ലക്ഷം വർഷംമുമ്പ് ജീവിച്ചിരുന്ന ഹോമോഇറക്ടസ് വർഗ്ഗം അഗ്നിയുടെ ഉപയോഗം മനസ്സിലാക്കി. ഏഷ്യയിലും ആഫ്രിക്കയിലും ഈ വർഗ്ഗം വ്യാപിച്ചിരുന്നു. അവർ മെച്ചമായ ഉപകരണങ്ങൾ ഉണ്ടാക്കി, മൃഗങ്ങളെ കൂട്ടമായിവേട്ടയാടി. ഗുഹകളിൽ താമസിച്ചു. ആഹാരം വേവിക്കാനും തണുപ്പമാറ്റാനും തീ ഉപയോഗിക്കുകയും ചെയ്തു.

ഇതോടെ ആധുനികമനുഷ്യനിലേക്കുള്ള പരിണാമത്തിന്റെ വേഗതകൂടി.

## ആരാണീ മനുഷ്യൻ?

ശാരീരികവും ബുദ്ധിപരവുമായ പരിണാമം മാത്രമല്ല മനുഷ്യനെ മനുഷ്യനാക്കിയതു്. മസ്തിഷ്കവികാസത്തോടൊപ്പം സാംസ്കാരികപരിണാമത്തിനും നാം വിധേയരായി. പ്രകൃത്യാ സ്വാർത്ഥതയുടെ മൂർത്തീകരണമാണ് മനുഷ്യൻ. തേനീച്ചയേയോ എറുമ്പിനേയോ പോലെ സമുദായനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ അവനു സാദ്ധ്യമല്ല. മറ്റുള്ള ജീവികളെ മാത്രമല്ല സ്വസഹോദരരേയും കീഴടക്കാനാണ് അവന്റെ ജന്മവാസന.

ഈ ആധിപത്യവാസനയാണ് ഒടുങ്ങാത്ത യുദ്ധത്തിനും കൂട്ടക്കൊലകൾക്കും കാരണവും.

വംശവിച്ഛേദം വരുത്താവുന്ന ഈ ഹീനപ്രവണതകളെക്കുറിച്ച് പ്രാചീനകാലംമുതലേ ക്രാന്തദർശികളായ നമ്മുടെ ആചാര്യന്മാർക്കറിയാമായിരുന്നു. സ്നേഹത്തിന്റെയും ഭൂതദയയുടേയും സന്ദേശമാണ് അവർ പ്രചരിപ്പിച്ചതു്. മനുഷ്യനിലെ പ്രാകൃതവികാരങ്ങളെ കടിഞ്ഞാണിടാൻ ഈശ്വരനാമത്തിൽ മതങ്ങൾ ശ്രമിച്ചു. അങ്ങനെ സമുദായവും ആചാരരീതികളും മനുഷ്യന്റെ നിലനില്പിനെ സഹായിക്കുകയാണു ചെയ്തതു്.

പ്ലാസ്റ്റിക് സർജറിയിലൂടെ കുരങ്ങനെ മനുഷ്യനാക്കാമെന്നും കംപ്യൂട്ടർ മസ്തിഷ്കത്തിൽ ഘടിപ്പിച്ച് ബുദ്ധി വർദ്ധിപ്പിക്കാമെന്നും വയ്ക്കുക. പക്ഷേ ആ കുരങ്ങനും മനുഷ്യനാവില്ല. അത്തരം ലക്ഷം കുരങ്ങന്മാരെ നിർമ്മിച്ചാലും അവരിലാരും അമൂർത്തമായി ചിന്തിക്കാൻ കഴിയുകയില്ല. മഹാത്മാഗാന്ധിയുടേയോ മദർ തെരീസയുടേയോ മഹത്വത്തിന്റെ സ്ഫുരണം പോലും ഈ കംപ്യൂട്ടർ കുരങ്ങന്മാരിൽ പ്രതീക്ഷിക്കേണ്ട. അവക്കെങ്ങനെ കവിയോ ഗായകനോ ദാർശനികനോ ആകാൻ കഴിയും? അനേകലക്ഷം വർഷത്തെ ജൈവപരിണാമവും അനേകായിരം വർഷത്തെ സാംസ്കാരിക പരിണാമവുമാണ് കുരങ്ങനേയും മനുഷ്യനേയും വേർതിരിക്കുന്നതു്. അടുത്ത തവണ മൃഗശാലയിലെ കുരങ്ങനെ കാണുമ്പോൾ ഇക്കാര്യം ഓർക്കുന്നതു് നന്നായിരിക്കും.



ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# ഇന്നു തൊട്ടേഴാം നാൾ

ക്ഷേത്രനടയിൽ ആൾക്കൂട്ടം കനത്തു. വിറച്ചിയാൽത്തറയിലും കൂത്തമാടത്തിലും ചുററമ്പലത്തിലും പെണ്ണുങ്ങൾ. ഒന്നരയും മുണ്ടും ഈറൻമുടിയിൽ തെച്ചിപ്പൂക്കളും നെററിയിൽ പൂച്ചാന്തും ചാർത്തിയ ഗ്രാമസുന്ദരികൾ.

മുററത്തേക്കിറക്കിവെട്ടിയ കൽപ്പടവുകളിലും ഭരണിക്കും താലപ്പൊലിക്കും പടകളിത്തല്ല് നടക്കാറുള്ള തറയിലും വെടിക്കെട്ടിനു കുഴി നിറയുന്ന പുറംവളപ്പിലും ആണുങ്ങൾ. ഒററമുണ്ടുടുത്ത്, തോർത്ത് അരയിൽക്കെട്ടി, നെററിയിൽ ചന്ദനക്കുറി തൊട്ട പുരുഷന്മാർ.

പക്ഷേ, ഉൽസവപ്പറമ്പിൽ മൗനം ഉറഞ്ഞുനിന്നു. പഞ്ചവാദ്യത്തിന്റെ താളമേളങ്ങളില്ല. വെടിക്കെട്ടിന്റെ ഘോഷങ്ങളില്ല.

ഏതോ ഭീതിയുടെ നടുക്കം ആൾക്കൂട്ടത്തിന്റെ മുഖത്ത് തളംകെട്ടിനിന്നു. അകലെ പന്തലങ്ങാടൻ മലയുടെ നീലഞൊറികളിൽ കന്നിവെയിലിന്റെ പൊളിരുകൾ അനാഥമായിക്കിടന്നു. എന്നോ കൊയ്തൊഴിയേണ്ട പാടങ്ങൾ ഒരു ദുഃഖമഞ്ഞയിതളുകൾ വിരിഞ്ഞ കൽവിളക്കുകൾക്കിടയിലൂടെ മൗനം ഇഴയുന്നതു നോക്കി ജനക്കൂട്ടം അന്തിച്ചു നിന്നു.

ആ അന്തിപ്പിൽ അജ്ഞാതമായ ഏതോ ഭീതിയുടെ കമ്പം പുരണ്ടു. ആരും പരസ്പരം മിണ്ടിയില്ല.

ചങ്ങലവിളക്കുകളിൽ തെളിഞ്ഞ തിരിനാളങ്ങൾ ചിതറിയ സ്വർണ്ണവെളിച്ചത്തിൽ ഭഗവതി മാത്രം നിസ്തുലമായ ഏതോ അറിവിന്റെ നറുങ്ങ് ഉള്ളിലൊളിപ്പിച്ച് തേജസ്വിയായി വിരാജിച്ചു. ഭഗവതിക്കു ചാർത്തിയ അരളിപ്പൂക്കളിൽ വെണ്മയുണർന്നു. തെച്ചിപ്പൂമാലകളിൽ ചോരപ്പൂത്തു.

അമ്മേ...ഭഗവതീ...

ആൾക്കൂട്ടത്തിൽനിന്ന് ആരോ വിളിച്ചു. ദൈന്യമായ നിസ്സഹായതയുടെ രോദനം. ആ രോദനത്തിന് പെട്ടെന്ന് പ്രതിധ്വനികളുണ്ടായി. ജനക്കൂട്ടത്തിൽ നിന്നുയർന്ന ആരവമായി അതു വളർന്നു. ആ ആരവത്തിന് മന്ത്രധ്വനിയുടെ നിയതമായ ആരോഹണാവരോഹണങ്ങളുണ്ടായി.

അകലെയകലെ ശംഖനാദമുയർന്നു.

നംപോലെ അവിടവിടെ ശുഷ്കമായ കതിരുകൾ കാണിക്കാൻ തുടങ്ങിയിട്ടേയുള്ളൂ. വൈകിയെത്തിയ കാലവർഷം എല്ലാം താളം തെററിച്ചിരിക്കുന്നു.

ആൽത്തറയിലെ പെണ്ണുങ്ങൾ കണ്ണോക്കിനെത്തിയ ബന്ധുക്കളെപ്പോലെ അടക്കം പറഞ്ഞു. ഒക്കത്തിരുന്നകുട്ടികൾപോലും ഉറക്കെ കരയാൻ മറന്നു. ചുററും ഇഴുകിനിന്ന മൗനം അവരേയും ഗ്രസിച്ചിരുന്നു.

നെല്ലോലകളുടെ ഗന്ധം വഹിച്ചെത്തിയ കാററിന്റെ തലോടലിൽ, ആലിലകൾ മാത്രം, വിറകൊണ്ട് ഉത്സവപ്പറമ്പിൽ ഇഴുകിനിന്ന മൗനത്തിന് ശ്രുതി മീട്ടി. ആ ശ്രുതിയുടെ പശ്ചാത്തലത്തിൽ മൗനം പെരുത്തു. ദുർമ്മേദസ്സുള്ള ഇഴജന്തുവായി അത്, പുളിയക്കാട്ടിൽ ശങ്കരൻ മൂത്താൻ വകയെന്നും പുത്തൻവീട്ടിൽ ഏരോമൻ നായർ വകയെന്നും കിഴക്കേടം താത്രി അന്തർജ്ജനം വകയെന്നും കൊത്തിയ കല്പടവുകളിലൂടെ ഇഴഞ്ഞിറങ്ങി.

കരിങ്കൽ പാകിയ ക്ഷേത്രമുററത്ത്, ചെമ്പുതകിടുകൾ പൊതിഞ്ഞ കൊടിമരത്തിനു ചുററും വെളിച്ചത്തിന്റെ ചിലമ്പുകൾ ശബ്ദിച്ചു. അരമണിക്കൂർ മുഴങ്ങി. ജനക്കൂട്ടം ഉത്തേജിതമായി. ഭഗവതിയുടെ അരുളപ്പാടുമായി വെളിച്ചപ്പാട് പുറപ്പെട്ടിരിക്കുന്നു. ദിവ്യമായ ആ അരുളപ്പാടിനായി അവർ എത്രയോ നാളായി ദാഹിച്ചിരിക്കുകയായിരുന്നു.

ഇവിടെ മഹാരോഗങ്ങൾ പടർന്നപ്പോഴെല്ലാം ദേവി ദിവ്യചൈതന്യം പ്രസരിപ്പിക്കുന്നതിൽ പിശുക്ക് കാണിച്ചിട്ടില്ല. തട്ടകത്തിലുള്ള ഉണ്ണികളെ കാത്തുരക്ഷിക്കുന്നതിൽ, അവരെ രോഗവിമുക്തരാക്കുന്നതിൽ, കൃഷിനിലങ്ങൾ ഫലഭൂയിഷ്ഠയാക്കുന്നതിൽ, പേമാരിയിൽനിന്നും വരൾച്ചയിൽനിന്നും വിമുക്തരാക്കുന്നതിൽ എന്നും ദേവിയുടെ കടാക്ഷം സിദ്ധിച്ചിരുന്നു.

ഈ വഴിത്തിരിവിലും ദേവി തങ്ങളെ കൈവെടിയില്ല.

എങ്കിലും അവർ ശങ്കിക്കാതിരുന്നില്ല—ദേവി പരീക്ഷിക്കുകയാണോ? അതോ ദേവിപോലും ഇത്തരുണത്തിൽ പരാജയപ്പെട്ടേക്കുമോ?

ഇങ്ങനെയൊന്നിന് കീഴ്‌വഴക്കമില്ലല്ലോ. വസൂരിവന്നാൽ ദേവിക്ക് ചെമ്പരത്തിമാലയും പട്ടും നേർന്നാൽ മതിയായിരുന്നു. തലേത്തട്ടി പടർന്നാൽ ചുററുവിളക്കും ചാന്തുകൊണ്ടാറാട്ടും പരിഹാരമായിരുന്നു. ചെങ്കണ്ണിന് തെച്ചിമാലയും വെള്ളിക്കണ്ണുകളും.

പക്ഷേ, ഈ വ്യാധിക്കെന്താണ് പ്രതിവിധി? എല്ലാം അറിയുന്ന കോമരത്തിനുപോലും പ്രതിവിധിയൊന്നും തോന്നിയില്ലല്ലോ.

മഞ്ഞപ്പൊടിയും മലർപ്പായസവും നേർന്നിട്ട് ഫലമൊന്നുമുണ്ടായില്ലല്ലോ. പാനയും കുരുതിയും കഴിച്ചിട്ടും നിവാരണമുണ്ടായില്ലല്ലോ. കെടാവിളക്കും നിറമാലകളും നേർന്നിട്ടും ഫലം കണ്ടില്ലല്ലോ.

അരമണികളുടേയും കാൽച്ചിലമ്പുകളുടേയും ഒച്ച ഇപ്പോഴും അകലെയാണ്.

അക്ഷമയോടെ കാത്തുനിന്ന ജനക്കൂട്ടത്തിന് ഓർക്കാനും നൊമ്പരപ്പെടാനും സ്വയം ശപിക്കാനും ഏറെയുണ്ടായിരുന്നു. എല്ലാം കലികാലവൈഭവമാണെന്നോർത്ത് കൈമലർത്താൻ അവർക്കാവില്ലായിരുന്നു.

വിഹ്വലമായ മനസ്സിൽ ഒരു ദുഃസ്വപ്നംപോലെ ഓർമ്മകളുണർന്നു.

തട്ടകത്തിലെ ഗ്രാമങ്ങളിൽ ഈ മഹാവ്യാധിയുടെ വിത്തുമുളച്ചത് പെട്ടെന്നായിരുന്നു. കുംഭച്ചൂടിൽ മലയരികിൽ പടർന്ന തീപോലെ അതാളിപ്പടർന്നു.

ആദ്യമാദ്യം ചെറുപ്പക്കാർ, ഒരു സ്വകാര്യദുഃഖത്തിന്റെ അനിവാര്യതയായി അതിനെ തള്ളിക്കളയാൻ ശ്രമിച്ചു. പരസ്പരം ചർച്ച ചെയ്യാതെ, ഏതോ മന്ത്രത്തകിടിൽ തീർത്ത ശ്രീചക്രത്തിന്റെ നടുവിൽ, അന്യാഖ്യേയമായ പ്രഹേളികയായി.

പിന്നെപ്പിന്നെ, രാത്രിയുടെ മറവിൽ, ഇരുട്ടിന്റെ പുതപ്പിനുള്ളിൽ, ചോദ്യങ്ങളും മറുചോദ്യങ്ങളുമായി പതുങ്ങിനിന്നു.

പകൽവെളിച്ചത്തിന്റെ ജാള്യതയിലേക്ക്, അതിന്റെ ഭീതി വളർന്നപ്പോഴേക്കും അതൊരു രഹസ്യമല്ലാതായി.

അന്തിച്ചുനിന്ന ജനം ചോദിച്ചു:

ദേവീ...എന്തിനീശിക്ഷ?

ദേവിക്ക് നേർന്നതെല്ലാം ഞങ്ങൾ അപ്പപ്പോൾ തന്നെ 'തീർത്തിരുന്നുവല്ലോ. കടിശ്ശികയായി വഴിപാടുകളൊന്നും ഞങ്ങടെ പേരേടുകളിൽ ബാക്കികിടക്കുന്നില്ലല്ലോ. കൊല്ലംതോറും നടത്താറുള്ള ആണ്ടറുതികളെല്ലാം ഞങ്ങൾ പൂർവ്വാധി

...കമമായിത്തന്നെ നടത്താറുണ്ടല്ലോ.

ഒരു മഹാവ്യാധിപോലെ കമ്യൂണിസം ഗ്രാമങ്ങളിൽ പടർന്നപ്പോഴും ചെറുപ്പക്കാർ ദേവിയുടെ കാര്യത്തിൽ ഒരലംഭാവവും കാണിച്ചില്ലല്ലോ. രാത്രിയുടെ മറവിൽ ഇങ്ക്വിലാബിന്റെ മക്കൾ സ്റ്റഡി ക്ലാസ്സുകൾ സംഘടിപ്പിച്ചിരുന്നുവെങ്കിലും കാളവേലയും താലപ്പൊലികളും ദേവിയുടെ നേർച്ചക്കാളകളെയും കതിരുകളേയും പുമലിലേററി പുറമ്പലത്തിനുചുററും ഓടാൻ അവരെന്നും തയ്യാറായിരുന്നുവല്ലോ.

കരിമരുന്നു പണികളും പഞ്ചവാദ്യത്തിനും വിഷുവേലയും പണപ്പിരിവിനു് അവരെന്നും മുന്നിൽത്തന്നെ ഉണ്ടായിരുന്നുവല്ലോ.

എന്നിട്ടും ദേവീ...

ചോരയും നീരുമുള്ള ചെറുപ്പക്കാരെ ഇങ്ങനെ ഭ്രമിപ്പിക്കുന്നതെന്തിനു്?

ഈ ശിക്ഷയെന്താണ് പ്രതിവിധി?



ഓരോലോലം, മുങ്ങി, കരിങ്കൽ പാകിയ അമ്പലമുററത്ത്. ശ്രീകോവിലിനു ചുററും ഇരുപത്തൊന്നുതവണ ഉരുണ്ടിട്ടും ഫലമൊന്നും കണ്ടില്ലല്ലോ.

അരമണികളുടേയും കൽച്ചിലങ്കകളുടേയും ആരവം ഏറെ അകലെയല്ല.

വെളിച്ചപ്പാടിന്റെ 'കല്പന'യിലൂടെ ദേവിയുടെ അരുളപ്പാടുണ്ടാവാം.

ഉണ്ണികളേ... ക്ഷമിച്ചിരിക്കുന്നു. ഇതുവരെ ഞാൻ ക്ഷമിച്ചിരിക്കുന്നു.

അങ്ങനെയാവുമോ 'കല്പന'? അതോ—എന്നെ മറന്നുള്ള കളി നന്നല്ല. നിങ്ങൾ ഇനിയും പഠിച്ചില്ല അല്ലേ? ഞാൻ... ഞാൻ... പഠിപ്പിക്കും... ഇതു് തുടക്കമാണ്. വരാനിരിക്കുന്ന വലിയ നാശത്തിന്റെ തുടക്കം. എന്നെ മറന്നുള്ള കളി നന്നല്ല... ഉണ്ണികളേ...

വിറച്ചിയാൽ തറയ്ക്കു പുറം കൂടിയ പെൺകുട്ടികൾക്കിടയിൽ പെട്ടെന്നു് ചലനം. അടുത്തടുത്തു വരുന്ന അരമണികളുടെ കിലുക്കം കാതോർത്തുകൊണ്ട് കണ്ണുകളിൽ ഇഷ്ടതോഴന്മാരെ ഗ്രസിച്ച വ്യാധിയെക്കുറിച്ചുള്ള ആകുലപ്പാടായി അവർ ആൽത്തറയിൽ തമ്പിച്ചുനില്ക്കുകയായിരുന്നുവല്ലോ. അവർ നാക്കിലകളിലും ഓട്ടുകിണ്ണങ്ങളിലും ദേവിക്കർപ്പിക്കാനായി നേർച്ചകൾ കരുതിയിട്ടുണ്ട്.

അവർ ഉള്ളുനൊന്തു് പ്രാർത്ഥിക്കുകയായിരുന്നു—ദേവീ ഞങ്ങളുടെ വേദന ദേവിക്കല്ലാതെ ആർക്കാണ് മനസ്സിലാവുക? ഞങ്ങൾ തേടാനാവാത്ത സ്ത്രൈണതകൊണ്ട് പ്രയോജനമെന്തു്? ഞങ്ങളറിയാതെ എന്തെങ്കിലും തെററുചെയ്തിട്ടുണ്ടെങ്കിൽ പൊറുക്കൂ ദേവീ... ഉറക്കമില്ലാത്ത രാത്രികളുടെ ഷണ്ഡത ഞങ്ങളെ ഭ്രാന്തുപിടിപ്പിക്കുന്നു. പട്ടിണിയും പരിവട്ടവുമാണെങ്കിലും ഞങ്ങൾക്ക് കാത്തിരിക്കാൻ രാത്രികളുടെ മടിക്കുത്തിലൊളിപ്പിച്ച വിനാഴികകൾ തിരിച്ചുതരൂ... വെയിലും മഴയും കൊണ്ടു് എല്ലുമുറിയെ അദ്ധ്വാനിക്കുമ്പോഴും ഞങ്ങളുടെ പഴമനസ്സിലിട്ട് ആക്കാപ്പൂക്കാകളിക്കാൻ ആ വിനാഴികകൾ തിരിച്ചുതരൂ... ഞങ്ങൾ മറ്റൊന്നും ആവശ്യപ്പെടുന്നില്ല...

ആൽത്തറയിൽ താഴേക്ക് ചാടിയ പെ...
ണ്ണിനെ ജനക്കൂട്ടം തിരിച്ചറിഞ്ഞു. കൽ...
വിളക്കിൽ കത്തുന്ന മെഴുതിരിപോലെ,
ദേവയാനി. ഈറനണിഞ്ഞ അവളുടെ
അംഗങ്ങളിൽ യൗവനം ത്രസിച്ചു. വിറ...
ച്ചിയാലിന്റെ ഇലപ്പഴുതിലൂടെ ഊർന്നിറ...
ങ്ങിയ വെയിൽച്ചീളുകൾ അവളുടെ നഗ്ന...
മായ മാറിടങ്ങളിൽ പൊൻപണച്ചുണ...
ങ്ങായി ചിതറി. അരമണിത്തുനില്ക്കുന്ന...
അവളുടെ ചുരുണ്ടമുടി കാളസർപ്പങ്ങ...
ളായി. ആ കണ്ണുകളിൽ ഏതോ ഈ...
കനച്ചു. ചുണ്ടുകളിൽ ക്രൂസലില്ലായ്...
യുടെ ചിരി പതുങ്ങി.

അവൾ അടിമുടി വിറയ്ക്കുന്നുണ്ടായിരു...
ന്നു. അവൾ അട്ടഹസിച്ചില്ല. മണ്ണിൽ
വീണുരുണ്ടില്ല. ഒന്നും പുലമ്പിയില്ല.

അടിവച്ചടിവച്ചവൾ കൽപ്പടവുകളി...

(ശേഷം 81-ാം പേജിൽ)

ഡോ: കെ. ഘവൻപിള്ള

# നോവലിലെ ഗുരുലഘുക്കൾ

ഗുരുത്വവും ലഘുത്വവും നമുക്ക് ഏറെ പരിചിതം കവിതയിലാണ്. ഗുരുലഘുക്കൾ എന്ന സ്വരവർണ്ണനകൾ വൃത്തശാസ്ത്രത്തിൽകൊടുത്തിട്ടുള്ളത് ഓർമ്മിക്കുക. എന്നാൽ നോവലിലും ഈ സങ്കല്പത്തിന് പ്രസക്തിയുണ്ടെന്ന് വിപ്രവാസിയായി ഫ്രാൻസിൽ താമസിക്കുന്ന ചെക്ക്നോവലിസ്റ്റായ മിലാൻ കുന്ദേറയുടെ ഏററവും ഒടുവിലത്തെ നോവലായ 'ഉണ്മയുടെ അസഹനീയമായ ലഘുത്വം' എന്ന കൃതി നമ്മുടെ ശ്രദ്ധയിൽ കൊണ്ടുവരുന്നു. ഇവിടത്തെ ലഘുത്വവും ഗുരുത്വവും വർണ്ണങ്ങളുടെ അല്ല, വ്യക്തിയുടെയാണ് എന്ന മുഖ്യമായ അന്തരവുമുണ്ട്. എന്താണ് ഈ ഗുരുത്വലഘുത്വങ്ങൾകൊണ്ട് നോവലിസ്ററ് ഉദ്ദേശിക്കുന്നത്? നോവലിലെ കഥാപാത്രങ്ങളെ സംബന്ധിച്ചിടത്തോളം ഇവ രണ്ടും അസ്തിത്വത്തിന്റെ പ്രശ്നങ്ങളാണ്. ഈ നോവലിനെ അടുത്ത കാലത്ത് നിരൂപണം ചെയ്ത ഒരെഴുത്തുകാരനിൽനിന്നുതന്നെ ഏതാനും വരികൾ ഉദ്ധരിക്കട്ടെ

''ജോയ്സിന്റെ 'യൂളിസിസ്സ്' പോലെ ഈ നോവലും മററൊരു നോവലുമായി ബന്ധപ്പെട്ടിരിക്കുന്നു. ആ പുസ്തകം ടോൾസ്റ്റോയിയുടെ 'അന്നാ കരിനീന'യാണ്. കുന്ദേറയുടെ നോവലിലെ തെരെസാ, റെറാമസ്, സബീന, ഫ്രാൻസ് എന്നിവർ അന്ന, വ്രോൺസ്കി, ലെവിൻ, കിററി എന്നിവരുടെ പ്രതിച്ഛായകൾ ആണെന്നല്ല ഇവിടെ ഉദ്ദേശിക്കുന്നത്. ടോൾസ്റ്റോയിയുടെ നോവലിൽ കാണുന്ന അസ്തിത്വതലത്തിലെ ഇതികർത്തവ്യതാമൗഢ്യം ദത്തെടുത്ത് കുന്ദേറ അതിനെ ഗുരുത്വലഘുത്വങ്ങളെ സംബന്ധിച്ചുള്ള ഒരു സംവാദമാക്കുന്നു എന്നാണ് അർത്ഥം. വ്രോൺസ്കിയും അന്നയും അവരുടെ വസതിയിൽ നയിച്ച ലക്ഷ്യമില്ലാത്ത ജീവിതത്തെ ടോൾസ്റ്റോയ് വർണ്ണിക്കുമ്പോൾ ഈ അസ്തിത്വത്തിന്റെ കർത്തവ്യമൗഢ്യം തന്നെയാണ് അദ്ദേഹത്തിന്റെ വിഷയം. പ്രതിബദ്ധതയിൽക്കൂടി 'ലഘുത്വ'ത്തെ ദൂരെ നിറുത്താൻ നമുക്ക കഴിയുന്നു. വിവാഹം, പ്രേമം, ബന്ധങ്ങൾ, രാജ്യഭക്തി മുതലായ കുറുകൾ തുടങ്ങിയവയാണ് ഈ ഗുരുത്വത്തിന്റെ കാന്തശക്തികൾ. നേരെമറിച്ച് വ്യഭിചാരം, സുഹൃത്തിനോടുള്ള വഞ്ചന, അസാധാരണമാർഗ്ഗത്തിലൂടെയുള്ള പോക്ക്, കുടുംബബന്ധങ്ങളുടെ വേരറുക്കൽ, സ്വന്തം നാടിനോടുള്ള വിടവാങ്ങൽ, കലാസൃഷ്ടി എന്നിവയിൽക്കൂടി നാം 'ലഘുത്വ'ത്തിന്റെ ചേരിയിലേക്ക നീങ്ങുന്നു എന്നതാണ് കുന്ദേറയുടെ വാദം. (1)

(ഉദ്ധരണം തീർന്നു)

ചെക്ക് നോവലിസ്റ്റിന്റെ ഈ ഗുരുത്വലഘുത്വസംകല്പം ശ്രദ്ധേയവും നോവലുകളുടെ വിശകലനത്തിൽ പുതിയൊരു വഴിത്താര കൂടി വെട്ടുന്നതാണെന്നും തോന്നുന്നു. നോവലുകളിലെ കഥാപാത്രങ്ങളെ സംബന്ധിച്ച് മുൻപും ചർച്ചകളും വർഗ്ഗീകരണങ്ങളും നടന്നിട്ടുണ്ട്. (2) അങ്ങനെ നാം വീരകഥാപാത്രങ്ങളെയും ഫോസ്റ്റർ പ്രസിദ്ധമാക്കിയ, കട്ടിയില്ലാത്ത കഥാപാത്രങ്ങളെയും കുറിച്ചു കേൾക്കാറുണ്ട്. കഥാപാത്രങ്ങളുടെ ഗുരുത്വലഘുത്വസങ്കല്പങ്ങൾ തികച്ചും ഈ വകുപ്പിൽ പെടുന്നതല്ല. കഥാപാത്രത്തിന്റെ സ്വഭാവഘടനയെക്കാൾ കഥാപാത്രത്തിന്റെ അസ്തിത്വഭീതികളാണ് ഇവിടെ ആധാരം. ക്രിയാത്മകങ്ങളായ നോവലുകളിൽ ക്രിയകൾ തന്നെ, അല്ലെങ്കിൽ സംഭവങ്ങൾതന്നെ കഥാപാത്രങ്ങളുടെ സ്വഭാവത്തെ കരുപ്പിടിപ്പിക്കുന്നതുപോലെ ഒരു പ്രശ്നമല്ല ഇത്.

## ചിന്താക്കുഴപ്പം പിറവിമണ്ണ്

കഥാപാത്രങ്ങളുടെ ഗുരുത്വലഘുത്വങ്ങളുടെ പിറവിമണ്ണ് ചിന്താക്കുഴപ്പം (dilemma) ആണ്. ചെക് നോവലിസ്റ്റിന്റെ കൃതിയിൽനിന്നു തന്നെ ഇത്തരം ചിന്താക്കുഴപ്പങ്ങളുടെ ഉദാഹരണങ്ങൾ എടുത്തുകാട്ടപ്പെട്ടിരിക്കുന്നു. നോവലിലെ തെറസ എന്ന കഥാപാത്രം ഗുരുത്വത്തിന് ഉദാഹരണമാണ്. വിശ്വസ്തതയും അതിലെ പതർച്ചയില്ലായ്മയും അവളിലെ ഗുരുത്വത്തിന് നിദാനമാണ്. അവൾ പാരമ്പര്യത്തിന്റെ പ്രതീകം തന്നെ. മററൊരു കഥാപാത്രമായ സബീനയാകട്ടെ മറെറാരുതരം സ്വഭാവക്കാരി. പ്രവാസിനിയാകയും ആ ജീവിതം മടുക്കുകയും വീണ്ടും മറെറാരവസ്ഥയിലേക്ക് മാറുകയും ചെയ്യുന്നു അവർ.

കുന്ദേരയുടെ നോവലിലെ കഥാപാത്രങ്ങളുടെ ഗുരുത്വലഘുത്വങ്ങൾ അധികവും കമ്മ്യൂണിസ്റ്റ് രാജ്യങ്ങളിൽനിന്ന് അന്യരാജ്യങ്ങളിൽ അഭയംകൊണ്ട വ്യക്തികളുടെ ചിന്താക്കുഴപ്പത്തിൽനിന്ന് രൂപംകൊള്ളുന്നു. പുതിയ സ്വാതന്ത്ര്യവും പഴയ മണ്ണിനോടുള്ള ഒടുങ്ങാത്ത കൂറും ദ്വന്ദ്വിപ്രതിദ്വന്ദ്വികളായി അവരുടെ അസ്തിത്വങ്ങളെ രണ്ടു ദിശകളിലേക്ക് പിടിച്ചുവലിക്കുന്നു എന്നതാണ് ഈ ചിന്താക്കുഴപ്പത്തിനു കാരണം. ഇവിടെ പുതിയ സ്വാതന്ത്ര്യം തന്നെ ഒരു യാതനയായിത്തീരുന്നു.

നമ്മുടെതന്നെ നോവലിലേക്ക നോക്കിയാൽ കഥാപാത്രങ്ങളുടെ ഇത്തരം അന്തഃസംഘർഷം പലയിടത്തും കാണുവാൻ കഴിയും. ഗുരുത്വ ലഘുത്വസങ്കല്പം കൊണ്ട് അവരെ ആടയണിയിക്കുകയും ചെയ്യാം. കഥാപാത്രങ്ങളെ വളരെയേറെ ആദർശവത്കരിച്ചിട്ടുള്ള കേശവദേവിന്റെ നോവലുകൾ നല്ല ഉദാഹരണങ്ങൾ നൽകുന്നു. പപ്പുവിനെത്തന്നെ നോക്കുക. താൻ സംരക്ഷിക്കുന്ന പെൺകുട്ടിയോട് അയാളുടെ പ്രതിജ്ഞാബദ്ധതയിൽ 'ഓടയിൽനിന്നി'ലെ പപ്പു ഒരു ഘനമുള്ള കഥാപാത്രമായി നോവലിന്റെ മുക്കാൽപങ്കിലും നില്ക്കുന്നു.. ഉറച്ച വിശ്വസ്തതയും സ്നേഹവുമാണ് ഇവിടെ പപ്പുവിന്റെ ഗുരുത്വത്തിന് നിദാനം. എന്നാൽ ഈ കഥാപാത്രത്തിന് ഒടുവിലത്തെ ഘട്ടത്തിൽ പാളിച്ചപറുന്നു. സാധാരണഗതിയിൽ നോക്കിയാൽ അയാളുടെ നട്ടെല്ലുവളയാതെ നില്ക്കുന്നു എന്നേ നമുക്ക തോന്നൂ, അയാൾ ഭാഗ്യശാലിനിയായി വിവാഹിതയായ വളർത്തുമകളോടൊപ്പം താമസിക്കാൻ പോകുന്നതിന് വിസമ്മതിക്കുമ്പോൾ.









എന്നാൽ ഇവിടെ സ്നേഹത്തിലെ വിശ്വസ്തതയുടെ ഒരു പ്രശ്നമുണ്ട്. ആ പരീക്ഷയിൽ പപ്പു തോൽക്കുന്നു. പപ്പുവിന്റെ മനസ്സിലെ ചിന്താക്കുഴപ്പം, അല്ലെങ്കിൽ അസ്തിത്വത്തിലെ അനിശ്ചിതത്വമാണ് ഇവിടെ ഈ വഴിത്തിരിവിനുകാരണം. വ്യക്തി എന്ന നിലയിൽ തനിക്കുള്ള സ്വാതന്ത്ര്യം പപ്പു കാത്തുസൂക്ഷിക്കുന്നേ മൂല്യമാണ്. അതിനോടൊപ്പം തന്റെ അസ്തിത്വത്തോട് അടുത്തുള്ളത് വളർത്തുമകളോടുള്ള സ്നേഹമാണ്. ആ സ്നേഹം അവൾ അഭയാർത്ഥിനിയായി, സംരക്ഷിതയായി നില്ക്കുന്നിടത്തോളം അയാളുടെ ദാനവും അവളുടെ ഭിക്ഷയുമാണ്. അതിൽ അവളുടെ സ്വാതന്ത്ര്യത്തിന്റെ അടിയറവയ്പുണ്ട്. എന്നാൽ അയാളിൽനിന്ന് സ്വാതന്ത്രയാകുന്ന അവൾക്ക് അയാളുടെ ദാനം ആവശ്യമില്ല. മറിച്ചാണ് കഥ. തന്റെ സ്നേഹം അവിടെ ഭാരമുള്ളതാകുന്നു; തന്റെ സ്വാതന്ത്ര്യമാണ് അവിടെ ലാഘവമുള്ള തീരുമാനം. ഈ പരിതഃസ്ഥിതിയിൽ അതുവരെ സ്നേഹത്തിന്റെയും വിശ്വസ്തതയുടെയും 'ഗൗരവം' ഉണ്ടായിരുന്ന ഈ കഥാപാത്രം സ്വന്തം സ്വാതന്ത്ര്യം എന്ന 'ലാഘവ'ത്തിലേക്ക നീങ്ങുന്നു. സ്വാതന്ത്ര്യം എന്ന മനോഹരാവസ്ഥ എങ്ങനെ ലാഘവമാകും എന്ന് ഒരു ചോദ്യമുണ്ടാകാം. എന്തിലേക്കുള്ള സ്വാതന്ത്ര്യം എന്ന ചോദ്യം സ്വാതന്ത്ര്യത്തെപ്പററി എന്നും പ്രസക്തമാണ്, എന്തിൽനിന്നു സ്വാതന്ത്ര്യം എന്ന പ്രശ്നം പോലെ തന്നെ. ഇവിടെ പിതൃത്വം എന്ന ഉത്തരവാദിത്വത്തിൽ നിന്നാണ് പപ്പുവിന്റെ സ്വാതന്ത്ര്യം. മറിച്ചായിരുന്നു വേണ്ടത്. സ്വാതന്ത്ര്യം ഉത്തരവാദിത്വത്തിലേക്കേ മുത്തുക നിവർത്താവൂ എന്നത് അസ്തിത്വവാദത്തിലെ സ്വാതന്ത്ര്യാശയത്തിന്റെ അനിഷേധ്യഘടകമാണ്. പപ്പുവിന്റെ സ്വാതന്ത്ര്യം വെറുതെ അങ്ങ നടന്നുപോകുന്ന സ്വാതന്ത്ര്യമാണ്. അങ്ങനെതന്നെ ആ പോക്കിനെ നോവലിസ്റ്റ് വിവരിക്കുന്നുമുണ്ട്. പപ്പുവിന്റെ ഈ സ്വാതന്ത്ര്യത്തിന് കനക്കുറവുണ്ട് എന്ന് നോവലിസ്ററുതന്നെ അബോധപൂർവ്വമായി മണത്തറിയുന്നുണ്ട്. അതിനാലാണല്ലോ പുതിയ പദവിയിൽ അഹമ്മതിക്കാരിയും സ്നേഹശൂന്യയുമായി ആ അമ്മയെ അവതരിപ്പിക്കേണ്ടിവന്നത്. പപ്പുവിന്റെ പ്രയാണത്തിന് സാധൂകരണം വേണം. പക്ഷെ, ഈ നാടകീയവും അർത്ഥശൂന്യവുമായ പോക്ക് പപ്പുവിനെ ലാഘവമുള്ള ഒരു കഥാപാത്രമാക്കുന്നു നോവലിന്റെ അവസാനമാകുമ്പോഴേക്കും.

കർത്തവ്യമൗഢ്യങ്ങൾക്ക് അവയുടെ സമൂഹങ്ങളുടെ മേൽവിലാസങ്ങളുമുണ്ട്. ഒരു സമൂഹത്തിലെ ഡിലെമ്മ (ചിന്താക്കുഴപ്പം) മറെറാരു സമൂഹത്തിൽ അതായിരിക്കണമെന്നില്ല. പടിഞ്ഞാറേ യൂറോപ്പിലെ കമ്മ്യൂണിസ്റ്റ് സമൂഹത്തിൽനിന്ന് പാശ്ചാത്യസമൂഹത്തിൽ അഭയംപ്രാപിച്ച ഒരാളിന്റെ ചിന്താക്കുഴപ്പം തന്റെ പുതിയ സ്വാതന്ത്ര്യവും തന്റെ മണ്ണിന്റെ പാരമ്പര്യവും തമ്മിലുള്ളതാണ്. പുതിയ രാജ്യത്തുതന്നെ ജനിച്ച അയാളുടെ മകന് ഈ ചിന്താക്കുഴപ്പം ഉണ്ടാകണമെന്നില്ല.

## സ്വാഭിമാനമല്ല

കേശവദേവിന്റെ പപ്പു ഒടുവിൽ നടന്നുപോകുന്ന ആ പോക്ക് ആത്മാഭിമാനിയായ ഒരു മനുഷ്യന്റെ ചെയ്തിയാണ് എന്നു വ്യാഖ്യാനിക്കാൻ ഒരു നിരൂപകന് കഴിയാം. ഇവിടെയും ഉത്തരവാദി സമൂഹമൂല്യത്തിന്റെ മേൽവിലാസംതന്നെ. അനുദിനജീവിതത്തിൽ പേർത്തും പേർത്തും വളയുന്ന നട്ടെല്ലുകൾക്ക് കാല്പനികമായ ദൃഢത്വം കല്പിച്ചുകൊടുക്കുന്ന ഒരു സമൂഹമാണ് നമ്മുടേത്. ഇവിടത്തെ അടിമകളെല്ലാം സ്വന്തം വളയാത്ത നട്ടെല്ലിനെ പുകഴ്ത്തുന്നു. സ്നേഹത്തിന്റെ ഉള്ളടക്കം കൊണ്ട് നോവലിന്റെ നല്ലൊരംശത്തിൽ ചൈതന്യവത്തായിരുന്ന പപ്പുവിന്റെ നട്ടെല്ല് അവസാനം നിറയൊഴിഞ്ഞ തോക്കുപോലെ ശൂന്യമായി നീണ്ടു നിവർന്നു നടന്നുപോകുന്നത് ഒരാത്മാഭിമാനത്തിന്റെ ഇതിഹാസമായി ചിലർക്ക തോന്നിപ്പോകുന്നത് ആത്മാഭിമാനത്തെക്കുറിച്ചുള്ള ഈ കാല്പനികമിഥ്യകൊണ്ടാണ്. ശൂന്യമായ സ്വാതന്ത്ര്യം സ്വാതന്ത്ര്യമല്ല. ചിലപ്പോൾ ത്യാഗമായിരിക്കും സ്വാതന്ത്ര്യത്തിന്റെ അപരപര്യായം. അത്തരം ഒരു കഥാപാത്രത്തെയാണ് ദേവ് 'അയൽക്കാരിലെ' സുമതിയമ്മയിൽക്കൂടി സൃഷ്ടിച്ചിരിക്കുന്നത്. ഏതാനും അംശങ്ങളിൽ സി. വി. യുടെ സുഭദ്രയെ ഓർമ്മിപ്പിക്കുന്ന ഈ കഥാപാത്രം തന്റെ ത്യാഗത്തിലും ദുരന്തത്തിലുംകൂടി അന്ത്യംവരെ ഗുരുത്വം നേടിയിരിക്കുന്നു. മകനോടുള്ള സ്നേഹമാണ് രോഗത്തിലും അവഹേളനത്തിലുംകൂടി അവൾക്ക് ഈ സ്വഭാവഗൗരവം കൊടുത്തിരിക്കുന്നത്.

പൊതുവിൽ കേശവദേവിന്റെ കഥാപാത്രങ്ങൾ അമിതമായി ആദർശവത്കരിക്കപ്പെട്ടിരിക്കുന്നു, കാല്പനികതയുടെ മൂശയിൽ വാർക്കപ്പെട്ടിരിക്കുന്നു എന്നൊരു ഖണ്ഡനവിമർശമുണ്ട്. എന്നാൽ ഒരു കഥാപാത്രത്തിന്റെ ഗുരുത്വം ഇത്തരം ആദർശങ്ങളിൽക്കൂടിയാണ് ലഭിക്കുന്നത് എന്നതാണ് വസ്തുത. ഇതുതന്നെ കഥാപാത്രങ്ങളെ അവിശ്വാസ്യരാക്കുന്നു എന്നു പറയുന്നത് കഥാപാത്രങ്ങൾ ഇന്ന പരിതഃസ്ഥിതികളിൽ ഇന്ന വിധത്തിലേ ഇരിക്കാവൂ എന്ന നിയാമകത്വത്തിന്റെ നീട്ടാണ്. ഒരേ പരിതഃസ്ഥിതിയിൽ രണ്ടു കഥാപാത്രങ്ങൾ ഭിന്നരൂപങ്ങളിൽ പ്രതികരിക്കുന്നു എന്നതുതന്നെ ഈ നിയാമകത്വനിയമത്തിന്റെ നിഷേധമാണ്. കഥാപാത്രത്തിന്റെ ഗുരുത്വമോ ലഘുത്വമോ ആദ്യന്തം കാണുന്ന സ്ഥായിഭാവമാണ്.

സി. വി. രാമൻപിള്ളയുടെ സുഭദ്രയെ മുകളിൽ പരാമർശിച്ചല്ലോ. വേണമെങ്കിൽ ആ കഥാപാത്രത്തിന് അസ്ഥിരമായ വിശ്വസ്തത ഉണ്ടാകാമായിരുന്നു. രാജശത്രുവിന്റെകുടുംബത്തിൽ ജനിച്ച അവൾ അമ്മാവനോടൊപ്പംനിന്ന് രാജാവിനെ തള്ളിപ്പറഞ്ഞാൽ അത് സ്വാഭാവികം മാത്രമായിരിക്കും. എന്നാൽ സുഭദ്ര എന്തു ചെയ്യുന്നു? അചഞ്ചലയായിനിന്ന് സ്വഭാവത്തിന്റെ ഗുരുത്വത്തിന് ഉദാഹരണമാകുന്നു. ഈ ലേഖനത്തിൽ പരാമൃഷ്ടനായ ചെക്ക് നോവലിസ്റ്റിന്റെ ഒരു കഥാപാത്രം പീഡിതനാകുന്നുണ്ട്. ടോമസ്. നാട്ടിൽനിന്ന് സ്വയം വിരമിച്ച് മറെറാരു രാജ്യത്തു പൊയ്പോയ അയാൾ തിരിച്ചുവരാൻതീരുമാനിക്കുന്നു. വന്നു കഴിഞ്ഞതിനുശേഷം മുമ്പൊരിക്കൽ എഴുതിയ ഒരു ലേഖനം പിൻവലിക്കാൻ അയാളോട് മുകളിലുള്ള ഉദ്യോഗസ്ഥന്മാർ ആവശ്യപ്പെടുന്നു. അയാൾ വിസമ്മതിക്കുന്നു. ഒടുവിൽ തുടർച്ചയായി താഴത്തെ താഴത്തേ റാങ്കിലേക്ക് അയയ്ക്കപ്പെടുന്ന ആ മനുഷ്യന് ഒരു ജന്നൽ കഴുകുന്ന ജോലികിട്ടി—ഏററവും താഴ്ന്നപടിയിലുള്ള ജോലി. ഇവിടെ അയാളുടെ ലഘുത്വത്തിന്റെ കഥ തുടങ്ങുന്നു. ജന്നൽ കഴുകാൻ അയാൾ ഏതെല്ലാം വീട്ടിൽ പോകുന്നുവോ അവിടത്തെയെല്ലാം വീട്ടമ്മമാരെ അയാൾ വ്യഭിചരിക്കുന്നു. കുന്ദേരയുടെ വാക്കുകളിൽ അയാൾ ഒരു ഇതിഹാസഭീമനായ സ്ത്രീലമ്പടൻ ആകുന്നു; ഗാനകാവ്യലോലനായ സ്ത്രീലമ്പടനാകാതെ ഈ രണ്ടാമത്തേതായിരുന്നെങ്കിൽ അയാൾ ഈ സ്ത്രീസമ്പർക്കങ്ങളിൽക്കൂടി ആദർശസ്ത്രീയെ അന്വേഷിക്കുമായിരുന്നു.

കേശവദേവിന്റെ പപ്പു ഗുരുത്വത്തിൽ നിന്ന് ലഘുത്വത്തിലേക്ക് വഴുതിവീണ

ഒരു കഥാപാത്രമാണെങ്കിൽ ലഘുത്വത്തിൽനിന്ന് ഗുരുത്വത്തിലേക്ക് ഉയർന്ന ഒരു കഥാപാത്രമാണ് സി. വി. യുടെ ചന്ത്രക്കാരൻ. അഹങ്കാരിയും നിധിമോഹിയും പ്രാകൃതനുമായ ചന്ത്രക്കാരൻ ആത്മത്യാഗത്തിന്റെ ഉജ്ജ്വല പരിവേഷം ചൂടി അന്ത്യം വരിക്കുന്നതാണ് സി. വി.യുടെ ചരിത്ര്യാഖ്യായികയിലെ കിരീടധാരണ കഥകളിൽ ഒന്ന്. പ്രാകൃതമായ ഭാഷണംകൊണ്ട് നമ്മെയൊക്കെ ചിരിപ്പിക്കുകയും ദുരകൊണ്ടും ദുർമ്മോഹംകൊണ്ടും നമ്മെക്കൊണ്ട് വെറുപ്പിക്കുകയും ചെയ്യു ഈ മനുഷ്യൻ കാലപ്രവാഹംപോലെ ഒഴുകിവന്ന് ദിക്കുകളുടെ പരിമിതികളെ നക്കി നശിപ്പിച്ച ഒരു മഹാപ്രളയത്തിൽ ജ്ഞാനസ്നാനം ചെയ്ത് ആത്മത്യാഗത്തിന്റെ പര്യായമായുയർന്ന് തന്റെ കുടുംബത്തിലെ സന്താനവല്ലിയെ സംരക്ഷിച്ച് അന്ത്യം വരിക്കുന്നതിൽ ലഘുത്വത്തിൽനിന്ന് ഗുരുത്വത്തിലേക്കുയർന്ന ഒരു കഥാപാത്രത്തിന്റെ ഇതിഹാസം സി. വി. ആഖ്യാനം ചെയ്യുന്നു. സി. വി. യുടെ കഥാപാത്രങ്ങളെല്ലാം ഈ വളർച്ചയുടെ ഗ്രാഫിനാൽ അളക്കപ്പെടാം എന്ന് ഇവിടെ അഭിപ്രായമില്ല. ചിലർ ഗാംഭീര്യത്തിന്റെയും ഉദാത്തതയുടെയും മുനകളിൽ പ്രത്യക്ഷപ്പെട്ട് അന്ത്യംവരെ ആ നീളം വീതികളില്ലാത്ത സൂചിമുനകളിൽത്തന്നെ നിന്ന് അവിടെത്തന്നെ വീണ് ലഘുത്വത്തിലേക്ക് വഴുതിവീഴാത്ത ഗുരുത്വം പാലിക്കുന്നു. ഇവരുടെ ഗുരുത്വത്തിന്റെ ആവിഷ്കാര ശൈലികൾക്ക് അന്തരമുണ്ടെന്നേ ഉള്ളൂ. രാജാവാകാൻ കാംക്ഷിച്ച ഹരിപഞ്ചാനനന്മാർ രാജപ്രൗഢിയോടെ ആദ്യന്തം ആത്മഗൗരവം പ്രകാശിപ്പിച്ചപ്പോൾ, രാജാവുതന്നെ ആയിരുന്ന ധർമ്മരാജാവ് ആദ്യന്തം സാത്വിക പ്രൗഢിയിൽ നിലകൊള്ളുന്നു. കുഞ്ചൈക്കുട്ടിപ്പിള്ള കാര്യക്കാരെപ്പോലെയുള്ള ഒരു കഥാപാത്രം സി. വി. യുടെ നോവലിൽ പർവ്വതത്തിന്റെ കൊടുമുടിപോലെ ഉയർന്നുനില്ക്കുന്നതു് ഈ അവസാനംവരെ പാലിച്ച ഗൗരവംകൊണ്ടുതന്നെ. രാജ്യസ്നേഹത്താലും രാജഭക്തിയാലും പ്രചോദിതനായ ഈ മഹാവീരൻ ഒടുവിൽ അവയ്ക്കു രണ്ടിനും ഉറപ്പുകൊടുക്കുവാൻ ആത്മത്യാഗം ചെയ്യുന്നു. മനുഷ്യനെപ്പററി അവസാനത്തെ അഭിപ്രായം പറയുന്നതിന് അവന്റെ അന്ത്യംവരെ കാത്തിരിക്കണമെന്ന് ആരോ— സോക്രട്ടീസാണെന്നു തോന്നുന്നു—ഒരിടത്തു് പറയുന്നുണ്ട്. കഥാപാത്രങ്ങളുടെ കാര്യത്തിലും ഇതു് ശരിയാണ്. സി. വി. യുടെ നോവലുകളിൽ-പ്രത്യേകിച്ച് ധർമ്മരാജായിലും രാമരാജാബഹദൂറിലും—നോവൽ ശില്പത്തിലും കഥാപാത്രഘടനയിലും കാണുന്ന ആദ്യന്തപ്പൊരുത്തം ഒരു സർഗ്ഗവൈഭവം ആണെങ്കിലും ഒരാത്മഗൗരവത്തിന്റെ അടയാളം കൂടിയാണെന്നും ഈ ഘട്ടത്തിൽ സൂചിപ്പിക്കേണ്ടതുണ്ട്. തന്റെ കഥാപാത്രങ്ങളുടെ അന്ത്യത്തിൽ അവരുടെ ആരംഭത്തിൽ എന്നപോലെ സി. വി. ശ്രദ്ധിച്ചു. ജീവിതത്തിൽ നേടാത്ത ഗൗരവം ചിലപ്പോൾ മരണത്തിൽ നേടി. വീരപുരുഷന്മാരുടെ വിഹാരരംഗമാണ് സി. വി. നോവലുകൾ എന്ന ചൊല്ലിന്റെ അർത്ഥവും ഇതുതന്നെ. ഈവക കഥകളൊന്നും കാണാതെ 'മാർത്താണ്ഡവർമ്മ' യിലെ 'ഐവാനോ'യുടെ നിഴൽ കണ്ട് സി. വി. യെ തിരിച്ചറിയാതെ പോകുന്നതു് കഷ്ടമെന്നേ പറയേണ്ടൂ.

## ആദ്യന്തം ലഘുത്വം

ആദ്യന്തം ഗുരുത്വമുള്ള കഥാപാത്രങ്ങൾ, അല്ലെങ്കിൽ ലഘുത്വത്തിൽ തുടങ്ങി ഗുരുത്വത്തിലേക്ക് നീങ്ങി അന്ത്യബിംബത്തിന് ആ പരിവേഷം നേടുന്ന കഥാപാത്രങ്ങൾ എന്നിങ്ങനെ രണ്ടു തരക്കാരെ നാം സി. വി. യുടെ നോവലുകളിൽ കണ്ടു. എന്നാൽ ലഘുത്വത്തിൽ തുടങ്ങി ലഘുത്വത്തിൽ അവസാനിക്കുന്നതായി നാം കാണുന്ന ചില കഥാപാത്രങ്ങളും സി. വി. കണ്ടു്. ഇവയിൽ തീരെനിസ്സാരരായ കുടന്തയാശാൻ, ബപ്പു ചോഴൻ തുടങ്ങിയവരും ഉകളോട്.

> നന്മയെ നന്ദിക്കുകയും തിന്മയെ നിന്ദിക്കുകയും ചെയ്യുന്ന പരമ്പരാഗതമായ നോവൽ സ്വരൂപത്തിൽ നിന്നു് അവബോധ പ്രധാനമായ ആധുനിക നോവൽ തികച്ചും തിരിഞ്ഞുനിൽക്കുന്ന ഒരു താവഴിയിൽപ്പെടുന്നുണ്ടോ?

രാര്യയോടുമുള്ള കൂറിനാൽ ഇടയ്ക്കിടയ്ക്ക് ഗുരുത്വം നേടുന്ന പെരിഞ്ചക്കോടനെപ്പോലെയുള്ള കഥാപാത്രങ്ങളുമുണ്ട്. ഇങ്ങനെ ഏതെങ്കിലും തരത്തിൽ ഗുരുത്വമുള്ള കഥാപാത്രങ്ങളെക്കൊണ്ട് സി. വി. യുടെ ആഖ്യായികകൾ ഒരുദാത്തമായ അന്തരീക്ഷം സൃഷ്ടിക്കുമ്പോൾ ചന്തുമേനോന്റെ കഥ ഭിന്നമാണ്.

സാധാരണതയ്ക്കു് ആഖ്യായികീകരണത്തിൽക്കൂടി അസാധാരണത്വം കൊടുത്ത ആളാണ് ചന്തുമേനോൻ. സാധാരണതയിൽ ഉദാത്താംശങ്ങൾ കുറയും. എന്തുകൊണ്ടെന്നാൽ ഉദാത്താംശങ്ങൾ മനസ്സിന്റെ സൃഷ്ടികളാണ് അധികവും. ചന്തുമേനോന്റെ ഇന്ദുലേഖ ഒരു ഗുരുത്വമുള്ള കഥാപാത്രം തന്നെ. പക്ഷേ, ഉദാത്തതയുള്ള കഥാപാത്രവുമല്ല. സ്നേഹത്തിലുള്ള ഉറപ്പാണ് ഇന്ദുലേഖയുടെ ഗുരുത്വത്തിന്റെ നിദാനം. ഇതുതന്നെ സാധാരണയുള്ളതല്ലായ്കയാലാണ് ചന്തുമേനോൻ സാധാരണതയിൽ അസാധാരണത്വം സൃഷ്ടിച്ചിരിക്കുന്നു എന്നു പറഞ്ഞതു്. മലയാള നോവലിലെ ഗുരുത്വമുള്ള ഒരു കഥാപാത്രമായി ഇന്ദുലേഖ നിലനില്ക്കുന്നു. എന്നാൽ ഈ നോവലിലെ സൂരിനമ്പൂരിയെ ലഘുത്വത്തിന്റെ മണ്ണുകൊണ്ടാണ് നോവലിസ്റ്റ് വാർത്തിരിക്കുന്നതു്. നായികയില്ലെങ്കിൽ ചേടി മതി എന്ന അയാളുടെ നിലപാടിൽ സ്വഭാവത്തിലെ ലഘുത്വം കണ്ണുമിഴിച്ചു നില്ക്കുന്നു.



സൂരിനമ്പൂരിയുടെ ലഘുത്വം ഒരാദ്യന്ത ലഘുത്വമാണ്.

## ദർശനവും കഥാപാത്രവും

മലയാളനോവലിന്റെ ചരിത്രം നോക്കിയാൽ കേശവദേവിന്റെ തലമുറവരെയുള്ള നോവലിസ്റ്റുകൾ ഒരു പ്രത്യേകതരം മൂല്യലോകത്തിന്റെ മുശയിൽ തങ്ങളുടെ നോവലുകൾ വാർത്തെടുത്തു എന്ന് സാമാന്യമായി പറയാം. ഇവിടെ വികാര ദാർഢ്യം, ഉറച്ച സ്നേഹം, വിശ്വസ്തത തുടങ്ങിയ മൂല്യങ്ങൾ പ്രസക്തങ്ങളാണ്. കഥാപാത്രങ്ങളുടെ ഗുരുത്വമോ ലഘുത്വമോ നിർണ്ണയിക്കാനുള്ള അളവുകോലുകൾ ഈ മൂല്യലോകത്തിന് തനതായുണ്ട്. ഇവിടെ ഉറച്ച വിശ്വസ്തതയുള്ള ഒരു കഥാപാത്രം ഗുരുത്വപദവി നേടുന്നു. കൂറില്ലാതെ കുടമുടയ്ക്കുന്നവൻ ലഘുത്വപദവിയിലേക്ക് താഴുകയും ചെയ്യും. അത്തരം പരമ്പരാഗതമായ മൂല്യങ്ങളുടെ നാട്ടുവാഴിത്തമുള്ളിടത്തു് കഥാപാത്രങ്ങൾ ആ നാട്ടുവാഴിത്തത്തിന്റെ നിയമങ്ങൾ അനുസരിച്ച് വാഴുകയോ വീഴുകയോ ചെയ്യും. എന്നാൽ ഇത്തരം മൂല്യങ്ങളെത്തന്നെ ചോദ്യംചെയ്യുന്ന ഒരു വ്യവസ്ഥിതിയിലോ? അവിടെ കഥാപാത്രങ്ങളെ വർഗ്ഗീകരിക്കാനുള്ള അളവുകോലുകൾതന്നെ ഒടിഞ്ഞുപോകുന്നില്ലേ? എം. ടി. വാസുദേവൻ നായരുടെ തലമുറയിൽ തുടങ്ങി അല്പാല്പമായും ആധുനികവും അസ്തിത്വവാദപരവുമായ നോവലുകളിൽ പ്രകടമായും സംഭവിച്ചതു് ഇതാണ്. നന്മതിന്മകൾക്ക് നാട്ടുവാഴിത്തമുള്ള ഒരു മൂല്യവ്യവസ്ഥിതിയിൽ കഥാപാത്രങ്ങൾ ഇവയുടെ പരിവേഷം അണിയുകയോ അണിയാതെയോ ഇരിക്കുന്നതു് എന്നു നമുക്ക് പരിശോധിക്കാനാവും. എന്നാൽ നന്മതന്നെ തിന്മയുടെ മുഖംമൂടിയായിരിക്കുമ്പോഴോ? അവിടെ നന്മതിന്മകൾ ആത്യന്തിക മൂല്യമുള്ളവയല്ല, ആപേക്ഷിക പ്രയോജനം മാത്രമുള്ളവയാണ്. സമൂഹത്തിന്റെ മുൻപിലെ നന്മയുടെ മുഖാവരണം അസ്തിത്വത്തിന്റെ പാപ്പരത്തത്തെ മറച്ചുവയ്ക്കുന്ന ഉപകരണമാണെന്ന് അത്തരം നന്മതിന്മകളിൽ വിശ്വാസം നശിച്ച അസ്തിത്വാന്വേഷികൾ ഉറപ്പിച്ചു പറയുന്നു. കീർക്കേഗാഡു മുതൽ സാർത്രുവരെയുള്ള അസ്തിത്വവാദികൾ ഈ കമ്പോളത്തിലെ ആകർഷണീയമായ നന്മയെ തോലുരിച്ചു കാണിക്കുന്നു. അത്തരം ഒരു വ്യവസ്ഥിതിയിൽ വിശ്വസ്തത തുടങ്ങിയ ഗുണങ്ങളുടെ സത്യവാങ്മൂലമുള്ള കഥാപാത്രത്തിന്റെ ഗുരുത്വവർണ്ണന നിലനില്ക്കാതാകുന്നു. 'മനുപുരട്ടലി'ലെ കഥാപാത്രമായ റൊകാൻറിൻ ടൗൺ മ്യൂസിയത്തിൽ കാണുന്ന ചിത്രങ്ങളിലെ ഉഗ്രപുരുഷന്മാരെല്ലാം അവരുടെ കാലഘട്ടത്തിലെ ഗുണസമ്പന്നന്മാരായിരുന്നല്ലോ. നല്ല ഇച്ഛാശക്തിയുള്ളവർ; ഔപചാരിക ദാനശീലത്താൽ അനുഗൃഹീതർ. ഞങ്ങനെ പലതും. എങ്കി-

ലും അവരുടെ ജീവിതങ്ങളിലെ അസ്തിത്വത്തിന്റെ പാപ്പരത്തം പ്രകടമായിരുന്നു.

'ആധുനിക' മലയാള നോവലിൽ കാണുന്ന കഥാപാത്രങ്ങളെ ഗുരുത്വ ലഘുത്വ ചിന്തയുടെ അളവുകോൽകൊണ്ട് അളക്കാൻ വയ്യാത്തത് ഇതുകൊണ്ടാണ്. മാനദണ്ഡംതന്നെ ഒടിഞ്ഞ അളവുകോലായിരിക്കുന്നു. നിയത നൈതിക ധർമ്മങ്ങളിൽനിന്ന് ഭിന്നമായ ഒരു മൂല്യലോകത്താണ് ഈ കഥാപാത്രങ്ങളുടെ നില. നിഷേധത്തിന്റെ നെല്ലിപ്പലകയിൽ എത്തിനിൽക്കുന്ന ഇവർ ഒരു പുതിയ സെൻസിബിലിററിയിൽ ശ്വാസംവിടാൻ വീണ്ടും വെള്ളത്തിൽക്കൂടി മുക്കിളിയിട്ട് ഉയരുകയാണ്. മൂല്യങ്ങളോടുള്ള നിസ്സംഗത ഇവരുടെ മുദ്രാവാക്യവും ഒരു വേള ഒരു പുതിയ മാനവിക സെൻസിബിലിററിയോടുള്ള അവ്യക്തമായ പ്രതിജ്ഞാബദ്ധത ഇവരുടെ മൗനമന്ത്രവുമാണ്. 'ഖസാക്കിന്റെ ഇതിഹാസ'ത്തിലെ രവി ഖസാക്കിൽ ഒരു സ്കൂൾ നടത്തിയ കാര്യം ഗാന്ധിസേവാസംഘത്തിന്റെ വാർത്താപത്രികയിൽ സ്ഥാനം നേടുകയില്ല. പഞ്ചായത്തിന്റെ ഭരണറിപ്പോർട്ടിൽ തീരെയില്ല. ഒരു തീവ്രമായ ആദർശമൊന്നും അതിന്റെ പിൻപിലില്ല. ആദർശമുൾപ്പെടെ പലതിനോടുമുള്ള ഒരു മടുപ്പിന്റെ നേരംകൊലയാണ് ആ സ്കൂൾ നടത്ത്. എന്നാൽ രവിയുടെ ഖസാക്കിലെ താമസത്തിനിടയ്ക്ക് ഓലക്കുടികളിലെ പരമ്പുതട്ടികളുടെ സുഷിരങ്ങളുടെ ഇടയ്ക്കുകൂടി അരിച്ചിറങ്ങുന്ന മണ്ണെണ്ണ വിളക്കിന്റെ പ്രകാശംപോലെ ഒററ രൂപാവട്ടത്തിൽ കാണാറാവുന്ന മനുഷ്യബന്ധങ്ങളുടെ പ്രകാശം ഞാൻ കാണുന്നു. തീവ്രവികാരങ്ങളോടു മൊഴിചൊല്ലിയ ഒരു ദാർശനിക മനസ്സിന്റെ അർദ്ധസുഷുപ്തിയിലെ ശാന്തസ്വരവും കേൾക്കാറാകുന്നു. എന്നാൽ ഇവിടത്തെ മാനവികത മനുഷ്യനെ നന്നാക്കാൻ ധൃതിപ്പെടാതെ മനുഷ്യനെ കണ്ടെത്തുകമാത്രംകൊണ്ട് തൃപ്തിപ്പെടുന്ന ഒന്നാണ്. അതിനാൽത്തന്നെ നന്മതിന്മകളുടെ നൈതിക വൈഭവത്തിൽ ഊർജ്ജം ആർജിക്കുകയോ ഊററം കൊള്ളുകയോ ചെയ്യുന്ന കഥാപാത്രങ്ങളുടെ ഒരു ലോകം ഈ നോവലിലില്ല; അവരുടെ ഗുരുത്വമോ ലഘുത്വമോ ഇവിടെ തീരെപ്രസക്തവുമല്ല. 'ജീവിതം ഇവിടെ ഉറങ്ങിക്കിടക്കുന്ന ഒരു സിംഹമാണെങ്കിൽ കഥാപാത്രങ്ങൾ അതിന്റെ മൂക്കിലെ ശ്വാസത്തിൽ പറന്നുനടക്കുന്ന ഈച്ചകളാണ്. നൈതികമൂല്യങ്ങളുടെകരുവിൽ വാർത്ത കഥാപാത്രങ്ങൾ നമ്മുടെ പുതിയ സംവേദനത്തിന്റെമൂശയിൽവാർത്ത നോവലുകൾക്ക് കൈമോശംവന്നിട്ടുണ്ട് എന്നത് ഒരു വിധിയല്ല, വിവരണം മാത്രമാണ്. 'ആൾക്കൂട്ടം'പോലെയുള്ള ഒരു നോവലിന്റെ കഥയും ഇതുതന്നെ. നോവലിലെ ഒററകഥാപാത്രം ആൾക്കൂട്ടമാണ്. ഇവിടെയും ലക്ഷ്യബോധമില്ലായ്മപോലും ഒരു ലക്ഷ്യമായിട്ടില്ലാത്ത കുറെ വ്യക്തികളാണുള്ളത്. അവരുടെ ഓരോ നിമിഷവും അടുത്ത നിമിഷത്തിന്റെ വാഗ്ദാനമല്ല, വ്യാമോഹമാണ്. ആധുനികമനുഷ്യന്റെ ഏകാകിത്വവും അവന്റെ ഭാഗധേയത്തിന്റെ അന്യനിയന്ത്രണവും അവന്റെ ലക്ഷ്യബോധമില്ലായ്മയും, ദുരന്താവബോധവും ജീവശ്വാസംപോലെ സ്പർശിച്ചറിയാവുന്ന ഈ നോവലും ഇച്ഛാശക്തിയുടെ എല്ലുകൾകൊണ്ട് പണിതെടുത്ത കഥാപാത്രങ്ങളെ സൃഷ്ടിക്കാതെ പോയിരിക്കുന്നു. ജീവിതത്തിന്റെ ഒരു മണ്ഡലത്തിൽ അത്തരം വ്യക്തികൾ പ്രവർത്തിക്കുമ്പോഴും ഔപചാരികവിജയം കൈവരിക്കുമ്പോഴും ജീവിതം എന്ന അർത്ഥശൂന്യതയും ലക്ഷ്യമില്ലായ്മയും ഒരു വാസ്തവമായിട്ട് അവശേഷിക്കുന്നു എന്ന ദർശനം ഇത്തരം ഒരു നോവൽ സൃഷ്ടിച്ചേതീരൂ. കാഫ്കയുടെ 'കുററവിചാരണ'യിലെപ്പോലെ ഒരു നാളു് ഒരു ബാങ്കുദ്യോഗസ്ഥനെ രണ്ടുപേർ അറസ്ററുചെയ്തു കൊണ്ടുപോകുകയും അയാൾ ചെയ്തകുററം എന്തെന്നറിയാതെതന്നെ അയാളെ വിസ്തരിക്കുകയും ഒരു നായെപ്പോലെ അയാളെ വധിക്കുകയും ചെയ്യുന്ന ഒരു ലോകത്തിൽ മനുഷ്യഭാഗധേയം നിയതമാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിക്കുന്നു എന്നു വിശ്വസിക്കണമെങ്കിൽ കുറെ പാടുപെടണം. അതിനാൽ അത്തരം അർത്ഥശൂന്യതയ്ക്ക് മൂർത്തസംവേദനം സമ്മാനിക്കുന്ന നോവലുകൾ അർത്ഥശൂന്യത എന്ന അർത്ഥം സംഭാവനചെയ്ക തന്നെ ചെയ്യുന്നു. എന്നാൽ ഈ സമീപനത്തിന് അനുഗുണമായി കഥാപാത്രങ്ങളുടെ രൂപവും ഭാവവും മാറുന്നതുകൂടി മനസ്സിലാക്കേണ്ടതുണ്ടെന്നുമാത്രം. ആ വസ്തുത ചൂണ്ടിക്കാണിച്ചാൽ നോവൽ നിരൂപകന്റെ കൃത്യം ചെയ്തുകഴിഞ്ഞു. കഥാപാത്രങ്ങളുടെ ഗുരുത്വലഘുത്വ പരിഗണനയിൽ ഈ കഥാപാത്രങ്ങൾ എവിടെ നില്ക്കുന്നു എന്നതും ചൂണ്ടിക്കാണിക്കേണ്ടതുണ്ട്.

## അസ്തിത്വവ്യഥയും മിഴിവുള്ള കഥാപാത്രവും

ഇത്തരം അസ്തിത്വവ്യഥയുള്ള കഥാപാത്രങ്ങളെ വികാരങ്ങളുടെ പരിമാണങ്ങളിൽ സ്പന്ദിക്കുന്ന കഥാപാത്രങ്ങളാക്കാൻ വിഷമമാണ് എന്നതാണ് പരമാർത്ഥം. കഥാപാത്രങ്ങൾക്ക് മാനങ്ങൾ ലഭിക്കുന്നത് വികാരങ്ങളിലൂടെയോ, ക്രിയകളിൽക്കൂടിയോ സംഭവങ്ങളിൽക്കൂടിയോ ആണ്. ഇവിടെ പരാമർശിക്കുന്ന തരം നോവലിലാകട്ടെ തന്നെക്കാൾ കരുത്തുള്ള ശക്തികളുടെ കൈയിൽ കിടന്ന് കഥാപാത്രം പിടയുകയാണ്. തൂക്കിക്കൊല്ലാൻ പോകുന്ന ഒരു പ്രതി വളർന്ന പ്രത്യക്ഷമാനദണ്ഡങ്ങളുള്ള ഒരു കഥാപാത്രമല്ല. ഒരു ദോസ്തവ്സ്കിയുടെ കൈയിൽ അത്തരം ഒരു കഥാപാത്രം അശക്തനായ മനുഷ്യന്റെ വ്യഥ ആകമാനം ഒരാറടി മനുഷ്യശരീരത്തിൽ ഒതുങ്ങിയും ഒരു കാല ബിന്ദുവിൽ തീവ്രീഭവിച്ചും നില്ക്കുന്ന സംസാരിക്കുന്ന ദയനീയതയുടെ ചിത്രമാകാം. എന്നാലും കഥാപാത്രത്തിന്റെ ചേഷ്ടകളിലോ ആകാരപ്രകാരങ്ങളിലോ നിഴലിക്കുന്ന ഒരു വ്യക്തിത്വത്തിന്റെ കഥ അവിടെയില്ല. തൂക്കാൻ കൊണ്ടുപോകുന്നതിന്റെ തലേ രാത്രിയിലെ കുററവാളിയുടെ ഹൃദയം ദോസ്തവ്സ്കി



വരച്ചുകാട്ടിയിട്ടുണ്ട്. താൻ എന്തു കുററം ചെയ്തു എന്ന് അറിയാത്ത മനുഷ്യനെ രണ്ട് ആരാച്ചാരന്മാർ നഗരത്തിനു വെളിയിൽ കൊണ്ടുപോയി വധിക്കുന്നത് 'കുററവിചാരണ'യിൽ കാഫ്കയും വർണ്ണിക്കുന്നു. എന്നാൽ ഇവിടെയെല്ലാം കഥാപാത്രം ഒരു മനുഷ്യാവസ്ഥയുടെ പ്രതീകമാണ്. ഒരു വ്യക്തി എന്ന നിലയിൽ ഈ കഥാപാത്രങ്ങൾ വെളുത്ത ഉടുപ്പിട്ടിരിക്കുന്നോ, കൊലയ്ക്കു കൊണ്ടുപോകും മുൻപ് ബാർലിവെള്ളം കുടിച്ചോ, കാപ്പികുടിച്ചോ എന്നെല്ലാമുള്ള വ്യക്തിജീവിത സംഭവങ്ങൾക്ക് ഏറെ പ്രസക്തിയില്ലെന്നർത്ഥം. അതായത് യാഥാസ്ഥിതിക മാനദണ്ഡത്തിൽ ക്രിയയോ സ്വഭാവമോ സംഭവമോ കൊടുക്കുന്ന കഥാപാത്ര ചിത്രീകരണത്തിന് ഇവിടെ ഏറെ പ്രസക്തിയില്ലെന്നർത്ഥം. മനുഷ്യഭാഗധേയത്തെ മനുഷ്യനു വെളിയിലുള്ള ശക്തികൾ നിയന്ത്രിക്കുന്നു. മനുഷ്യഭാഗധേയത്തെ സ്വയം രൂപീകരിക്കുന്നിടത്താണ് ഗുരുത്വമോ ലഘുത്വമോ മററു മാനങ്ങളോ ഉള്ള കഥാപാത്രത്തിന്റെ എലുകകൾ വരയ്ക്കാനാവുന്നത്. അതിനാലാണ് ആധുനികനോവലിൽ തനിക്കുനിയന്ത്രിക്കാനാവാത്ത ശക്തികളുടെ പിടിയിൽപ്പെട്ട മനുഷ്യൻ എന്ന ഒരൊററ കഥാപാത്രത്തെ കാണിക്കുമ്പോൾ മുൻനോവലുകൾ പ്രതികഥാപാത്രഭിന്നങ്ങളായ സ്വഭാവങ്ങൾക്കു രൂപം നൽകുന്നു എന്നു പറയാവുന്നത്.

ഇതുകൊണ്ട് കാഫ്കാ തുടങ്ങിയവരുടെ നോവലുകളിലും അവയുടെ അന്തരീക്ഷത്തെ ആവാഹിച്ചുകൊണ്ടുള്ള ആധുനിക മലയാളനോവലിലും കഥാപാത്രങ്ങളുടെ അനുദിനജീവിതങ്ങളോ പ്രതിനിമിഷഭാവഭേദങ്ങളോ മനുഷ്യാവസ്ഥ എന്ന ഇരുമ്പുഭാരത്താൽ തികച്ചും നിഷ്കാസിതമായിരിക്കുന്നു എന്ന് വിചാരിക്കരുത്. അതുപോലെ തന്നെ ദയനീയനായ, ഇതികർത്തവ്യതാമൂഢനായ മനുഷ്യന്റെ ചിത്രം നോവലിൽനിന്ന് കൊച്ചുകൊച്ചു ദുഃഖങ്ങളിൽ കരയുകയും സന്തോഷങ്ങളിൽ ചിരിക്കുകയും ചെയ്യുന്ന സാധാരണ കഥാപാത്രങ്ങളെ അമ്പെ! ബഹിഷ്കൃതരാക്കി എന്നും വിചാരിക്കരുത്. ഒരു കട്ടത്ത മൂടൽമഞ്ഞുപോലെ നോവലിന്റെ അന്തരീക്ഷത്തിൽ അടയിരിക്കുന്ന 'മനുഷ്യാവസ്ഥ'യ്ക്കിടക്ക് മനുഷ്യന്റെ അനുദിനജീവിതാനുഭവങ്ങളുമുണ്ട്. പക്ഷേ നോവലിലെ മുഖ്യകഥാപാത്രമായ 'മനുഷ്യാവസ്ഥ'യുടെ മർദ്ദത്തിൽ ഈ കഥാപാത്രങ്ങളോ ഈ അനുഭവങ്ങളോ ഒളിഞ്ഞും തെളിഞ്ഞും നില്ക്കുകമാത്രമേ ചെയ്യുന്നുള്ളു എന്നർത്ഥം.

കഥാപാത്രപരമായി ഇത്തരം ആധുനികതയുടെ ഫലം ജീവിതത്തിൽനിന്ന് സ്പന്ദിക്കുന്ന എലുകകൾ സമ്പാദിച്ച് ജീവിതത്തിന്റെ പശ്ചാത്തലത്തിന് രഞ്ജിപ്പായോ ഭഞ്ജിപ്പായോ നില്ക്കുന്ന കഥാപാത്രങ്ങൾ മലയാളനോവലിൽ ചുരുങ്ങിയിരിക്കുന്നു. കഥാപാത്രം സ

ചേഷ്ടികളിൽക്കൂടി വളരാതെ മനുഷ്യാവസ്ഥയുടെ നിഴലിന്റെ നിഴലാകുന്നു. ഇതിനാൽ നോവലുകൾ കൂടുതൽ ആന്തരികമൂല്യമുള്ളവയും വായനക്കാരനുള്ള അന്തർമുഖത്വത്തിന് അത്താഴവുമാകുന്നു എന്നതു ശരിതന്നെ. നോവലിസ്റ്റു തന്നെ ആഖ്യാനകാരന്റെ പദവിയിൽനിന്ന് ആചാര്യപദവി അവലംബിക്കുകയും ചെയ്യുന്നു.

ഈ സ്ഥിതിവിശേഷത്തിൽ അന്തർലീനമായി ഒരു വൈരുദ്ധ്യമുണ്ടെന്നും തോന്നുന്നു. മനുഷ്യാവസ്ഥയുടെ സംവേദനം നിർവഹിക്കുന്ന ആധുനികനോവൽ ഒരു കണക്കിന് മനുഷ്യന്റെ സംവേദനശക്തിക്ക മൂർച്ചകൂട്ടുകയും ജീവിതാവബോധത്തെ ജീവത്താക്കുകയും ചെയ്യുന്നു. കാഫ്കായുടെ 'കോട്ട'യിലേക്ക് സ്വന്തം സംവേദനശക്തിയെ ആഴ്ത്തിയ ഒരു വായനക്കാരന് ജീവിതത്തിന്റെ വക്രവഴികളെയും പരിണാമമില്ലാത്ത പര്യടനത്തെയും അവബോധവിഷയമാക്കാതെ വയ്യ. അതുപോലെ 'കുറ്റവിചാരണ'യുടെ സർഗ്ഗാത്മകമായ പാരായണം 'കുറ്റം' എന്ന പ്രതിഭാസത്തെത്തന്നെ വിചാരണചെയ്യാനാണ് നമ്മെ പ്രേരിപ്പിക്കുക. ആ കുറ്റം കുറ്റവാളിക്ക് അജ്ഞാതവും അതിന്റെ ശിക്ഷ അതിനാൽത്തന്നെ കടുത്ത അനീതിയുമാകുമ്പോൾ ജീവിതമെന്ന വിവരക്കേടിന്റെ ബോധം വിഷലിപ്തമായ ഒരസ്ത്രംപോലെ നമ്മുടെ അവബോധമണ്ഡലത്തെ കീറിമുറിക്കുന്നു.

## അവബോധനോവലും സന്മാർഗ്ഗനോവലും

നോവലിനെപ്പറ്റിത്തന്നെ ഇവിടെ ഉയർന്നുവരുന്ന സാങ്കേതികമായ ചോദ്യം ഇതാണ്. ഏതു് അവബോധവും അതിന്റെ നിജസ്വരൂപത്തിൽ ഒരു ജ്ഞാനോദയവും യാഥാർത്ഥ്യത്തിന്റെ പ്രകാശവലയത്തിൽ മുങ്ങിക്കുളിയുമാകയാൽ നന്മയെ നന്ദിക്കുകയും തിന്മയെ നിന്ദിക്കുകയും ചെയ്യുന്ന പരമ്പരാഗതമായ നോവൽ സ്വരൂപത്തിൽനിന്ന് അവബോധപ്രധാനമായ ആധുനിക നോവൽ തികച്ചും തിരിഞ്ഞുനില്ക്കുന്ന ഒരു താവഴിയിൽപ്പെടുന്നുണ്ടോ? അതോ അവബോധത്തിന്റെ സന്മാർഗ്ഗനിഷ്ഠ ചില പരമ്പരാഗത നോവൽ മൂല്യത്തിലും അതിന്റെ അഗാധതയും ആകമാനത്വവും മറ്റൊരിടത്തു് എന്ന അന്തരമേ ഉള്ളോ? പരിശോധന അർഹിക്കുന്നൊരു വിഷയമാണിതു്.

നോവലിലെ കഥാപാത്രങ്ങളുടെ ഗുരുത്വലഘുത്വങ്ങളെ ആസ്പദിച്ചാരംഭിച്ച ഈ ലേഖനം മനുഷ്യാവസ്ഥയുടെ മഹാ നിരർത്ഥത നിഴലിക്കുന്ന ആധുനിക നോവൽ സ്വന്തം ഇച്ഛാശക്തിയുടെ വാളും പരിചയുമെടുത്തു് ജീവിതത്തോടു് മല്ലടിക്കുന്ന മാനമുള്ള കഥാപാത്രങ്ങളുടെ കാര്യത്തിൽ ഏറെക്കുറെ തരിശുഭൂമിയായി നിലകൊള്ളുന്നു എന്നു് മുകളിൽ പറഞ്ഞു. മനുഷ്യാവസ്ഥയുടെ മുമ്പിൽ മാഴ്കിപ്പോയി അവശനായ ദയനീയനാണ് ഇവിടെ കഥാപാത്രം. എന്നാൽ സമകാലിക മലയാളനോവലിലെ ആകെക്കഥ ഇതാണെന്നു പറകവയ്യ. അസ്തിത്വത്തിന്റെ അനന്തസാദ്ധ്യതയിൽ, അതിന്റെ തനിമയിൽ എത്തിനില്ക്കുന്ന ഒരു കഥാപാത്രത്തിന് സ്വത്വത്തിന്റെ പരിക്ഷീണിപ്പിക്കുന്ന ശുക്ലസ്രാവം അസാദ്ധ്യമാണ്; സാദ്ധ്യതയിലേക്ക് നീളുന്ന ക്രിയാപരതയിൽ അയാൾ ഊർജ്ജംകൊള്ളും. അവിടെ പരിദേവനത്തിന്റെ സ്ഥാനത്തു് പരാക്രമം പത്തിവിടർത്തുകയും പണിയെടുക്കുകയുംചെയ്യും. ക്രിയയുടെ ചോയ്സ് അസ്തിത്വത്തിന്റെ അടിസ്ഥാനമൂല്യമാണ്. ഇത്തരം ആശയം ഉൾക്കൊള്ളുന്നൊരു നോവലിൽ കർമ്മനിരതരായി കഥാപാത്രങ്ങൾ സ്വയം മാനങ്ങൾ ആർജ്ജിക്കും. മനുഷ്യാവസ്ഥയിൽ പരിക്ഷീണരായി അയഞ്ഞ ഞരമ്പുകളുടെ മൂർച്ഛാവരോഹണത്തിൽ(anti climax) മാഴ്കിവീണു വിലപിക്കുന്നതു് കാല്പനികതയാണെങ്കിൽ, അത്തരം സന്ദർഭങ്ങളിൽ മൂല്യബദ്ധമായ തീരുമാനങ്ങളിലും ലക്ഷ്യബദ്ധമായ ക്രിയയിലും അസ്തിത്വം വിശ്വസിക്കും. കഥാപാത്രങ്ങൾക്ക് ഗുരുത്വവും ലഘുത്വവും സിദ്ധിക്കുന്ന ഒരു സ്ഥിതിവിശേഷമായിരിക്കും അതു്. അവിടെ നോവൽ ജീവിത വ്യാഖ്യാനത്തിന്റെ പ്രതിബിംബം ആകെത്തന്നെ ജീവിതത്തിന്റെകൂടി പ്രതിബിംബമാകും.

## പരമ്പരാഗത കഥാപാത്ര സങ്കല്പത്തിലേക്ക്

എന്നാൽ നോവലിന്റെ ദാർശനികാന്തരീക്ഷത്തിന്റെ സുതാര്യമായ പ്രഭാതമഞ്ഞിൽ കഥാപാത്രങ്ങളുടെ കായമനസ്സുകൾക്കുള്ള എല്ലുകൾ അവ്യക്തമായിപ്പോകുന്നതു് പലപ്പോഴും പലയിടത്തും കാണുന്നൊരു വസ്തുതയാണ്. ഇതു ഏറ്റവും പ്രകടമാകുന്നതു് ദർശനം ഒരു നീതിവാക്യത്തിന്റെ നിഷ്ഠുരതയോടും ഒരു ഫോർമുലയുടെ ഭിത്തിയായും നോവലിൽ കടന്നുകൂടുമ്പോഴാണ്. ഈ ബുദ്ധിപരതയിൽ മനുഷ്യജീവിതങ്ങൾ നിഴലുകളായും, ഊരും പേരുമില്ലാതെ ഫോർമുലകളുടെ സന്ദേശം വഹിക്കുന്നവരുമാകും. നമുക്ക് കമ്പിസന്ദേശം എത്തിച്ചുതരുന്ന ശിപായിയുടെ നാമരൂപങ്ങളും മേൽവിലാസവും അപ്രസക്തമാണല്ലോ. കഥാപാത്രങ്ങളുടെ അന്തരംഗസ്ഥിതികളോ ആചാരചര്യകളോ അത്രമേൽ ശ്രദ്ധിക്കുന്ന പരമ്പരാഗതമായ നോവൽ സിദ്ധികളിൽ ശ്രദ്ധവയ്ക്കാതെ ഭാഷയിൽ നിന്നു് ഭാവത്തെ ഉരുത്തിരിപ്പിക്കുക, മനുഷ്യജീവിതത്തോടു് നോവലിസ്റ്റിനുള്ള ദാർശനിക മനോഭാവത്തിന് അനുഗുണമായി നരകർമ്മങ്ങളിൽ മൃഗകർമ്മവും മറിച്ചും അന്യാരോപിക്കുക തുടങ്ങിയ ദാർശനികസിദ്ധികൾ തന്റെ പല നോവലുകൾക്കും കല്പിച്ചുകൊടുത്ത ജോൺ ഹോക്സ് എന്ന അമേരിക്കൻ നോവലിസ്റ്റ് അടുത്തകാലത്തായി ഈ സമ്പ്രദായത്തിന് അയവു വരുത്തി വ്യക്തിത്വമുള്ള കഥാപാത്രങ്ങൾക്ക് കൂടുതൽ കൂടുതൽ സ്ഥാനം കൊടുക്കുന്നതിനെക്കുറിച്ച് ഒരു നിരൂപകൻ എഴുതിയിരിക്കുന്നതു് ഈയിടെ വായിച്ചു. (3) ദർശനത്തോടുകൂടി വ്യക്തിത്വമുള്ള കഥാപാത്രങ്ങളെയും നോവലിൽ സംക്രമിപ്പിക്കുവാൻ കഴിഞ്ഞിട്ടുള്ള 'ആധുനികരും' അല്ലാത്തവരുമായ നോവലിസ്റ്റുകളും നമുക്കു തീരെ ഇല്ലാതില്ല. കാഫ്കായാൽ പ്രചോദിതനായി ദാർശനികാന്തരീക്ഷം നോവലുകളിൽ ഉൾക്കൊള്ളിക്കാൻ കഴിഞ്ഞിട്ടുള്ള കാക്കനാടൻ അതേസമയം ചോരയും നീരുമുള്ള കുറെ കഥാപാത്രങ്ങളെ സൃഷ്ടിക്കാനും കഴിഞ്ഞിട്ടുള്ള ഒരു നോവലിസ്റ്റാണ്. മൈനർ കഥാപാത്രങ്ങളുടെ കൂട്ടത്തിലെ സോ, സോഫണി തുടങ്ങിയവർക്കുപോലും കുറെ വ്യക്തിത്വമുണ്ട്. ആരാച്ചാരന്മാർക്ക് കാഫ്കായുടെ ആരാച്ചാരന്മാരെക്കാൾ നിറപ്പകിട്ടുമുണ്ട്. ഒരു ദർശനത്തിന്റെ വ്യാസവും വ്യാഖ്യാനവും പരിരക്ഷിച്ചുപോകുന്നതിനോടൊപ്പം കഥാപാത്രങ്ങളുടെ മിഴിവു് കാത്തുസൂക്ഷിക്കാനും കഴിഞ്ഞിട്ടുള്ള നോവലിസ്റ്റാണ് വിലാസിനി. അസ്തിത്വവാദത്തിന്റെ തന്നെ വ്യത്യാസരൂപത്തിലുള്ള വ്യാഖ്യാനങ്ങളെക്കാൾ ക്രിയാരൂപത്തിലുള്ള വ്യാഖ്യാനത്തിന് ഭാരതീയ ചിന്തയുടെ അനുശാസനത്തോടുകൂടി ഊന്നൽ നൽകുന്ന ഈ നോവലിസ്റ്റിന് അക്കാരണത്താൽത്തന്നെ തന്റെ കഥാപാത്രങ്ങളിൽ ചിലരെ ക്രിയാപരതയുടെ മിഴിവിൽ വാർത്തെടുക്കാൻ കഴിഞ്ഞിട്ടുണ്ട്. ഇത്തരം നോവലുകളിൽ മനുഷ്യാവസ്ഥയുടെ പ്രതിബിംബം പോലെ മനുഷ്യന്റെ കഥയും തന്മൂലം അവശ്യം ഉണ്ടായിരിക്കും. അവിടെ കഥാപാത്രങ്ങളുടെ ഗുരുത്വലഘുത്വാദികൾ പ്രസക്തി ആർജ്ജിക്കുന്ന പ്രമേയങ്ങൾ ആകുകയും ചെയ്യുന്നു.

---

(1) സലീൽ ത്രിപാഠി: സൺഡേ സ്റ്റാൻഡാർഡ്. ജൂലൈ 15. 1984.

(2) ഇ. എം. ഡബ്ലിയു. ടില്യാർഡ്. The Epic Strain in the English Novel (1958).

എഡ്വിൻ മുയിർ: The Structure of the Novel.

പെഴ്സി ലബ്ബക്ക്: The Craft of fiction.

ഇ. എം. ഫോസ്റ്റർ: Aspects of the Novel.

എം. പി. പോൾ: നോവൽ സാഹിത്യം.

(3) തോമസ് പാലക്കീൽ—John Hawkes—A Writer's Writer Span. ജൂലൈ 1984. "Hawkes has tried progressively to reduce the abstraction of the form and content of his fiction...An increasing need to parady the conventional novel led him to conventionalise the narrative in his later novels. Likewise, the Hawkes characters who could never grow as persons have also begun to claim their dues."



## സേതു

# രണ്ട് ദാർശനിക കഥകൾ

### ഒന്ന്

കറണ്ട് പണിമുടക്ക് കാരണം വെളിച്ചവും കാററുമില്ലാത്ത ഒരുമാതിരി കാലം. ഓച്ചന്തുരുത്തിലെ ഒരു ലത്തീൻ ദമ്പതികളായ ആൻറപ്പനും അന്നക്കുട്ടിക്കും പ്രകൃതിയുടെ പ്രകോപനം സഹിക്കാനായില്ല. എന്തും വരട്ടെ എന്ന് നിരീച്ച് അവരങ്ങ് ഒരുമ്പെട്ടിറങ്ങി. മുഹൂർത്തവും കാലവും ബീജഗണിതവുമൊക്കെ ഒത്തുചേർന്നപ്പോൾ സംഗതി പിശകി. അന്നക്കുട്ടിയുടെ ഉള്ളിൻെറയുള്ളിൽ വിത്ത് പൊട്ടി. മുള വിരിഞ്ഞു. ഇല വിരിഞ്ഞു. അപ്പോഴേക്കും കറണ്ട് പണിമുടക്ക് തീരുകയും ആൻറപ്പന് വെളിവുണ്ടാകുകയും ചെയ്തിരുന്നു. സംഗതി കഴഞ്ഞല്ലോ ഈശോയേ എന്നായി ആൻറപ്പൻ. കാര്യമൊക്കെ ശരിതന്നെ; എല്ലാ പ്രകൃതി വിരുദ്ധവും സഭാ തീരുമാനങ്ങൾക്ക് എതിരുമായ യാതൊരുവിധ ഏർപ്പാടുകൾക്കും ഞാനില്ല, എന്ന് അന്നക്കുട്ടിയും.

വാസ്തവത്തിൽ കറണ്ടുണ്ട് മുറിക്കാൻ മുൻകൈ എടുത്തതും അങ്ങനെ ആൻറപ്പൻ ദമ്പതികളെ ചതിച്ചതും അയൽവീട്ടുകാരനായ ഔസേപ്പ എന്ന കറണ്ട് ജീവനക്കാരനായ ചെകുത്താനായിരുന്നു. അത് ആൻറപ്പന് മനസ്സിലാകുകയും ചെയ്തു. എന്തായാലും, ഇത് വെറുമൊരു കാലിക പ്രാധാന്യമുള്ള അബദ്ധം മാത്രമാണെങ്കിലും സംഗതി തുടക്കത്തിൽത്തന്നെ റിയലിസ്റ്റിക്കായി. കൈകാര്യം ചെയ്തില്ലെങ്കിൽ കുഴഞ്ഞുപോകുമെന്ന് ഒമ്പത് സന്താനങ്ങളുള്ള ആൻറപ്പന് ബോദ്ധ്യമായി. അതുകൊണ്ട് അന്നക്കുട്ടിയെ ഒരുവിധത്തിൽ പ്രലോഭിപ്പിച്ച്, കബളിപ്പിച്ച് ഇത്തരം കർമ്മങ്ങളിൽ വിദഗ്ദ്ധനും അല്പസ്വല്പം വൈദ്യവും പിന്നെ കുറെ ജാലവിദ്യയും മന്ത്രവാദവുമൊക്കെ വശമുള്ള അച്ചാശാൻ എന്ന പാർട്ടിയുടെ അടുക്കൽ ചെന്നുചാടി.

ഇതുസംബന്ധമായി ചെയ്യേണ്ട കർമ്മങ്ങളെല്ലാം അച്ചാശാൻ യഥാവിധി ചെയ്തുവെന്നാണ് റിപ്പോർട്ട്. എന്തായാലും പിശാച് ഓർക്കാപ്പുറത്ത് കറണ്ട് മുറിച്ചതുകൊണ്ടുണ്ടായ അത്യാഹിതവും അതോടെ മുറിഞ്ഞ് രണ്ടും രണ്ടായത്രെ.

ഇതോടെയാണ് ഓച്ചന്തുരുത്ത് എന്ന ലത്തീൻപ്രദേശത്ത് മാജിക്കൽ റിയലിസം എന്ന ഏർപ്പാട് പ്രസിദ്ധമായിത്തീർന്നത്.

### രണ്ട്

ഇടക്കാലത്ത് ഞാനൊരു ചെറുകിട രോഗിയായെന്ന് പറയാതെ വയ്യ. ആദ്യം ഒരു നടുവേദന. പിന്നെ അവൻ അവിടന്ന് താഴോട്ടിറങ്ങി (റേഡിയേററ് ചെയ്യുക എന്ന് മെഡിക്കൽ ഭാഷ) കാല് വേദനയാകുന്നു. കഴപ്പ്, തരിപ്പ്. ചുരുക്കത്തിൽ കാലുകുത്തി നടക്കാൻ പങ്കപ്പാട്. ഒരു കണക്കിന്, വശംകെട്ട ഒരു ദുർന്നടപ്പുതന്നെ.

ആദ്യം കൈവച്ച ഡോക്ടർ രോഗത്തിന് പേരു് വിളിച്ചു. വളരെ പോപ്പുലറാണ് രോഗം. സെഡൻററി ശീലമുള്ള പെററിബൂർഷ്വാകൾക്ക് വരാവുന്ന ക്ലീനായ ദുരന്തം. പ്രതിവിധിയായി ഇരുപത്തഞ്ച് കിലോഗ്രാം ഇരുമ്പുകട്ടികൾ അരക്കെട്ടിൽ തൂക്കിയിട്ട് ഏറെനാൾ കിടക്കാൻ വിധിയായി. ഒപ്പം പലവിധ തെറാപ്പികളും.

സംഗതി കുറയുന്നില്ല. അപ്പോൾ പരക്കെ അറിയപ്പെടുന്ന ഒരു രോഗിയും ഇക്കാര്യത്തിൽ കാര്യമായ വിജ്ഞാനം നേടിയ ആളുമായ ഒരു ചങ്ങാതി പറഞ്ഞു: നമുക്കൊരു കിഴിപരിപാടി ആയാലോ? എന്തായാലും ആയുർവ്വേദമല്ലേ, ശല്യംചെയ്തില്ല. ആയ്ക്കോട്ടെ, ഞാൻ സമ്മതിക്കുന്നു. അങ്ങനെ കിഴിയജ്ഞം തുടങ്ങുന്നു. സാമാന്യം ആരോഗ്യമുള്ള രണ്ടുപേർ കിഴി കുത്തുന്നു. ഉഴിയുന്നു. ഉഴിഞ്ഞ് ശരീരമാകെ ചുരുട്ടിക്കൂട്ടി പഴന്തുണിപോലെയാക്കുന്നു. കിടന്നു കൊടുക്കാൻ പരമസുഖം. കർമ്മം കഴിയുമ്പോഴും ആകെക്കൂടി ഒരു സുഖം. സംഗതി കുറയുന്നുണ്ടോ എന്ന് ഒരു നേരിയ സംശയം. അപ്പോൾ ഉഴിച്ചിലുകാർ ചിരിക്കുന്നു. അങ്ങനെ പെട്ടെന്നൊന്നും കുറയത്തില്ല സാറേ, നല്പരിക്കകഴിയട്ടെ.

നല്പരിക്ക കഴിഞ്ഞിട്ടും സംഗതി പഴയതുപോലെതന്നെ. വേദന കുറയുന്നോ കൂടുന്നോ എന്ന സംശയത്തിൽ നാളുകൾ കടന്നുപോകുന്നു. ആയിടയ്ക്ക്, തീരെ നിരീക്കാതെ ഒരു ഡോക്ടർ ചങ്ങാതി വീട്ടിൽ വന്നുചാടുന്നു. അവൻ എന്നെ കഠിനമായി വിരട്ടുന്നു. ഈ ഇരുപതാം നൂററാണ്ടിലും നീ ഇത്തരം പഴഞ്ചൻ കളികളൊക്കെ കളിച്ച് കാല് വെടക്കാക്കാനാണോ ഭാവം? ഓട്, നഗരത്തിലെ പ്രസിദ്ധനായ ഓർത്തോപീഡിക്കിൻെറ അടുക്കലേക്ക്, ഒരുനിമിഷം പോലും കളയാതെ...

സത്യം പറയാമല്ലോ, മാഷേ. ഇത്തരം ചുററുപാടുകളിൽ രോഗിയുടെ കർമ്മം കേൾക്കുക, അറിവ് സമ്പാദിക്കുക, അനുസരിക്കുക എന്നതു മാത്രമാണ്. സ്വന്തമായ അഭിപ്രായം സാധാരണയായി ഉണ്ടാകേണ്ട കാര്യമില്ല. അല്ല, ഇനി ഉണ്ടെങ്കിൽത്തന്നെ പഞ്ചഭൂതങ്ങളിലൂടെയും പഞ്ചേന്ദ്രിയങ്ങളിലൂടെയും പകർന്നുകിട്ടുന്ന വിജ്ഞാനം ഉണ്ടാക്കുന്ന കൺഫ്യൂഷനിൽ ആകെ കറങ്ങി വിരണ്ടുപോ



കാറാണ് പതിവ്. എന്തായാലും ഓർത്തോൻ നോക്കി. ഒരുപാട് പരിശോധിച്ചു. പലവക ടെസ്റ്റുകളെടുത്തു. പടംപിടിച്ചു. എന്നിട്ടൊടുവിൽ പ്രഖ്യാപിച്ചു: അതേ പോപ്പുലർ രോഗംതന്നെ. ഡിസ്കിന്റെ പ്രശ്നം, വേണമെങ്കിൽ സൗകര്യത്തിന് 'ഡിസ്കോ ദീവാനേ' എന്നും വിളിക്കാം. ഈ വിവരമറിഞ്ഞപ്പോൾ ഓഫീസിലുള്ള സഹൃത്തുക്കൾക്കൊക്കെ വലിയ സന്തോഷമായി. കാരണം, ഡിസ്കോ ദീവാനെയെപ്പററി അവർക്കൊക്കെ ഒരുപാടുകാര്യങ്ങളറിയാം. അവരുടെ കൂട്ടത്തിൽപ്പെട്ടവരും, അയൽപക്കക്കാരും പരിചയക്കാരുമായി ഇത്തരം അസംഖ്യം രോഗികളുണ്ട്. എനിക്കത്ഭുതം അതിശയമായി. ഈ ലോകത്തു് ഞാനറിയാതെ എന്തൊക്കെ നടക്കുന്നു. ഞാനാണെങ്കിൽ ഈ പേരുപോലും ആദ്യമായാണല്ലോ കേൾക്കുന്നതു്.

തുടർച്ചയായി വരുന്നു ഗുണകാംക്ഷികളുടെ ഉപദേശങ്ങൾ. വിശ്രമം. കിടക്ക കത്തിച്ചുകളയുക, വെറും പലകക്കട്ടിലിലേ കിടക്കാവൂ, മലർന്നു കിടക്കണം. തിരിയുകയോ ചരിയുകയോ ചെയ്യരുതു്. യാതൊരു കാരണവശാലും കുനിഞ്ഞുപോകരുതു്. വല്ല മണിപ്പേഴ്സോ മറോ കീശയിൽനിന്ന് താഴെ വീണുപോയാൽ അങ്ങ് പോട്ടേന്നു് വയ്ക്കണം സേർ. നമുക്ക് പ്രധാനം ഡിസ്കാണ്.

വീണ്ടും തുടർച്ചയായി, പലഭാഗങ്ങളിൽനിന്നുമായി, സംഭവകഥകളുടെ പിൻബലത്തോടെ ഒരുപാട് ഡിസ്കോ വിജ്ഞാനം. കുത്തിവെപ്പ്, ഗുളികകൾ, പലകക്കട്ടിലിൽ കിടപ്പ്. അങ്ങനെ പോയി കുറെ ദിവസങ്ങൾ. സ്ഥിതിഗതികൾക്ക് യാതൊരു മാററവും സംഭവിക്കുന്നില്ല. ആയിടയ്ക്ക് കണ്ടുമുട്ടാനിടയായ സാമാന്യം അറിയപ്പെടുന്ന മറൊരു രോഗിയും സാഹിത്യകാരനുമായ ദേഹം ഇത്തരം വേദനകൾക്ക് പററിയ രണ്ടു മൂന്നു് ഡോക്ടർ/വൈദ്യർമാരുടെ പേരുകൾ പറഞ്ഞുതന്നു. കൂട്ടത്തിലൊരു രഹസ്യംകൂടി. പറഞ്ഞു വരുമ്പോൾ പിശക് സാക്ഷാൽ നട്ടെല്ലിനാകുന്നു. ഈ നട്ടെല്ലെന്നതു് മനുഷ്യജന്മത്തിന്റെ മഹാദുരന്തമാകുന്നു. ഇരുകാലുകളിൽ നടക്കുന്നതുകൊണ്ടത്രെ മനുഷ്യനെ ഇത്രമാത്രം രോഗങ്ങൾ ആക്രമിച്ച് കീഴടക്കുന്നതു്. നാലുകാലുകളിൽ നടക്കുമ്പോഴാണ് പ്രകൃതിയുടെ നിയതമായ ഇക്വലിബ്രിയം സാദ്ധ്യമാകുന്നതു്. പിന്നൊരു ചൊട്ടുവിദ്യയും പറഞ്ഞുതന്നു. വളരെ എളുപ്പത്തിൽ പരീക്ഷിക്കാവുന്നതാണ്. പണ്ട് കുമാരയോൺ കുന്നുകളിൽ കടുവ നായാട്ടു നടത്തിയിട്ടുള്ള കറിയാച്ചൻ എന്ന പാർട്ടിക്ക് ഫലിച്ചിട്ടുള്ളതാണീവിദ്യ. നിത്യവും മൂന്നുനേരം ആഹാരത്തിനുമുമ്പായി വേദനയുള്ള സ്ഥാനത്തു് തള്ളവിരൽകൊണ്ട് പത്തു മിനിററ് നേരം അമർത്തിത്തിരുമ്മുക.

ഏകദേശം ഇതേ കാലഘട്ടത്തിൽത്തന്നെ വിവരമറിഞ്ഞെത്തിയ ഒരു അമ്മാവൻ സാമാന്യം വേദനയോടെതന്നെയാണ് പറഞ്ഞതു്—ഞങ്ങൾ പറയുമ്പോൾ നിങ്ങൾ ചെറുപ്പക്കാർ ചിരിക്കും, കളിയാക്കും. പക്ഷേ, ഉള്ളകാര്യം പറയാതെ വയ്യ. ഈ സുഖക്കേടിന് പററിയതു് ഹോമിയോ ആണ്, രോഗത്തിനെ വേരോടെ പിഴുതെറിഞ്ഞ് കളയുകയാണല്ലോ നമ്മുടെ ആവശ്യം.

അമ്മാവൻ വന്നതു് തനിച്ചായിരുന്നില്ല. കൂടെ പട്ടണത്തിൽ അല്പസ്വല്പം പർച്ചേസിനു വന്ന ഒരു പരിചയക്കാരനുമുണ്ടായിരുന്നു. മൂപ്പരാകട്ടെ ഇതൊക്കെകേട്ട് അങ്ങ് ചിരിയമർത്തി ഇരിക്കുകയായിരുന്നു. ഒടുവിൽ പറഞ്ഞു. "ഒന്നു നിറുത്തുമേന്നേ നിങ്ങളുടെ പഴം പുരാണം. ഈ ചികിത്സാന്നൊക്കെ പറയണതു് ഇത്തിരി പ്രയോഗോംഒരുപാട് വിശ്വാസോമാണ്. എന്തായാലും ഹോമിയോ നമുക്ക വേണ്ട. കേട്ട ലക്ഷണങ്ങൾ വച്ച് നോക്കുമ്പോൾ സംഗതി വാതവുമല്ല. ഞങ്ങടെ വാർഡിൽ ഒരു ട്യൂട്ടോറിയൽ മാഷിന് അടുത്തകാലത്തു് ഇതുപോലൊരു അസ്കിതയുണ്ടായി. ഒരുപാട് കാശ്ശ് അലോപ്പതിക്കാർക്കൊക്കെ കൊടുത്തതാണ്. ഒരു പ്രയോജനവുമുണ്ടായില്ല, ഒടുവിൽ നമ്മടെ കുന്നുമ്മൽ വൈദ്യനെ ചെന്ന് കണ്ടു. വൈദ്യര് ഒററ നോട്ടത്തിൽ പറഞ്ഞത്രെ. സംഗതി വായുകോപാണ്. ഒരു കഷായം, ആവണക്കെണ്ണയിൽ പാലിച്ച് ഒരു പൊടി. തീർന്നു പരിപാടി. ഒരാഴ്ചയ്ക്കുള്ളിൽ നമ്മടെ മാഷ് കുട്ട്യോളെപ്പോലെ ഓടി നടക്കായായി."

കുന്നുമ്മല വൈദ്യന്റെ ശക്തിയെപ്പററി അമ്മാവനും വലിയ എതിരൊന്നുമില്ല. പക്ഷേ അങ്ങേരുടെ അറിവിൽ ഇതു് വായുകോപമല്ല. കൂടാതെ ഇത്തരം നാലു കഴിഞ്ഞ കേസ്സുകളാണ് ഹോമിയോക്കാർ ശരിയാക്കിയിരിക്കുന്നതു്.

അവർ ഇറങ്ങിപ്പോയതേ ഉള്ളൂ, ഫോണടിച്ചു. ആദ്യം ഒരു നീണ്ടചിരി. എല്ലാം അറിയുന്ന സർവ്വശക്തന്റെ ചിരി. പിന്നെ താടിക്കാരൻ സുഹൃത്തിന്റെ മൂർച്ചയുള്ള ശബ്ദം. "ഈ ഡിസ്കോ ദീവാനേ എന്ന സുഖക്കേട് ചില്ലറക്കാരനൊന്നുമല്ല. ആയുർവ്വേദോം ഹോമിയോപ്പതീംവച്ച് കൊണ്ടിരുന്നാ നടക്കാൻ വേറെ കാലു് വാടകയ്ക്കെടുക്കേണ്ടിവരും, പറഞ്ഞേക്കാം."

"പിന്നെന്തുണ്ട് വഴി?" ഞാൻ രഹസ്യമായി ചോദിച്ചു.

"നമക്കു് മെഡിക്കൽകോളേജിൽ പാം" താടി മന്ത്രിച്ചു. "അവടെ ഒരുപാട് ഭീകരന്മാരുണ്ടല്ലോ."

"അതിന് മെഡിക്കൽ കോളേജിൽ ആരും പോകാറില്ലല്ലോ. കൊണ്ടുപോകാ



"പുണ്യമില്ലാത ബഹുസന്തതി വൃഥാഫല-
മെണ്ണമേറെയുണ്ടെന്നു് വരുത്താൻമാത്രം കൊള്ളാം.
ധന്യനെന്നാകിലൊരു നന്ദനൻ മാത്രം മതി;
തന്നുടെ കുലം പരിത്രാണവും ചെയ്യുമവൻ;
വല്ലാത തനയന്മാരില്ലായ്ക തന്നേ ഗുണം;
വല്ലഭയ്ക്കുടൻ ഗർഭം ഛരിദ്രിയ്ക്കുതന്നേ സുഖം."—

കുഞ്ചൻനമ്പ്യാർ.







# വാർദ്ധക്യത്തിന്റെ ചിരി



നാലാങ്കൽ

വിസ്മര സുഗന്ധിയുദ്യാനം
വിട്ടുപോകവാൻ കല്പിച്ച കാലം
ഓർത്തതേയില്ല യിത്രപെട്ടെന്ന
യാത്രപോകേണമെന്ന കാര്യം ഞാൻ
അങ്ങനെ വനമണ്ഡലത്തിങ്കൽ
നെഞ്ചിടിപ്പോടെ ഞാൻ പദമൂന്നി
അദ്ധ്വഗനിവൻ, ക്ഷീണിതൻ, ദീന-
നസ്വതന്ത്രനിവനെന്തുചെയ്യും?
കണ്ടക ദുഷ്ട ജന്തു സങ്കീർണ്ണം
വിണ്ടലം തൊട്ടു നില്ക്കും മലകൾ
ശക്തി വററിയ കണ്ണുകൾ, വാത-
ഗ്രസ്തമാം പദം, പാഥേയ ഹീനൻ
ഖാണ്ഡവാരണ്യമെങ്ങനെ താണ്ടും?
ഗാണ്ഡീവമില്ല കൈയിൽ പൊരുതാൻ
പിന്നിലേ,ക്കില്ല സമ്മതം നീങ്ങാൻ
മുന്നിലേക്കു നടക്കാൻ വിഷമം
ക്രുദ്ധനാം പുലിപോൽ വാ പിളർന്നു
വാർദ്ധകം നില്പു സന്ത്രാസമോടേ
ആയതായുസ്സു ഭാഗ്യമെന്നോർപ്പോർ
വായുവിലല്ലി ചിത്രം വരപ്പൂ!

... ... ...

2 പാർത്തു നോക്കിൽ വയോധിക ഘട്ടം
പട്ടടയിലേക്കുള്ള സഞ്ചാരം
പ്രായമേറിയാൽ 'റാകിപ്പറക്കാൻ'
പ്രാപ്തി പോരല്ലോ ചെമ്പരുന്തിന്നും
വാരിദാച്ഛാദിതമാം ഗഗനം
വാരിവററി, ച്ചളിപൂശും വാപി
മഞ്ഞുറങ്ങു 'മൻററാട്ടിക്ക', പെൻഗ്വിൻ
മൗഞ്ജി(1)കെട്ടു മപാര ഭൂഖണ്ഡം.
ഹാ, വയോധികരാകുമ്പോൾ മർത്ത്യർ
ആവിപോയ കട്ടം ചായ യത്രേ.
വീടിനും ബന്ധുമിത്രാദികൾക്കും
പേടിസ്വപ്നങ്ങൾ, ഭാരങ്ങൾ വൃദ്ധർ
'ചക്കെ'ന്നാരാനമോതുകിൽ കേൾക്കും
'കൊക്കെ'ന്നപ്പുപ്പന്മാരുടെ കണ്ണും.
മൂക്കിന്നററത്തിരിക്കുന്ന ശുണ്ഠി
നാക്കിൽചേക്കിരിക്കുന്നിതപ്പി-
വേർപിരിഞ്ഞു പോയിഷ്ടർ പലരും
വേരുകളററുപോയി ബന്ധങ്ങൾ
നിദ്രയില്ല 'കാംപോസ്' കഴിച്ചാലും
നീണ്ട രാവുകൾ ക്ലേശം വലിക്കെ
രാമനാമം ജപിക്കിലുമില്ല
ഭൂമിപുത്രി, മിഴിയാൽത്തഴുകാൻ
ശൂന്യതയിലുയിരലയുന്നു
ശുശ്രൂഷിക്കുവാൻ ചെല്ലുന്നീലാരും
എന്തിനോട്ടു മെതിർപ്പും വെറുപ്പും
പൊന്തിടുന്നിതു, വാക്കിൽ, നോട്ടത്തിൽ
അസ്തമിച്ചു ശുഭാപ്തി വിശ്വാസം
അക്ഷികളിൽ, നിഴലിപ്പൂ മൃത്യു.

... ... ...

3 ഇദ്ധരയിൽ ക്ഷണികം സമസ്തം
വൃദ്ധിയോടൊപ്പ,മുണ്ടു വിനാശം
കാലമായാൽ വഴി മാറിടേണം
കാമദം, ലോഭനീയം യുവത്വം.
പച്ചപ്ലാവില, യുദ്ധതപൂർവ്വം
പുച്ഛഭാവത്തി, ലുൽപ്പതിച്ചീഴും
വാടിയോരില നോക്കി മൊഴിവൂ
''നാടകം തീർന്നു, പോക സവേഗം.
നീ ഞെളിയേണ്ട പച്ചിലേ! നാളെ
നീട്ടുകിട്ടും നിനക്കും, കൊഴിയാൻ
മേളിലുള്ളോർ പതിച്ചിടും താഴെ
ചാളയിലുള്ളോർ പീഠമേറിടും
മാററുവാൻ ലോകനീതിയെ, യാർക്കും
പററുകില്ല, ചെങ്കോലിനു പോലും.
ജീവിതത്തിന്റെ സായന്തനങ്ങൾ
ഹാ! വിലപനത്തിന്നുള്ളതല്ല.
ലോകജീവിതം നൽകിയപാഠം

പാകവിജ്ഞാന പീയൂഷസാരം
പോക്കുവെയ്‌ലേ! വിതറുകദാരം
നോക്കിനിൽക്കുന്ന പിൻഗാമികൾ-
എത്രയെത്രയനുഭവ ജ്ഞാനം [ക്കായ്

പുസ്തകത്തിലില്ലാത്തവിളക്കൾ
കൈവശമുണ്ടി, താ സന്ധ്യകൾതൻ
കോവിലുകളുടെ വ(2)ഞ്ചികയിൽ.

തേർതെളിച്ചു വിജയിച്ച കൈയിൽ
തേടുകിലുണ്ടു മിന്നൽപ്പരുക്കൾ
യുദ്ധരംഗം, വയോധികലോകം
എത്രകണ്ടു ജയാപജയങ്ങൾ.

ഉപ്പുനീർച്ചാലൊഴുക്കിനേത്രങ്ങൾ
ഉൽക്കർഷത്തിൻ പടവുകൾകേറാൻ
പാരിനെ മഥിച്ചാനന്ദമാക്കി

പാരിജാതങ്ങൾ നേടി പലതും
താരുണ്യത്തിന്റെ കാന്തസ്വരത്തിൻ
സാരമില്ലായ്മ കണ്ടോർ കിഴവർ.

ഇന്നു വേലിപ്പുറത്തിരിക്കുന്നു
മന്നിനെനോക്കി നിസ്സംഗതകൾ
വാദ്ധകത്തിൻ ചിരിയിൽ സ്ഫുരിപ്പൂ
വ്യർത്ഥതയുടെ മഞ്ഞുകണങ്ങൾ
മൗക്തികങ്ങളായ് മാററുവിൻ നിങ്ങൾ
മൗലികങ്ങളാം സർഗ്ഗക്രിയയാൽ
ശാസ്ത്രലോകമേ, യന്ത്രയുഗമേ
ബുദ്ധിപൂർവ്വം പരിശ്രമിച്ചാലും

(1) മൗഞ്ജി = അരഞ്ഞാണം.
(2) വഞ്ചിക = ഭണ്ഡാരപ്പെട്ടി.

റല്ലേ പതിവ്? ഡയലോഗ്തന്നെ മെഡിക്കൽ കോളജിലേക്ക് കൊണ്ടുപോയി എന്നല്ലേ.''

''എങ്കിലങ്ങനെ. ഞാൻ കൊണ്ടുപോവാം'' താടി സമ്മതിച്ചു.

ആ കർമ്മത്തിനുള്ള ചട്ടവട്ടങ്ങൾ ഏർപ്പാടായിക്കൊണ്ടിരിക്കെ, ഒരു നിയോഗം പോലെ, ഒരു ഭീകരപ്രവർത്തകൻ രംഗത്തെത്തുന്നു, മറെറാരു ചങ്ങാതിയുടെ അകമ്പടിയോടെ, ആറരയടിപ്പൊക്കവും ഒരുപാട് മുടിയും താടിയുമൊക്കെയുള്ള ഒരു കരിമുട്ടൻ. ചുവന്നു കലങ്ങിയ ഉണ്ടക്കണ്ണുകൾ. നീണ്ടു കൂർത്ത പല്ലുകൾക്കിടയിൽ ചുവന്ന നാവ്. രോമം കാടുകെട്ടിയ, വെറുതെ വിറയ്ക്കുന്ന, നീണ്ട ചെവികൾ. കൈയിൽ വേരോടെ പറിച്ചെടുത്ത ഒരു ചെറുമരവും.

''തക്ഷകൻ'' ചങ്ങാതി രഹസ്യമായി എന്റെ കാതിൽ മന്ത്രിച്ചു.

പതിവുപോലെ ഞാൻതൊഴുതു. രോഗിയായതോടെ തൊഴേണ്ടവരെ കണ്ടാൽ എനിക്ക് പെട്ടെന്ന് തിരിച്ചറിയാൻ കഴിഞ്ഞിരുന്നു.

''കൈയിലെന്താ?'' ഞാൻ തുറിച്ചു നോക്കി.

''ശ്ശ്...'' ചങ്ങാതി ചുണ്ടത്ത് വിരൽ വച്ചു. ''മരമാണ്. വരുന്ന വഴിക്ക് പിഴുതെടുത്തതാണ്. അതൊരു ശീലമാണ് മൂപ്പർക്ക്. ഒരു കർമ്മത്തിന് പോകുമ്പോൾ കൈയിലു് എന്തെങ്കിലുംവേണം ആയുധായിട്ട്.''

ഇതിനിടയിൽ ആയുധം താഴെവച്ച് തക്ഷകൻ എന്റെ കാലു് പിടിച്ചെടുത്തു കഴിഞ്ഞിരുന്നു. സാമാന്യം നീണ്ട പരിശോധന. , ചില തലയാട്ടൽ. ചില മുരൾച്ച. ഒന്നു രണ്ട് കോട്ടുവാ. ഒടുവിൽ മുററത്തിന്റെ ഒരു കോണിൽ ചെന്നു നിന്ന് വിസ്തരിച്ച് ഒന്ന് മുറുക്കി, ചങ്ങാതിയെ കൈകാട്ടി വിളിച്ച് അടക്കം പറയുന്നു.

സംഗതി കുഴപ്പമില്ല. ചങ്ങാതി പിന്നീട് പറഞ്ഞുതന്നു. വാതംതന്നെ, സംശയമില്ല. ഒരെണ്ണ കാച്ചണം. നമുക്കായതുകൊണ്ട് ഇവ്വിടെവച്ച് മൂപ്പർതന്നെ കാച്ചിത്തരും. ആ എണ്ണപുരട്ടി രണ്ടുനേരം തടവുക, ഒരു കറുത്തവാവുതൊട്ട് അടുത്ത കറുത്തവാവുവരെ. സാമാന്യം കണിശമായ ഏർപ്പാടുകളാണ് കറിമാനത്തിലുള്ളത്. അറുപത്ത് അറുപത്തഞ്ച് മരുന്നുകൾ വെയിലത്തുവച്ച് ഉണക്കി നന്നായി പൊടിക്കുക. ദേവതാരുവിന്റെ കമ്പിൽ തുണിചുററി പല ലെയറുകളിലാ യിമരുന്നുവച്ച് വേപ്പെണ്ണയിൽ മുക്കി കത്തിക്കുക. അവൻ പന്തംപോലെ കത്തുന്നു. തീക്കട്ടകളായി തുള്ളിതുള്ളിയായി എണ്ണ താഴോട്ട് അടർന്നടർന്ന് വീഴുന്നു. അവൻതന്നെ സാധനം. തീത്തൈലം.

ഭീകരനായ അദ്ഭുതപ്രവർത്തകന്റെ പ്രധാന കാർമ്മികത്വത്തിൽ യാഗശാലയിൽ മേപ്പടി കർമ്മത്തിനുള്ള ഒരുക്കങ്ങൾ നടന്നുകൊണ്ടിരി ക്കു ക യാ ണി പ്പോ ൾ. ഇതിനിടയിൽ വേദന ഞരമ്പുകളിലൂടെ കാലിലെ അസ്ഥികളിലേക്ക് പടർന്നു കഴിഞ്ഞിരുന്നു. അസ്ഥികൾക്കുള്ളിൽ ചുളു ചുളെ കുത്തുന്ന വേദന.

അങ്ങനെ, ഒടുവിൽ, സംഗതി എത്തേണ്ടയിടത്ത് എത്തിച്ചേർന്നപ്പോഴാണ് എനിക്ക് വെളിപാടുണ്ടായതും കാര്യം പിടി കിട്ടിയതും. ഇതു മരുന്നുകൾക്ക് വഴങ്ങുന്ന വെറും സാധാരണ രോഗമൊന്നുമല്ല. ഇതൊരു നിയോഗമാണ്. ഒരുട്ടം പുസ്തകങ്ങളിലൊക്കെ കാണാറുള്ള 'അസ്ഥിത്വവേദന'തന്നെ.

# ഇന്നുതൊട്ടേഴാം നാൾ

(65-ാം പേജിൽനിന്നു തുടർച്ച)

ങ്ങി. കരിങ്കൽ പാകിയ മുറ്റത്ത് അവർ ശങ്കിച്ചുനിന്നു. അപ്പോഴേക്കും പടിഞ്ഞാറെ നടയിൽനിന്നും കിഴക്കെ നടയിൽനിന്നും പെണ്ണുങ്ങളെത്തി. ഓരോരുത്തരെത്തുമ്പോഴും ജനക്കൂട്ടം അവരെ തിരിച്ചറിഞ്ഞു. സുമിത്ര, ലക്ഷ്മിക്കുട്ടി വാരസ്യാർ, മാലതി നേത്യാർ, സുഭദ്രത്തമ്പാട്ടി, മോഹിനിനായർ, ഭാനുമതി മേനോൻ.

ദേവയാനിയൊഴിച്ച് മറ്റെല്ലാവരും ഈയിടെ വിവാഹിതരായവർ. ദേവയാനി ആരെയും വിവാഹം കഴിച്ചില്ല. അവരും തട്ടകത്തിന്റെ മുഴുവൻ വധുവാണ്. അവളുടെ പടിപ്പുരവാതിൽ ഒരിക്കലും താഴിട്ടിരുന്നില്ല. തട്ടകത്തിലെ പുരുഷന്മാരുടെ ഹരമായി അവർ ജീവിച്ചു. കാലം അവളുടെ ശരീരവടിവുകളെ ബാധിച്ചതായി തോന്നിയില്ല. പതിഞ്ഞ വയറിന്റെ മാർദ്ദവമുള്ള ഞൊറികളിലെവിടെയോ അവർ വർഷങ്ങളെ ഒളിപ്പിച്ചുവച്ചു.

സുമിത്രയുടെ കെട്ടിയവൻ മോഹനൻ ഗൾഫിലായിരുന്നു. ലീവിൽ നാട്ടിലെത്തിയിട്ട് ഒരാഴ്ചയായി. കുഞ്ചുവാര്യരുടെ ഭാര്യയാണ് ലക്ഷ്മിക്കുട്ടി. ആര്യവൈദ്യശാലയുടെ ഏജൻസിയാണ് കുഞ്ചുവിന്. മാലതി നേത്യാരുടെ രണ്ടാമത്തെ ഭർത്താവാണ് ശിവദാസമേനോൻ. നവോഢയായ ഭാര്യയേയും കൂട്ടി ഊട്ടിയിലേക്കൊരു ഹണിമൂൺ ട്രിപ്പ് പ്ലാൻ ചെയ്യുകയായിരുന്നു അയാൾ. സുഭദ്രത്തമ്പാട്ടി ടീച്ചറാണ്. സ്കൂളിലെ ക്ലാർക്കിനെ പ്രേമിച്ച് വിവാഹം കഴിച്ചു. മിലിട്ടറി ഹോട്ടൽ നടത്തുന്ന നായരുടെ ശ്രീമതിയാണ് മോഹിനി. ഭാനുമതിയാവട്ടെ സ്ഥലത്തെ ഹോമിയോ ഡോക്ടർ രാജൻ മേനോന്റെ ഭാര്യയാണ്.

ഇവരെല്ലാം തുല്യദുഃഖിതരാണ്. ഗ്രാമവാസികൾ അവരെയെല്ലാം വേറെ വേറെ തിരിച്ചറിയുമെങ്കിലും പരസ്പരം അവർ അപരിചിതരാണ്.

സുമിത്ര ദേവയാനിയെക്കുറിച്ച് കേട്ടിട്ടുണ്ടെങ്കിലും കണ്ടിട്ടില്ലായിരുന്നു. സുഭദ്രയും ഭർത്താവും മിലിട്ടറി ഹോട്ടലിൽനിന്നും മസാല ദോശ കഴിച്ചിരുന്നുവെങ്കിലും മോഹിനിയെ പരിചയമില്ലായിരുന്നു. മാലതി നേത്യാർ, സന്ധികളിൽ ഇടയ്ക്കിടെ ശല്യപ്പെടുത്താറുള്ള ഒരുതരം ചൊറിക്കുവേണ്ടി രാജൻമേനോനെ കൺസൾട്ട് ചെയ്തിട്ടുണ്ടെങ്കിലും ഭാനുമതിയെ തിരിച്ചറിയില്ലായിരുന്നു. ദേവയാനി കുഞ്ചുവാരിയർ മുഖേന ചെമ്പരത്യാദിഎണ്ണ ഒന്നോ രണ്ടോ തവണ വരുത്തിയിട്ടുണ്ടെങ്കിലും ലക്ഷ്മിക്കുട്ടിയുമായി അടുപ്പമൊന്നുമില്ലായിരുന്നു.

ഭീതിയും, പരിഭ്രാന്തിയും അലട്ടിയിരുന്നെങ്കിലും ക്ഷേത്രജനങ്ങൾ സന്ദേഹിക്കാതിരുന്നില്ല—ദേവയാനി ഒരുപക്ഷേ ഇവരുടെയെല്ലാം ഭർത്താക്കന്മാരുമായി ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ ഇടപഴകിയിട്ടുണ്ടാവും. വിവാഹത്തിനുശേഷവും ചിലരെങ്കിലുമായി അവർ ബന്ധപ്പെടുന്നില്ലെന്നാരുകണ്ടു?

ഈയവസരത്തിൽ ഈവിധം ചിന്തപാളിപ്പോയതിൽ ജനം കുണ്ഠിതപ്പെട്ടു. ഒരുപക്ഷേ, ഏറെ ദിവസങ്ങളായി അനുഭവപ്പെട്ടിരുന്ന പിരിമുറുക്കത്തിൽ നിന്ന് രക്ഷനേടാൻ മനസ്സ് കണ്ടെത്തിയ രക്ഷാമാർഗ്ഗമാവണം.

അതെന്തായാലും പടർന്നുപിടിച്ച വ്യാധിയുടെ ആദ്യത്തെ സൂചനതന്നത് ദേവയാനിയായിരുന്നല്ലോ. ആദ്യമാദ്യം അവളും അത്ര കാര്യമാക്കിയില്ല. പലരും പല തരക്കാർ എന്നേ അവളും കരുതിയുള്ളൂ. അല്ലെങ്കിലും സന്ദർശകരുമായൊരു ശക്തി പരീക്ഷണം അവളുടെ തൊഴിലിന്റെ ഭാഗമല്ലല്ലോ. ഉശിരും ചുണയുമുള്ള ചെറുപ്പക്കാർ പണ്ടും കുറവായിരുന്നു. പലരും ദൗർബ്ബലതകളെ വാഗ്ചാതുര്യം കൊണ്ട് മറച്ചുപിടിക്കാൻ ശ്രമിക്കും. അവൾക്ക് അക്കാര്യത്തിൽ പരാതിയുമില്ലായിരുന്നു. ക്രൂരത വാക്കിൽ മാത്രമല്ല വേണ്ടതെന്നവർ സൂചിപ്പിക്കും ചിലപ്പോൾ. അല്ലെങ്കിൽ തന്ത്രപൂർവ്വം ഒന്നും ശ്രദ്ധിച്ചില്ലെന്നു നടിക്കും.

പെട്ടെന്നൊരുദിവസം ദേവയാനി ഞെട്ടലോടെ അക്കാര്യം പ്രത്യേകം ശ്രദ്ധിച്ചു. അന്നവൾ സ്വീകരിച്ചിരുന്നവരെല്ലാം എന്തോ പന്തികേട്. വാടിയ താളിൻതണ്ടുപോലെ അവരുടെ നിസ്സഹായത കണ്ടപ്പോൾ ഏതോ പേടിസ്വപ്നത്തിന്റെ ഉണർവ്വിലേക്കവൾ ഞെട്ടി. പിറ്റേന്നും അതിന്റെ പിറ്റേന്നും അതേ വിരസതയുടെ ആവർത്തനം. പിന്നീട് പിന്നീട് അവളുടെ താഴിടാത്ത പടിപ്പുരവാതിൽ കടന്ന് ആരും വരാതായി.

ഈ തട്ടകത്തിന്റെ ശാപം തുടങ്ങിയത് അങ്ങനെയായിരുന്നു. ദേവയാനി അതിനൊരു നിമിത്തമായി എന്നു മാത്രം. അതേശാപം മുഖത്തോടുമുഖം കാണാൻ വിധിക്കപ്പെട്ടവരായിരുന്നു സുമിത്രയും മറ്റുള്ളവരും.

ഗൾഫിൽനിന്നെത്തിയ മോഹനനെ ദീർഘകാലത്തെ കാത്തിരുപ്പിന്റെ മുഴുവൻ ആവേശവുമായി സുമിത്ര എതിരേറ്റു. ബന്ധുക്കളും അയൽക്കാരും ഒഴിഞ്ഞപ്പോഴേക്കും രാത്രി ഏറെ വൈകിയിരുന്നു. പക്ഷേ, അയാൾ കിടപ്പറയിൽ പുകഞ്ഞിരുന്ന കരിന്തിരിയായി സ്വയം മാറിയപ്പോൾ സുമിത്ര തേങ്ങലടക്കി.

ലക്ഷ്മിക്കുട്ടിയുടെ വിധിയും വിഭിന്നമായിരുന്നില്ല. വൈദ്യശാലയിൽനിന്ന്, കുതിരശക്തി 'വാഗ്ദാനം' ചെയ്യുന്ന ഔഷധം കുഞ്ചു പ്രത്യേകം കരുതിയിരുന്നു. പക്ഷേ, ഏതോ വിരേചനൗഷധം കഴിച്ചതുപോലെ കുഞ്ചു വിഷണ്ണനായി.

അമ്പലക്കുളത്തിലും ആൽത്തറയിലും ഇരുന്ന് ജനം ഇതെല്ലാം കേൾക്കുകയും അറിയുകയും ചെയ്തിരുന്നു. തലനരച്ച കാരണവന്മാർക്ക് ശാസിക്കാനൊരു കാരണം കിട്ടി. അയിത്തവും ശുദ്ധവുമില്ല. ഗുരുകാരണവന്മാരെ ബഹുമാനമില്ല.





ഈശ്വരവിശ്വാസം തൊട്ടുതൊടാനില്ല. പിന്നെ ഇങ്ങനെയൊക്കെ സംഭവിക്കുന്നതിൽ നൊമ്പരപ്പെട്ടിട്ടെന്താണ്?

വിദ്യാഭ്യാസം നേടിയ ഇടത്തരക്കാർ ഇതൊരു പ്രകൃതിനിയമമായി വ്യാഖ്യാനിക്കാൻ ശ്രമിച്ചു. മനുഷ്യരെ മാത്രമല്ല, കൃഷിയേയും ബാധിച്ചിരിക്കുന്നു ഈ ശാപം. കാലവർഷം ചതിച്ചതുകൊണ്ടോ, തോലും വളവും ചേർക്കാത്തതുകൊണ്ടോ നെല്ലിന്റേയും നാളികേരത്തിന്റേയും മേനി കൊല്ലംതോറും കുറഞ്ഞുവരുന്നു. നൂറുമേനി വിളയുന്ന അങ്ങാടിപ്പാടത്തിന്റെ വിളവ് അമ്പതിൽ താഴെയാണിപ്പോൾ. കാലമേനി നാനൂറ് തേങ്ങ വീഴേണ്ട തെങ്ങുകളിൽ ഇപ്പോൾ നൂറെണ്ണംപോലും കിട്ടുന്നില്ല. പ്രകൃതി അതിന്റെ തുലനം കണ്ടെത്തുകയാണ്. മണ്ണിന്റെ ഗുണവും, വിളവിന്റെ മേന്മയും അനുസരിച്ച് അവയെ ഉപജീവിച്ചു കഴിയുന്നവരുടെ എണ്ണവും നിയന്ത്രിക്കപ്പെടുന്നു. പ്രകൃതി അതിന്റെ ധർമ്മം നിർവ്വഹിക്കുക മാത്രമാണ്.

ചെറുപ്പക്കാർക്കിടയിൽ പ്രശ്നത്തിന് മറെറാരു മുഖമുണ്ടായി. ഈ തട്ടകത്തിൽ മാത്രം ഈ വ്യാധി പരക്കാനെന്തേ? അയൽഗ്രാമങ്ങളിലേക്കു് രഹസ്യമായയച്ച ദൂതന്മാർ മടങ്ങിയെത്തിയപ്പോൾ അവരുടെ വേവലാതി വർദ്ധിച്ചു. ഇതീ തട്ടകത്തിന്റെ മാത്രം വ്യാധിയാണ്.

ഇവിടത്തെ കാററ്, വെയിൽ, മഴ, ആകാശം ഇവയെല്ലാം അയൽഗ്രാമങ്ങൾക്കും പൊതുവാണല്ലോ. പിന്നെ ഈ ശിക്ഷ ഞങ്ങൾക്ക മാത്രമാവാനെന്തേ?

അപ്പോഴാണ് ആർക്കോ ഭൂതോദയമുണ്ടായത്. ദേവി, ഈ തട്ടകത്തിന്റെ ഐശ്വര്യം കാത്തുസൂക്ഷിക്കുന്നത് ദേവിയാണ്. ദേവി പ്രീണിതയല്ല, ഉണ്ണികൾ ദേവിയെ മറന്നു കളിക്കുന്നതിൽ ക്രുദ്ധയാണ്. ദേവിയുടെ പ്രീതിനേടാതെ ഇതിനു് പരിഹാരമില്ല.

പ്രശ്നവിചാരത്തിൽ തെളിഞ്ഞതും മറെറാന്നല്ല.

പക്ഷേ, ചാന്തുകൊണ്ടാറാടിയിട്ടും പൂക്കുല നിവേദിച്ചിട്ടും ഫലമുണ്ടായില്ല പാനയും താലപ്പൊലിയും നേർന്നിട്ടും ഫലമുണ്ടായില്ല. പാട്ടും പായസവും കഴിച്ചിട്ടും പരിഹാരമുണ്ടായില്ല. കുരുതിയും കുരുത്തോലയും വഴിപാടായിട്ടും ശമനമുണ്ടായില്ല. കോഴികളെ കുരുതികൊടുത്തു നോക്കി. ഇല്ല, ദേവി എന്നിട്ടൊന്നും പ്രസാദിച്ചുമട്ടില്ല.

അരമണികളുടെ ആരവം അമ്പലനടയിലെത്തി. ചാന്തും ചന്ദനവും പൂശി, പട്ടുടുത്ത് വാൾ വീശി കലിതുള്ളി നില്ക്കുന്ന വെളിച്ചപ്പാട്, ഉറഞ്ഞുതുള്ളിനില്ക്കുന്ന പെൺമണികളുടെ നടുവിലെത്തി. ഹിയേ എന്നു കലി തുള്ളി. തലവെട്ടി ചോരചിന്തി. പരികർമ്മി മഞ്ഞപ്പൊടിയും ചിതാഭസ്മവും മുറിവിൽ പൊത്തി. കലി തുള്ളിയ വെളിച്ചപ്പാട് മൂന്നു വട്ടം ശ്രീകോവിലിനു ചുററും വലംവച്ചു. ഉറഞ്ഞുതുള്ളിയ പെണ്ണുങ്ങൾ വെളിച്ചപ്പാടിന്നകമ്പടി സേവിച്ചു.

ആകാശം കറുത്തു. അകലെയെവിടെയോ ഇടിമുഴങ്ങി.

അവസാനം 'കല്പന'യുണ്ടായി.

ദേവിയുടെ അരുളപ്പാട് ശ്വാസമടക്കി ഭക്തിയോടെ, ഭയത്തോടെ കേട്ടുനിന്നു.

ഉണ്ണികളേ...

ഇനി മുതൽ എനിക്കു് കുരുതിവേണ്ട. കുരുത്തോലയും വേണ്ട. പാട്ടും പായസവും വേണ്ട. ചെമ്പരത്തിമാലയും തെച്ചിപ്പൂക്കളും വേണ്ട. ചാന്തും ചന്ദനവും വേണ്ട.

എനിക്ക് നിവേദ്യമായി മൂന്നു നേരം ഓരോ വാഴക്കുടപ്പൻ മാത്രം.

ഇന്നു മുതൽ ഏഴാം നാളിൽ ഈ വ്യാധിക്കു് പരിഹാരമുണ്ടാവും.

ഉണ്ണികളേ ദേവിയെന്നും നിങ്ങളുടെ കൂടെയുണ്ടാവും...

പതുക്കെപ്പതുക്കെ വെളിച്ചപ്പാടിന്റെ കലിയടങ്ങി. വാളിന്റെ വിറമാറി. ചിലമ്പുകളുടെ മർമ്മരം നേർത്തു. അരമണികൾ മൗനം പൂണ്ടു.

തുള്ളിക്കൊരുകുടമായി പൊട്ടിച്ചിതറിയ മഴയെനോക്കി ഭക്തജനങ്ങൾ അപ്പോഴും അന്തിച്ചുനിന്നു. മുററത്തും തൊടിയിലും കുലച്ചുനില്ക്കുന്ന വാഴകളായിരുന്നു അവരുടെ മനസ്സിലത്രയും.

ഇന്നുതൊട്ടേഴാം നാളിന്റെ മോഹങ്ങളുമായി പെൺകുട്ടികൾ ശ്രീകോവിലിന്റെ മഴകൊള്ളാത്ത, ഇത്തിരിസ്ഥലത്തേക്ക് ഒതുങ്ങിനിന്നു.

ചങ്ങല വിളക്കുകളിൽ തെളിഞ്ഞ തിരിനാളങ്ങളുതിർത്ത വെളിച്ചത്തിൽ ഭഗവതിമാത്രം നിസ്തുലമായ ഏതോ അറിവിന്റെ നുറുങ്ങ് ഉള്ളിലൊളിപ്പിച്ച് തേജസ്വിയായി വിരാജിച്ചു.





## ഹരികുമാർ

# ദിനോസറിന്റെ കുട്ടി

ഇന്നലെ രാത്രി ദിനോസറിന്റെകുട്ടി വീണ്ടും വന്നു. രാജീവൻ പറഞ്ഞു. അതു് ജനലിലൂടെ കുറെനേരം എന്നെ നോക്കി.

പ്രാതൽസമയം. അതു് രാജീവന്റെ കഥകളുടെ സമയമാണ്. സ്വപ്നങ്ങളുടെ കഥകൾ. വെയിൽ ജനലഴികളിലൂടെ മേശമേൽ പതിക്കുമ്പോൾ അവൻ സ്വപ്നങ്ങളുടെ വിശദാംശങ്ങൾ ഓർക്കുന്നു. പിന്നെ കഥകൾ ഓരോന്നോരോന്നായി പുറത്തുവരുന്നു. മോഹനൻ കേൾക്കാൻ ബാദ്ധ്യസ്ഥനാണ്. കാരണം ഒരേ ഒരു അനുവാചകനേയുള്ളു. ശൈലജ അടുക്കളയിൽ ദോശയുണ്ടാക്കുന്ന തിരക്കിലാണ്.

ഞാനുറങ്ങുകയായിരുന്നു. അവൻ പറഞ്ഞു. ദിനോസറിന്റെ കുട്ടി കുറേനേരം എന്നെ നോക്കിനിന്നു. അതിനു് എന്നെ നല്ല ഇഷ്ടമായി. അതു് ജനലിന്റെ അഴിയിലൂടെ നാവിട്ട് എന്റെ കവിളിൽ നക്കി. നല്ല മയമുണ്ടായിരുന്നു അതിന്റെ നാവിനു്. മുഖം എന്തു ഭംഗിയാണെന്നോ, ഒരു നായ്ക്കുട്ടിയുടേതുപോലെ.

ഇതു രണ്ടാംദിവസമാണ്. ആദ്യത്തെ ദിവസം അതായതു് മിനിഞ്ഞാന്നു്, അതു വന്നു് രണ്ടാം നിലയിലെ ജനലിലൂടെ രാജീവൻ കിടക്കുന്നതുനോക്കി. പിൻകാലിൽ നിന്നുകൊണ്ടാണ് നോക്കിയത്. കുറിയ മുൻകാലുകൾ പുറത്തെ ചുമരിൽ അമർത്തിപ്പിടിച്ചുവെന്നാണ് അവൻ പറയുന്നത്. ഇരുപതടി ഉയരമുണ്ട്. പക്ഷേ, അതൊരു കുട്ടി ദിനോസറായിരുന്നു. കൗതുകമുള്ള മുഖം. രാജീവനു് അതിനെ ഉമ്മവയ്ക്കാൻ തോന്നി. പക്ഷേ, വച്ചില്ല. അറിയില്ലല്ലൊ, അതിനു് ഉമ്മ ഇഷ്ടമാവുമോ എന്നു്.

ഇതു് പുതിയൊരു സീരിസിന്റെ തുടക്കമാണ്. സ്വപ്നങ്ങളിൽ വന്നു് അവനെ സ്നേഹിച്ചിട്ടുള്ള, ഉപദ്രവിച്ചിട്ടുള്ള മൃഗങ്ങൾ കുറച്ചൊന്നുമല്ല. അവയിൽ പൂച്ച മുതൽ ആനവരെയുള്ള മൃഗങ്ങളുണ്ട്. പക്ഷേ, ഇത്രയും വലിപ്പമുള്ള ഒരു മൃഗം, അതാദ്യമായാണ്. കഥാപാത്രങ്ങളുടെ വലിപ്പം കൂടുംതോറും കഥയും ദീർഘിക്കുന്നു. അവ കൂടുതൽ ദിവസങ്ങൾ നില്ക്കുന്നു.

നീയെന്താണ് ദോശ കഴിക്കാത്തതു്? ശൈലജ ചോദിക്കുന്നു. അവനു് മറുപടിയില്ല. അവൻ അപ്പോഴും വർണ്ണിക്കുകയാണ്.

അതിന്റെ പിൻകാലുകൾക്കു നല്ല വണ്ണമുണ്ട്. മുൻകാലുകൾ ചെറിതാണ്. അതും തൂക്കിയിട്ട് അതു് നില്ക്കുകയായിരുന്നു. പാവം അതിനു് വിശന്നിട്ടായിരിക്കും. ഡാഡി, ദിനോസറുകൾ എന്താണ് തിന്നുക?

ദിനോസറുകളുടെ ഭക്ഷണം എന്താണെന്നു് അയാൾക്കറിയില്ല. പുല്ലാണോ? പത്തുകോടി വർഷങ്ങൾക്കുമുമ്പ് ഭൂതലത്തിൽ പുല്ലുകളുണ്ടായിരുന്നോ? അറിയില്ല.

നീ നിന്റെ ദോശ തിന്നുന്നുണ്ടോ? അയാൾ ചോദിച്ചു. ഓട്ടോറിക്ഷ ഇപ്പോൾ വരും. അപ്പോൾ ഓടാനും ചാടാനും നിൽക്കണ്ട.

ഞാനവന്റെ സ്വപ്നാടനം തകർത്തു. അയാൾ വിചാരിച്ചു. അവൻ ധൃതിയിൽ ദോശവിഴുങ്ങാൻ തുടങ്ങി.

മമ്മീ എന്റെ ബ്ളൂസോക്സ് കണ്ടുവോ? ഇന്നലെ ബ്ലാക്സോക്സിട്ടു പോയപ്പോൾ പോൾ സാറു് പനിഷ് ചെയ്യുമെന്നു് പറഞ്ഞു. എന്റെ ലഞ്ച് ബോക്സ് തരൂ.

ലഞ്ച് ബോക്സ് എവിടെ? വൈകുന്നേരം വന്നാൽ കഴുകാൻ തരണമെന്നു് ഞാൻ എന്നും പറയാറില്ലെ? ഇങ്ങട്ട് തരൂ വേഗം. ഇതാ ഇതിൽ രണ്ടിഡ്ഡലി ബാക്കി വച്ചിട്ടുണ്ടല്ലോ. എന്താ മുഴുവൻ കഴിക്കാതിരുന്നതു്?

ഇനി ബഹളമാണ്. എട്ടര മണിക്കു് ഓട്ടോ വരുന്നവരെ രാജീവ് ശൈലജയെ ഇട്ടു വട്ടംകറക്കുന്നു. ഓട്ടോ പോയിക്കഴിഞ്ഞാൽ അവൾ തളർന്നു് ഒരു കസേരയിൽ വീഴുന്നു.

ആവൂ ഒരുത്തനെക്കൊണ്ടുള്ള പരാക്രമമാണിതു്. ഇക്കണക്കിൽ ഒരു നാലെണ്ണമുണ്ടായാൽ എന്തായിരിക്കും സ്ഥിതി?

ഒന്നു മിണ്ടാതിരിക്കു. മോഹനൻ പറയുന്നു. ഇവിടെ അതിനെക്കാൾ പ്രധാനപ്പെട്ട കാര്യങ്ങൾ ചിന്തിക്കാനുണ്ട്. ഉദാഹരണമായി ദിനോസറിന്റെ ഭക്ഷണരീതി. വൈകുന്നേരം രാജീവ് വരുമ്പോഴേക്കും അതു കണ്ടുപിടിച്ചു വയ്ക്കണം. ഇന്നു് രാത്രി അവനു് ഒരു ദിനോസറിന്റെ കുട്ടിക്കു് ഭക്ഷണം കൊടുക്കേണ്ടതുണ്ട്. പിന്നെ എനിക്ക് എന്റേതായിട്ടുള്ള ചെറിയ കാര്യങ്ങളുമുണ്ട്. ഒന്നാമത്തേതു് അൻപതിനായിരം ഉറപ്പികയിരത്തിന്റെ സ്റ്റോക്കും ചുമലിലേററി പീടികകളുടെ പടി കയറിയിറങ്ങുന്നു.

ബാററി എലിമിനേറററോ. അയ്യോ, ഇവിടെ ധാരാളം സ്റ്റോക്കുണ്ടല്ലൊ ഇതൊക്കെ വല്ലപ്പോഴും ഒന്നു രണ്ടെണ്ണം പോയെങ്കിലായി. നിങ്ങളുടെ കൈയിൽ ട്രാൻസ്ഫോമറുകളുണ്ടോ? അതിനു നല്ല ഡിമാൻറാ.

അങ്ങനെ പോകുന്നു. ഒന്നുകിൽ ഞാൻ വളരെ മോശപ്പെട്ട സെയ്ൽസ്മാനായിരിക്കുന്നു. അയാൾ വിചാരിച്ചു. അല്ലെങ്കിൽ ഞാൻ വില്ക്കുന്ന സാധനം തീരെ ആവശ്യക്കാരില്ലാത്ത ഒന്നായിരിക്കണം. എന്തായാലും ഇപ്പോൾ പണം കടംതന്നവർ, ബാങ്കടക്കം ഓരോന്നായി ബുദ്ധിമുട്ടിക്കാൻ തുടങ്ങിയിരിക്കുന്നു. പണം തിരിച്ചു കൊടുക്കേണ്ട അവധി എന്നേ കഴിഞ്ഞുപോയിരിക്കുന്നു.

പിന്നത്തെ പ്രശ്നം താമസ സ്ഥലത്തിന്റേതാണ്. ടൗണിൽ ഒരു ചെറിയ വീട് വാടകയ്ക്കു് കിട്ടിയിട്ടുണ്ട്. അയ്യായിരം ഉറപ്പിക ഡിപ്പോസിററ് കൊടുക്കണം. വാടക ഇപ്പോഴുള്ളതുതന്നെയാണ്. യാത്ര കുറയുമെന്നുമാത്രം. അതൊരു നല്ല കാര്യമാണ്. വീട്ടുടമസ്ഥനു് നോട്ടീസ് കൊടുത്തുകഴിഞ്ഞു. അയാൾ ഡിപ്പോസിററ് സംഖ്യ തന്നാലെ പുതിയ സ്ഥലത്തു് ഡിപ്പോസിററ് കൊടുക്കാൻ പററു.

യുടെ ബാററി എലിമിനേററുകൾ പെട്ടെന്നു് വില്ക്കേണ്ടതുണ്ട്.

ദില്ലിയിൽ നിന്നു വന്ന സെയ്ൽസ്മാൻ സംസാരിച്ച് തന്നെ വീഴ്ത്തിയതാണ്. കേരളത്തിൽ രണ്ടു ജില്ലകളിൽ നിന്നു മാത്രമായി അയാൾക്കു കിട്ടിയ ഓർഡറുകൾ കാണിച്ചുതന്നു. നാൽപതിനായിരത്തിലധികമുണ്ട്. മോഹനൻ അതിൽ വീണു. ആ കമ്പനിയുമായി ഒരു സോൾ സെല്ലിങ് ഏജൻസിയിൽ ഏർപ്പെടുകയും ചെയ്തു. വളരെ ആകർഷകമായ കണ്ടീഷൻസ് ആണ്. ആദ്യത്തെ കൺസൈൻമെൻറ് അൻപതിനായിരത്തിന്റേതിനായിരിക്കും. പിന്നെ മാസം തോറും അവർ പതിനായിരത്തിന്റെ കൺസൈൻമെൻറ് അയച്ചുതരും. ഇതു വളരെ ഡിമാൻറുള്ള ഒരു ഐററമാണ്.

ഇപ്പോൾ ഇതാ താൻ അമ്പതിനാ

ഞാൻ ചായ കുടിക്കട്ടെ. ശൈലജ പറഞ്ഞു.

ചായ കുടിച്ചുകൊണ്ടിരിക്കെ അവൾ പറഞ്ഞു: ഒന്നിലധികം പ്രശ്നങ്ങളുണ്ടെങ്കിൽ എന്താണ് ചെയ്യേണ്ടതെന്നറിയുമോ? എന്റെ മുത്തച്ഛൻ പറയാറുണ്ട്. ആദ്യമായി പ്രശ്നങ്ങളെ പ്രാധാന്യമനുസരിച്ച് ക്രമത്തിൽ വയ്ക്കുക. പിന്നീട് ഏററവും പ്രധാനപ്പെട്ടതു് ഉടനെ ചെയ്യാൻ തുടങ്ങുക. പിന്നെ അടുത്ത പ്രാധാന്യമുള്ളതു് ചെയ്യുക. അങ്ങനെ അങ്ങനെ. ഇതു വളരെ എളുപ്പമാണ്. നോക്കു, ആ ദോശ ഒന്നു് എടുത്തുകൊണ്ടു വരാമോ? ഒരു ദോശ പരത്തുകയും വേണം.

അയാൾ ഏഴന്നൂറു് ദോശ എടുത്തു കൊണ്ടു വന്നു.

എന്തൊക്കെ അദ്ഭുതസിദ്ധികളുള്ള മനുഷ്യനാണ് ഞാൻ! ഇവിടെ ഇതാ

ഭാര്യയ്ക്ക് ദോശയുണ്ടാക്കി സമയം കളയുന്നു. നിന്റെ മുത്തച്ഛന് ഇത്തരം വിഷമങ്ങളൊന്നുമുണ്ടായിരിക്കാനിടയില്ല.

ഇല്ല. മുത്തച്ഛൻ കാലത്ത് കഞ്ഞിയാണ് കുടിക്കാറ്. പിന്നെ അമ്മമ്മയുടെ കല്യാണം കഴിയാത്ത രണ്ടനുജത്തിമാർ ഒപ്പം താമസിച്ചിരുന്നു. അവർ മത്സരിച്ച് മുത്തച്ഛന് കഞ്ഞിയും തേങ്ങാസമ്മന്തിയും ഉണ്ടാക്കി കൊടുത്തിരുന്നു.

ആട്ടെ കുട്ടിയുടെ പ്രശ്നങ്ങളിൽ ഏററവും പ്രയാസപ്പെട്ടതേതാണ്?

ദിനോസറിന്റെ ഭക്ഷണം.

ഏതിന്റെ ഭക്ഷണം?

ദിനോസറിന്റെ. ഒരു കുട്ടി ദിനോസറിന്റെ. ഇത് രാജീവന്റെ ഏററവും പുതിയ ഡ്രീം സീരീസ്സിലുള്ളതാണ്. അവന്റെ ഓരോ സീരീസ്സ് കഴിയുമ്പോഴും ഞാൻ ആ വിഷയത്തിൽ ഡോക്ടറേററ് കരസ്ഥമാക്കും. ഇതാണ് അതിലേക്കുവച്ച് ഏററവും പുതിയതും വിഷമം പിടിച്ചതും. ഗവേഷണത്തിന് എവിടെപ്പോകണമെന്നറിയില്ല.

കാഴ്ചബംഗ്ലാവിൽ പോയാൽ പോരെ? അവർ എന്താണ് കൊടുക്കാറ് എന്നന്വേഷിച്ചാൽ മതി.

മോഹനൻ ഒന്നും പറഞ്ഞില്ല. ഒന്നുകിൽ അവൾക്ക് തെററുപററിയതായിരിക്കണം. ദിനോസറിനെ ദിനോസറസ്സായി കരുതിയിരിക്കണം. അല്ലെങ്കിൽ ദിനോസറിനെപ്പററി അവൾ കേട്ടിട്ടുണ്ടാവില്ല. രാജീവൻ ഇല്ലാത്തത് അവൾക്കു നന്നായി. അവൻ ഉണ്ടായിരുന്നെങ്കിൽ ചിരിച്ചുചിരിച്ച് തലകുത്തി മറിയുമായിരുന്നു.

അവൻ ഒരു മെയ്ൽ ചൗവനിസ്റ്റായി വളരുന്നുണ്ടെന്ന് തോന്നുന്നു. കഴിഞ്ഞ ആഴ്ചയാണതുണ്ടായത്. അയാൾ കുളിമുറിയിൽ കയറി മൂത്രമൊഴിക്കുകയായിരുന്നു. മുകളിൽ ഞങ്ങളുടെ മുറിക്കും രാജീവന്റെ മുറിക്കുംകൂടിയുള്ള കുളിമുറിയാണത്. രാജീവന്റെ കിടക്ക വിരിച്ച് ശൈലജ കുളിമുറിയുടെ വാതിൽ തുറന്നപ്പോൾ കണ്ടത് എന്നെയാണ്. അവൾ വേഗം പുറത്തു കടന്ന് വാതിലടച്ചു. രാജീവൻ അതു കണ്ടു. ഞാൻ മൂത്രമൊഴിക്കുകയായിരുന്നെന്ന് അവനറിയാമായിരുന്നു. അവൻ മമ്മിയുടെ ചലനങ്ങൾ വീക്ഷിക്കുകയായിരുന്നു. മമ്മി കുളിമുറിയിൽ കടന്നതും ഉടനെ പുറത്തുചാടി കടന്നതും അവൻ കണ്ടു.

അവൻ ചിരിക്കാൻ തുടങ്ങി. കട്ടിലിൽ തലകുത്തിമറിഞ്ഞ് ചിരിക്കുകയായിരുന്നു അവൻ.

പിന്നെ കിടക്കുന്നതിനുമുമ്പ് വീണ്ടും കുളിമുറിയിലേക്കു പോയപ്പോൾ അവൻ കൂടെ വന്നു, സ്വകാര്യമായി ചോദിച്ചു.

മമ്മി കണ്ടുവോ?

അയാളും സ്വകാര്യമായി പറഞ്ഞു. ഇല്ല.

ഭാഗ്യമായി അല്ലെ? കണ്ടിരുന്നെങ്കിൽ മോശമായിരുന്നു അല്ലെ? ആൺകുട്ടികൾ കണ്ടാൽ കുഴപ്പമില്ല. പെൺകുട്ടികൾ കാണുന്നത് എന്തു മോശമാണല്ലെ?

അതും പറഞ്ഞ് അവൻ ട്രൗസർ വലിച്ചു താഴ്ത്തി ചീനമുളകും പുറത്തെടുത്ത് ഫിററുചെയ്തു.

ശരിയാണ്. മോഹനൻ ഗൗരവം വിടാതെ പറഞ്ഞു.

അവൻ ഉറങ്ങിയെന്നുറപ്പായപ്പോൾ ഈ സംഭാഷണശകലം ശൈലജയ്ക്ക് പറഞ്ഞു കൊടുത്തപ്പോൾ ചിരിയടക്കാൻ കഴിയാതെ അവൾ വയർ അമർത്തിപ്പിടിച്ചു.

ലൈബ്രറിയിൽ റഫറൻസ് സെക്ഷനിൽ പൗരാണികജീവികളെപ്പററിയുള്ള പുസ്തകത്തിനു മുമ്പിൽ ഇരുന്ന് അയാൾ ആലോചിച്ചു. എവിടെയോ എന്തോ പിശകുണ്ട്. എല്ലാം കീഴ്മേൽ മറിഞ്ഞു പോലെയാണ്. എന്തുചെയ്താലും ശരിയാവുന്നില്ല. മാർവാഡി, തന്നെ ചൂഷണം ചെയ്യുകയാണെന്നു തോന്നിയപ്പോൾ അയാളുമായി തല്ലുകൂടി ഓഫീസിൽ നിന്നും പുറത്തു കടന്നു. രണ്ടായിരം ഉറുപ്പികയുടെ ജോലി വെള്ളത്തിൽ. അന്നു തുടങ്ങിയതാണ് സെൽഫ് സ്റ്റൈയിൽഡ് ബിസിനസ്സുകാരനായി നടക്കാൻ. ഇതിനകം മൂന്നു കമ്പനികളുടെ പേരിൽ വിസിററിങ് കാർഡുകൾ അടിച്ചു. ഇരുമ്പാണി തൊട്ട് റേഡിയോ പാർട്ടുകൾ വരെ കച്ചവടം നടത്തി. എല്ലാം അവസാനിച്ചതു നഷ്ടത്തിൽ. എല്ലാം ഒരേ പാറേറണിൽത്തന്നെ വരുന്നു. വളരെയധികം ഡിമാൻറുള്ള ഒരു സാധനം താൻ വരുത്തി വില്ക്കാൻ തുടങ്ങുമ്പോഴേക്ക് തീരെ ആവശ്യക്കാരില്ലാതാവുന്നു.

ഇതോ, ഈ സാധനം ഞങ്ങളുടെ ഗോഡൗണിൽ പെട്ടിക്കണക്കിന് കെട്ടിക്കിടക്കുന്നു.

അല്ലെങ്കിൽ.

പതിനെട്ടുറുപ്പികയോ. പന്ത്രണ്ടുറുപ്പികയ്ക്ക് എടുക്കുന്നോ? എത്ര വേണമെങ്കിലും അങ്ങോട്ടു തരാം. റെഡിസ്റ്റോക്കുണ്ട്.

കച്ചവടക്കാർ തന്റെ സെയ്ൽസ് സംസാരം കേൾക്കുമ്പോൾത്തന്നെ കോട്ടുവായിടുന്നു. അവരുടെ എതിരാളികളുടെ പേർ നിർദ്ദേശിക്കുന്നു. അവിടെപ്പോയി നോക്കു. ഒരു പക്ഷേ എടുത്തേക്കും.

മാർവാഡിക്ക് ലക്ഷക്കണക്കിന് വില വരുന്ന യന്ത്രങ്ങളുടെ ഓർഡറുകൾ നിഷ്പ്രയാസം ഉണ്ടാക്കിക്കൊടുത്ത തന്റെ സെയ്ൽസ്മാൻഷിപ്പ് എവിടെപ്പോയി അസ്തമിച്ചു? എവിടേയോ കുഴപ്പമുണ്ട്.

അയാളുടെ മുമ്പിൽ വിവിധ കാലഘട്ടങ്ങളിൽ ജീവിച്ചിരുന്ന ദിനോസറുകൾ പല്ലിളിച്ചു കാട്ടി. ബീഭത്സമായ മുഖങ്ങളുള്ള, മാംസഭോജികളായ, സസ്യഭോജികളായ ഭീമാകാരജന്തുക്കൾ. നടന്നപ്പോൾ ഭൂതലം വിറച്ചു. പിന്നെ മഞ്ഞുയുഗം വന്ന് ഓരോന്നോരോന്നായി ഭക്ഷണം കിട്ടാതെ ചത്തൊടുങ്ങി. അവസാനത്തെ ദിനോസർ ഹിമം മൂടിയ താഴ്വരകളിൽ നിസ്സഹായനായി തലയുയർത്തി നോക്കുന്നത് അയാൾ കണ്ടു. കുറച്ചൊരു ഊഷ്മാവിനുവേണ്ടി, കുറച്ചു ഭക്ഷണത്തിനു വേണ്ടി.

ഇപ്പോൾ, ആറുകോടിവർഷങ്ങൾക്കു ശേഷം ഒരു ആറുവയസ്സുകാരന്റെ വളർത്തുമൃഗമാവാനായി, കൗതുകമുള്ള മുഖത്തോടെ, നനുത്ത നാവോടെ, ജാലകത്തിനു പുറത്ത് കാവൽ നില്ക്കാനായി ഉണർന്നെഴുന്നേല്ക്കാൻ ആ മൃഗം ഒരു ദീർഘനിദ്രയിലേർപ്പെട്ടു. യുഗങ്ങളോളമുള്ള നിദ്ര.

എനിക്കൊരു ജ്യോത്സ്യനെ കാണണം. കുറച്ചു ദിവസമായി അയാൾ ആലോചിക്കുന്നു. അതിനായി ജാതകക്കുറിപ്പ് അയാൾ എടുത്തു വച്ചിരുന്നു. തന്റെ യുക്തിവാദത്തിനതീതമായി എന്തൊക്കെയോ തനിക്കു ചുററും നടക്കുന്നുണ്ട്. അതു കണ്ടുപിടിക്കണം.

സാംപിളുകൾ നിറച്ച ഹാൻഡ്ബാഗുമെടുത്ത് അയാൾ പുറത്തിറങ്ങി. പണ്ടൊരിക്കൽ ഒരു ജാതകം ഒത്തുനോക്കാൻ ഒരു ജ്യോത്സ്യൻ സ്വാമിയുടെ വീട്ടിൽ പോയ ഓർമ്മയുണ്ട്.

സ്വാമി ഇന്നും അതേ ഇരിപ്പാണ്. പുലിത്തോലിൽ. ഒരു വെള്ളമുണ്ട്, പുതയ്ക്കാൻ തോർത്ത്, ചന്ദനക്കുറി. മൂക്കിനുമുകളിൽ സ്വർണ്ണഫ്രെയിമിട്ട കണ്ണട. മുമ്പിൽത്തന്നെ ഒരു വയസ്സനും ചെറുപ്പക്കാരനും ഇരിക്കുന്നുണ്ട്. ജാതകം ഒത്തു നോക്കാൻ വന്നവരാണ്

ഈ ജാതകങ്ങൾ ഒരുവിധത്തിലും ചേർക്കാൻ പററില്ല. സ്വാമി തറപ്പിച്ചു പറഞ്ഞു.

വയസ്സൻ നന്നേ നിരാശനായിരിക്കുന്നു.

സ്വാമീ, എങ്ങനെയെങ്കിലും ഇതൊന്ന് യോജിപ്പിക്കാൻ പററില്ലെ?

എനിക്കു നിങ്ങൾ പറഞ്ഞതൊക്കെ മനസ്സിലായി. സ്വാമി പറഞ്ഞു. ഇവിടുന്നങ്ങോട്ട് എട്ടുമാസം കഴിഞ്ഞാൽ ഈ രണ്ടു ജാതകങ്ങളുടെ ചേർച്ച വളരെ വിഷമങ്ങളുണ്ടാക്കും. കുട്ടിക്ക് ഇരുപത്തിയാറു വയസ്സ് കഴിഞ്ഞു. ശരിതന്നെ. പക്ഷേ, ഇത് ഒട്ടും യോജിക്കില്ല. പോരാത്തതിന് ദശാസന്ധിയുമുണ്ട്.

സ്വാമിക്ക് ദക്ഷിണ കൊടുത്ത് അവർ സാവധാനം നടന്നുപോയി. ഇരുപത്താറു കഴിഞ്ഞ പെൺകുട്ടി. ബാക്കിയെല്ലാം ഒത്തുവന്നു. ജാതകം മാത്രം ഒത്തില്ല. ഇനിയും അന്വേഷണം. നിലയ്ക്കാത്ത അന്വേഷണം.

എന്താണ് വേണ്ടത്? സ്വാമി ചോദിച്ചു.

മോഹനൻ ഉണർന്നു. ബ്രീഫ്കേയ്സ് തുറന്ന് ജാതകക്കുറിപ്പെടുത്തു നിവർത്തി സ്വാമിയുടെ മുമ്പിൽ വച്ചു. ഗ്രഹനിലയും അംശകനിലയും വെവ്വേറെ കുറിച്ച കടലാസ്. സ്വാമി കണ്ണടയെടുത്ത് മൂക്കിന്മേൽവച്ച്, കുറിപ്പെടുത്ത് നോക്കി. നോക്കുംതോറും അയാളുടെ നെററിമേൽ വരകൾ കൂടിക്കൂടി വന്നു. മുഖം ചുളിഞ്ഞു.

ഇതാരുടെ ജാതകം? നിങ്ങളുടെയാണോ?

അതെ.

നിങ്ങളുടെ ജോലി ശരിക്കും മൂന്നു കൊല്ലം നാലുമാസം മുമ്പ് പോയിട്ടുണ്ടാവണമല്ലോ. തല്ലുകൂടി പിരിഞ്ഞുപോന്നതാവാനേ വഴിയുള്ളു. തൽക്കാലം ജോലിയില്ലല്ലോ.

മോഹനൻ ഒന്നും പറഞ്ഞില്ല. സെൽഫ് സ്റ്റൈൽഡ് ബിസിനസ്സുകാരൻ എന്ന പദവി ജോലിയല്ലല്ലോ.

സ്വാമി കണക്കുകൂട്ടുകയായിരുന്നു.

കേതു ദശയാണ് കഴിഞ്ഞ നാലുകൊല്ലം ഏഴുമാസമായിട്ട്. ഇനി രണ്ടരക്കൊല്ലം കൂടിയുണ്ട്. കാര്യമായിട്ടുള്ള അഭിവൃദ്ധിയുണ്ടാവാൻ വയ്യ ഈ കാലത്ത്. ഇപ്പോൾ പോരാത്തതിന് ഏഴരശ്ശനിയുമുണ്ട്. വളരെ ചീത്തക്കാലമാണ്. സൂക്ഷിച്ചിരിക്കണം. ധനനഷ്ടം, മാനനഷ്ടം ഇതെല്ലാം ഉണ്ടാവുന്ന പരിതഃസ്ഥിതിയാണ്. എന്തിനും പ്രതിബന്ധമുണ്ടാവും. ശരിയാവുമെന്നു വിചാരിച്ച് നിങ്ങൾ എന്തെങ്കിലും തുടങ്ങിവയ്ക്കും. പക്ഷേ, നഷ്ടത്തിലേ കലാശിക്കു. അഞ്ചിറക്കിയാൽ പത്തു നഷ്ടം വരും. അങ്ങനെയാണ്.

സ്വാമി എന്റെ മനസ്സ് വായിക്കുകയാണോ?

ശനിദശ കഴിഞ്ഞാൽ പിന്നെ ശിഷ്ടം കേതുദശ. അത്ര മോശമാന്ന് പറയില്ല. പക്ഷേ, അഭിവൃദ്ധിയുണ്ടാവണമെങ്കിൽ കേതുദശ കഴിയുകതന്നെവേണം. ശനിദശ ഇനിയും ഒമ്പതുമാസമുണ്ട്. അതുവരെ സൂക്ഷിച്ചിരിക്യാ.

സ്വാമി പറഞ്ഞുകൊണ്ടിരുന്നു. അയാൾ ആലോചിച്ചു. അപ്പോൾ ഇതൊക്കെ ആദ്യംതന്നെ എഴുതിവച്ചിരിക്കുന്നു. ഇത്രാമാണ്ടിൽ ഇത്രാം നാളിൽ, മണിക്കൂറിൽ, മിനിററിൽ, വിനാഴികയിൽ ജനിച്ചു വരുന്ന ഒരു കുട്ടി എന്തുചെയ്യാൻ പോകുന്നു, എന്താവാൻ പോകുന്നു എന്നെല്ലാം ഈ പ്രപഞ്ചരഹസ്യങ്ങളുടെ കലവറയിലെവിടെയോ കൂട്ടിയിട്ട താളിയോലക്കെട്ടിൽ എഴുതിവയ്ക്കപ്പെട്ടിരിക്കുന്നു. ഒരു പക്ഷേ, ദിനോസറുകളും മററു പ്രാചീന ജീവികളും ജീവിച്ചിരുന്നതിനു വളരെ മുമ്പുതന്നെ, കോടാനുകോടി വർഷങ്ങൾക്കു മുമ്പുതന്നെ പ്രപഞ്ചത്തിന്റെ ഭാവി ഇന്നതരത്തിലാവണമെന്ന് സൃഷ്ടികർത്താവ് തീർച്ചയാക്കിയിട്ടുണ്ടായിരിക്കണം.

നിങ്ങൾ ഭാവി പ്രവചിക്കുന്നപോലെ ഭൂതകാലത്തിലേക്കും പോയ്ക്കൂടെ? അയാൾ ചോദിച്ചു:

തീർച്ചയായും. പക്ഷേ, ഭൂതം നിങ്ങൾക്കറിയുന്നതല്ലെ? നിങ്ങളുടെ ജോലി പോയത് നിങ്ങൾ അറിയുന്നപോലെ. ഭാവി അറിയാനല്ലെ എല്ലാവർക്കും ആഗ്രഹമുണ്ടാവുക?

ഞാനുദ്ദേശിക്കുന്നത് അടുത്ത ഭൂതകാലത്തിലേക്കല്ല. ആറു കോടി വർഷങ്ങൾ



ക്കു മുമ്പ്, ദിനോസറുകൾ മേഞ്ഞു നടന്നിരുന്ന കാലം വരെ.

സ്വാമി അയാളെ ഒന്നു നല്ലപോലെ നോക്കി. മാററിവച്ച കണ്ണട വീണ്ടും എടുത്തണിഞ്ഞു. ജാതകക്കുറിപ്പിൽ കണ്ണോടിച്ചു. വീണ്ടും കണക്കുകൂട്ടൽ. പിന്നെ കണ്ണട അഴിച്ചുവച്ച് വീണ്ടും അയാളെ നോക്കി.

ഇല്ലല്ലോ. നിങ്ങൾക്ക് മാനസികരോഗങ്ങളൊന്നുമുള്ളതായി കാണുന്നില്ലല്ലൊ. നോക്കൂ, നിങ്ങൾക്ക് തൽക്കാലം ചീത്ത കാലമാണെന്നേ ഉള്ളൂ. കുറച്ചുകാലംകൂടി ക്ഷമിച്ച്, സാവകാശത്തിൽ കാര്യങ്ങൾ ചെയ്യുക. ഇനി വരാൻ പോകുന്നത് ശുക്രദശയാണ്. അത് വളരെ അഭിവൃദ്ധിയുണ്ടാക്കും. അതുവരെ ഒതുങ്ങിക്കഴിയുക. ദിവസവും രണ്ടുനേരം ദേവീദർശനം നടത്തുക...

ദക്ഷിണ കൊടുത്ത് പുറത്തിറങ്ങിയപ്പോൾ അയാൾ ഓർത്തു. തൻെറ മാനസികനില തെററിയെന്നാണ് സ്വാമി ധരിച്ചിരിക്കുന്നത്. തനിക്കറിയേണ്ടിയിരുന്നത് സ്വാമിക്ക് യുഗങ്ങൾ പിന്നിട്ടുപോകാൻ പററുമോ എന്നാണ്. യുഗങ്ങൾ പിന്നിട്ട് മഞ്ഞുയുഗത്തിൻെറ ശൈത്യവും പിന്നിട്ട്, ഭീമാകാരന്മാരായ ദിനോസറുകൾ തലയുയർത്തി നടന്നിരുന്ന ഭൂപ്രദേശത്തെത്താൻ. മേഞ്ഞുനടക്കുന്ന ദിനോസറുകളിൽ ഒന്നിന് യുഗങ്ങൾക്കു ശേഷം വീണ്ടും പിറക്കാൻ യോഗം വന്നിരിക്കുന്നു. ഒരു ആറുവയസ്സുകാരൻെറ വളർത്തുമൃഗമാവാൻ. അവൻ ഉറങ്ങുമ്പോൾ രണ്ടാം നിലയിലെ ജാലകത്തിനപ്പുറത്ത് ഓമനമുഖവും മുറ്റപായ നാവുമായി കാവൽ നിൽക്കാൻ, സ്നേഹപൂർവ്വം അവൻെറ കവിളിൽ നക്കാൻ.

സ്വാമിക്കതു മനസ്സിലാവില്ല.

ഇനി ഒരു കച്ചവടക്കാരനെ കാണണം. സ്റ്റോക്ക് എടുക്കുമോ എന്ന് ഇന്നു പറയാമെന്നു പറഞ്ഞതാണ്. ഈ കച്ചവടക്കാരനും എടുക്കാൻ താല്പര്യം കാണിച്ചില്ലെങ്കിൽ അമ്പതിനായിരത്തിൻെറ ബാററി എലിമിനേററുകൾ തട്ടിൻപുറത്തേക്ക് ഒരേറു കൊടുക്കാം.

ഭാഗ്യത്തിന് കച്ചവടക്കാരൻ പീടികയിലുണ്ടായിരുന്നു. അയാൾ പക്ഷേ കണ്ട ഭാവം നടിക്കുന്നില്ലെന്നുമാത്രം. തലേന്നു വൈകുന്നേരം അരമണിക്കൂർ നേരം അയാളുമായി സംസാരിച്ചതും വില ഇരുപതു ശതമാനം കുറച്ചതുമെല്ലാം അയാളെ ഓർമ്മിപ്പിച്ചു. ഇരുപതു ശതമാനം കുറയ്ക്കുന്നതിനർത്ഥം തനിക്ക് പത്തുശതമാനം നഷ്ടമുണ്ടാവുകയെന്നാണ്. എന്നാലും മുടക്കിയ പണം കുറെയെങ്കിലും തിരിച്ചു കിട്ടുമല്ലൊ.

മോഹനൻ പറഞ്ഞു. സ്റ്റോക്ക് എടുക്കാൻ പററുമോ എന്ന് ഇന്ന് പറയാമെന്നല്ലെ പറഞ്ഞിരുന്നത്.

ആ, ബാററി എലിമിനേററല്ലെ? കച്ചവടക്കാരൻ പറഞ്ഞു. അതിന് വല്യ ഡിമാൻെറാന്നുമില്ല. വേണെങ്കി രണ്ടു ഡസൻ വച്ചോ വിററശേഷം പണം തരാം,

രണ്ടു ഡസൻ എവിടെ? അമ്പതിനായിരത്തിൻെറ സ്റ്റോക്കെവിടെ?

അയാൾ തിരിഞ്ഞുനടന്നു. ആശിക്കാനൊന്നുമില്ലാതായിരിക്കുന്നു.

വീട്ടിലെത്തിയപ്പോൾ ശൈലജ പറയുന്നു.

ഇന്ന് വീടു നോക്കാൻ രണ്ടുപേർ വന്നിരുന്നു. അരമണിക്കൂർ മുമ്പ്. ഞാൻ കുട്ടി വന്നിട്ട് വരാൻ പറഞ്ഞിട്ടുണ്ട്.

രണ്ടു മിനിററിനകം അവർ വാതിലിൽ മുട്ടി.

നിങ്ങളീ വീടൊഴിയാൻ പോവ്വാണെന്ന് കേട്ടലോ. എന്നാണ് ഒഴിയുന്നത്?

ഈ ഒന്നാന്തി.

ഒന്നു കാണുന്നതിൽ വിരോധല്യല്ലൊ.

ഹെയ് ഇല്ല. വരൂ.

ഇതാ ഇതാണ് സിററിങ്റൂം. ഫാൻ വീട്ടുകാരൻതന്നെ വച്ചതാണ്. ഇതു തളം. വളരെ വിശാലമാണ്. തളത്തിൽ നിന്ന് അടുക്കളയിലേക്കാണ്. നല്ല സൗകര്യമുണ്ട് അടുക്കളെ. റാക്കുകൾ. ഗ്യാസടുപ്പ് വയ്ക്കാൻ പ്ലാററ്ഫോം ഉണ്ട്. അപ്പുറത്ത് സിങ്ക്. ഈ വാതിൽ ബെഡ്റൂമിലേക്കാണ്. ഞാൻ തല്ക്കാലം ഓഫീസ് ആവശ്യത്തിനുപയോഗിക്കുകയാണ്. മുകളിലും രണ്ടു ബെഡ്റൂം ഉണ്ട്. രണ്ടിനുംകൂടി ഒരു അററാച്ച്ഡ് ബാത്തും. നോക്കാം വരൂ.

വെള്ളമോ? ഇരുപത്തിനാലു മണിക്കൂറും കിട്ടും. മോട്ടോറുണ്ട്.

അയാൾ ക്ഷീണിച്ച് ഒരു കപ്പ് ചായ കുടിക്കാൻ ധൃതിയായയാണ് കയറിവന്നത്. അവർ ഇറങ്ങിപ്പോയപ്പോൾ ശൈലജ ചോദിച്ചു.

കുട്ടിയെന്തിനാണ് ഇങ്ങനെ കഷ്ടപ്പെടുന്നത്? ലോനപ്പൻമാപ്പിളയ്ക്ക് താമസക്കാരെ ഉണ്ടാക്കാൻ കുട്ടിയെന്തിനാണ് ഈ വെപ്രാളമൊക്കെ കാണിക്കുന്നത്?

ശരിയാണ്. അയാൾ ആലോചിച്ചു. കഴിഞ്ഞ പത്തു ദിവസത്തിനുള്ളിൽ ചുരുങ്ങിയത് എട്ടു കൂട്ടരെങ്കിലും ഈ വീട് വന്നു നോക്കിയിട്ടുണ്ട്. അതിൽ രണ്ടുപേർ തൊട്ട് പന്ത്രണ്ടുപേരുള്ള ടീംവരെയുണ്ടായിരുന്നു. ഈ എട്ടു പ്രാവശ്യവും അയാൾ ഒരു ബ്രോക്കറെപ്പോലെ വീടിൻെറ ഗുണഗണങ്ങൾ പ്രകീർത്തിച്ചിട്ടുമുണ്ട്.

അഞ്ചുകിലോമീററർ ദൂരെയിരുന്നുകൊണ്ടു തന്നെ ചരടില്ലാതെ നിയന്ത്രിക്കുന്ന ലോനപ്പൻ മാപ്പിളയുടെ കഴിവ് അപാരംതന്നെ. ആരെങ്കിലും വീടെടുത്ത് ഡിപ്പോസിററ്കൊടുത്താലെ തനിക്ക് ഡിപ്പോസിററ് തിരിച്ചു കിട്ടുകയുള്ളു. ഒന്നാംതീയതിക്കുള്ളിൽ പുതിയ സ്ഥലത്ത് ഡിപ്പോസിററ് കൊടുത്തില്ലെങ്കിൽ ആ വീട് പോകും. അതുകൊണ്ട് ഓരോ കൂട്ടരും വീടു കാണാൻ വരുമ്പോഴും അയാൾ ഒരു ബ്രോക്കറുടെ ആടയണിയുന്നു. ഇതാ ഇതാണ് സ്വീകരണമുറി...

രാജീവൻ പതിവുപോലെ കുറച്ച് സസ്പെൻസുമായാണ് സ്കൂളിൽനിന്നു വന്നത്.

ഞാനിന്ന് സ്കൂളിൽനിന്ന് എന്താണ് വരച്ചതെന്ന് പറയാമോ മമ്മീ? ഡാഡി പറയണ്ടട്ടോ.

ചോദ്യം അമ്മയോടാണ്. ഡാഡി അവൻെറ രഹസ്യങ്ങളെല്ലാം ഊഹിച്ചെടുക്കുന്നു എന്നാണവൻെറ പരാതി. അതുകൊണ്ട് ചോദ്യങ്ങളും കടംകഥകളും അമ്മയോടായിരിക്കും. ഒപ്പം ഒരു താക്കീതും. ഡാഡി പറയരുത് കേട്ടോ.

മോഹനൻ ഊഹിച്ചുകഴിഞ്ഞിരുന്നു.

അമ്മ തോററുവെന്ന് മനസ്സിലായപ്പോൾ അവൻ മോഹനനു പറയാൻകൂടി അവസരം കൊടുക്കാതെ ബാഗിൽനിന്ന് ഒരു കടലാസ്സെടുത്തു കാട്ടി.

ഒരു കുട്ടി ദിനോസർ. നായ്ക്കുട്ടിയുടെ പോലെ ഓമനത്തമുള്ള മുഖം. തിളങ്ങുന്ന കണ്ണുകൾ. നീണ്ട കഴുത്ത്. തടിച്ച പിൻകാലുകൾ. വലിയ വയർ. കുറിയ മുൻകാലുകൾ. പിന്നിൽ നീണ്ടുകിടക്കുന്ന വാൽ.

ചിത്രം ആകപ്പാടെ മോശമായിരുന്നില്ല. ഒരു കങ്കാരുവും ജിറാഫും പോമറേനിയനും കൂടിയ രൂപം.

പെട്ടെന്ന്, താൻ ഒരു പൗരാണികജീവി പണ്ഡിതനായിട്ടുണ്ടെന്നും, ദിനോസറിനെപ്പററി രാജീവിനോട് ആധികാരികമായി സംസാരിക്കാം എന്നും അയാൾ ഓർത്തു. അവൻ ചോദ്യം ചോദിക്കുന്നതും കാത്ത് അയാൾ ഇരുന്നു. അവനിൽ മതിപ്പുണ്ടാക്കാവുന്ന ഒരു സന്ദർഭമാണ് വരുന്നത്.

അപ്പോഴാണ് ശൈലജ രണ്ടു കത്തുകളുമായി വരുന്നത്. ഒന്ന് ബാങ്കിൽനിന്നാണ്. പതിനയ്യായിരം ഉറുപ്പിക ഉടനെ അടയ്ക്കണം. മറേറ കത്ത് കടംതന്ന ഒരാളുടേതാണ്. പണം ഇത്ര വൈകിക്കുന്നത് മര്യാദയല്ല. അതുകൊണ്ട് കത്ത് കിട്ടിയ ഉടനെ ചുരുങ്ങിയത് പത്തെങ്കിലും, പലിശയടക്കം അയച്ചുതരണം.

കുറച്ചെങ്കിലും ഇടയുണ്ടാകുമെന്നാണ് കരുതിയത്. കേതുവും ശനിയും എതിരെനിന്ന് തന്നെ ഞെരിച്ച് ശ്വാസംമുട്ടിക്കുകയാണ്.

രാജീവൻ വന്നു. അവൻെറ കൈയിൽ പെയിൻറുണ്ട്, ബ്രഷുകളും.

ഡാഡി, ഞാൻ വലിയ ഒരു ദിനോസറിനെ വരയ്ക്കാൻ പോവ്വാണ്. ഒരു കടലാസ് തരൂ.

ഇപ്പോൾ എന്നെ ഉപദ്രവിക്കാതെ പോകൂ. അയാൾ പറഞ്ഞു. എനിക്കു തലവേദനയുണ്ട്.

കടലാസുതന്നാൽ മാത്രം മതി. പിന്നെ ഞാൻ ഉപദ്രവിക്കില്ല.

കുറച്ചെന്തെങ്കിലും സഹായം, ഒരു നല്ല വാക്ക്, എവിടെ നിന്നാണ് കിട്ടുക? കൈകൊണ്ട് തലയും താങ്ങി അയാൾ ഇരുന്നു. ഇത്രയും നിസ്സഹായത ഒരിക്കലും അനുഭവപ്പെട്ടിട്ടില്ല. തന്നോടു തന്നെ ദേഷ്യം തോന്നി.

രാജീവൻ അപ്പോഴും കടലാസിനുവേണ്ടി നിൽക്കുകയാണ്. അയാൾ പെട്ടെന്ന് പൊട്ടിത്തെറിച്ചു.

പോകാനല്ലേ പറഞ്ഞത്, അയാൾ അലറി. നീയും നിൻെറ ഒരു ദിനോസറും. ഇത്ര വൃത്തികെട്ട ഒരു മൃഗത്തിനെയാണോ നിനക്കു കിട്ടിയത്. നിൻെറ ഒരു വളർത്തുമൃഗം. അതിൻെറ മുഖം എത്ര ബീഭത്സമാണെന്നറിയാമോ?



അവൻ നിശ്ശബ്ദനായി. അയാൾ പറയുന്നതുകേട്ട നിന്നു. അവൻെറ മുഖം വാടി. അട്ടഹാസം കഴിഞ്ഞപ്പോൾ അവൻ പതുക്കെ അടുക്കളയിലേക്ക പോയി.

അവൻെറ തേങ്ങലുകൾ അയാൾക്ക കേൾക്കാം. അതിനിടയിൽ പരാതികളും.

എൻെറ ദിനോസർ നല്ല ഭംഗിയുണ്ട്. എന്താണ് ഡാഡി പറയുന്നതു് ഭംഗിയില്ലെന്നു്. നോക്ക ഞാൻ വരച്ചിരിക്കുന്നതു്. അതു രാത്രിവന്നു് എന്നെ നക്കുന്നുണ്ട്. അതിനിഷ്ടമായതുകൊണ്ടല്ലെ അതു നക്കുന്നതു്.

അയാൾക്കിപ്പോൾ രാത്രികളിൽ ഉറക്കം കുറവായിരിക്കുന്നു. രാജീവൻെറ ദിനോസർ തന്നെ കഷ്ടപ്പെടുത്തുകയാണ്. കണ്ണടച്ചാൽ കാണുന്നതു് ഇരുപതടി ഉയരമുള്ള ഒരു ദിനോസറിൻെറ കഴുത്തിൽ കെട്ടിയ കയറിൻെറ അററം പിടിച്ചുകൊണ്ട് ഒരു ചെറിയ കുട്ടി വിജനമായ പാതയിലൂടെ നടന്നകലുന്നതാണ്. ആ മൃഗത്തിൻെറ ഓരോ കാൽവയ്പിലും ഭൂമി ചലിക്കുന്നുണ്ട്. എത്ര നടന്നാലും പാതയുടെ സ്വഭാവത്തിനു് മാററമില്ല. ഒരേ മാതിരിയുള്ള അന്തമില്ലാത്ത വഴിയിലൂടെ അവർ നടന്നനീങ്ങുകയാണ്. അതിനിടയിൽ അമ്പതിനായിരത്തിൻെറ നഷ്ടമോ, ഒന്നാംതീയതി മുതൽ താമസിക്കാൻ വീടില്ലാത്ത അവസ്ഥയോ, ഒന്നും അയാളെ ബാധിക്കുന്നില്ല.

പുതിയ താമസസ്ഥലത്തെപ്പററി രാജീവനു് ഉൽക്കണ്ഠയുണ്ട്. ഒരുനിലക്കെട്ടിടമായതുകൊണ്ട് മുകൾഭാഗമില്ല. അവൻെറ കിടപ്പുമുറിയും താഴത്താണല്ലൊ. ഇതു് അവൻെറ കുട്ടിദിനോസറിനു് വിഷമങ്ങളുണ്ടാക്കുമെന്നു് അവൻ പറയുന്നു. താഴെയുള്ള ജനലിലൂടെ കുനിഞ്ഞു നോക്കുമ്പോൾ അതിൻെറ കഴുത്തു് വേദനിക്കും.

മോഹനൻ പരിഹാരം നിർദ്ദേശിച്ചു. അവൻെറ ജനലിനപ്പുറത്തു് ഒരു വലിയ മൈതാനമാണ്. ദിനോസറിനു് അതിൻെറ വയർ നിലത്തമർത്തി കിടക്കാമെന്നു്. അങ്ങനെയാവുമ്പോൾ കഴുത്തു് വേദനിക്കാതെതന്നെ അതിനു് ജനലിലൂടെ നോക്കാം.

അവൻെറ മുറിയുടെ ജാലകത്തിനപ്പുറത്തു് കൊത്തുകൾ ആർക്കുന്ന പൂന്തിക്കെട്ടൊരു ഓടയും അതിനുമപ്പുറത്തു് വളരെ തിരക്കേറിയ ഒരു ഇടുങ്ങിയ നിരത്തുമാണെന്നു് അവനോടു് പറയാൻ കഴിഞ്ഞില്ല.

നിനക്കു താഴെ നിലയിൽ ജനലിനടുത്തു് കിടക്കാൻ പേടിയാവില്ലെ? ശൈലജ ചോദിക്കുന്നു.

എന്തിനാ പേടി? അവൻ ചോദിക്കുന്നു. ഇത്രയും വലിയ ദിനോസർ രാത്രി മുഴവൻ കാവൽ നില്ക്കുമ്പോൾ കള്ളന്മാർക്കു് അടുത്തുവരാൻ ധൈര്യമുണ്ടാവുമോ?

രാജീവൻ എന്നും ഒററയ്ക്കാണ് ഉറങ്ങാറ്. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം അവൻ തലയണയും പുതപ്പുമായി എത്തുന്നു.

ഞാനിന്നു് മമ്മിയുടെ ഒപ്പമാണ് കിടക്കുക.

ഛരീ മമ്മിയുടെ ഒപ്പമോ; പാററില്ല. ശൈലജ പറയുന്നു.

തങ്ങളുടെ പ്ലാൻ എല്ലാം തകരാറിലാവുന്ന ലക്ഷണമാണ്. അയാൾ നയത്തിൽ പറയുന്നു.

മോൻ പോയി ഉറങ്ങിക്കോ.

അവൻ വഴങ്ങുന്നില്ല.

ഞാൻ എന്നും ഒററക്കല്ലെ കിടക്കാറ്. ഇന്നു മാത്രം മതി.

അവൻ രണ്ടു വയസ്സുതൊട്ടു് ഒററയ്ക്കാണ് കിടക്കാറ്.

ഇന്നെന്താണ് പ്രത്യേകത? ശൈലജ ചോദിക്കുന്നു.

ഞാൻ ഹാർഡി ബോയ്സ് മിസ്റററി പുസ്തകം വായിച്ചു.

നിന്നോടാരാണ് ഉറങ്ങാൻ കിടക്കുമ്പോൾ അതു് വായിക്കാൻ പറഞ്ഞതു്?

വേറെ പുസ്തകമൊന്നുമുണ്ടായിരുന്നില്ല. മമ്മീ ഞാൻ കുറച്ചുനേരം ഇവിടെ കിടക്കട്ടെ.

വേണ്ട വേണ്ട. വല്യ കുട്ടികൾ അമ്മമാരുടെ ഒപ്പമല്ല കിടക്കുക. ചീത്ത ശീലമൊന്നും പഠിക്കണ്ട.

രാജീവ്, നീ പോയി കിടക്കൂ. അയാൾ കുറച്ചു കർക്കശമായി പറയുന്നു.

അവൻ ഭയന്നു. സ്വന്തം തലയണയും പുതപ്പുമായി തിരിച്ച് അവൻെറ കിടപ്പുമുറിയിലേക്ക നടക്കുന്നു. കണ്ണിൽനിന്നതിരുന്ന ജലകണങ്ങൾ.

ശൈലജ പറയുന്നു. എനിക്കു് തീരെ മൂഡില്ല; നമുക്കവനെ ഒപ്പം കിടത്താമായിരുന്നു. അവനെ വിളിക്കൂ.

മോഹനൻ ഒന്നും പറയുന്നില്ല. കണ്ണുതുറന്നു് മലർന്നുകിടക്കുന്നു. സ്വാമിയെ കണ്ടതോർമ്മവന്നു. ഒരുദിവസം മുഴുവൻ തനിക്കാശതന്നു് അവസാനനിമിഷത്തിൽ തട്ടിമാററിയ കച്ചവടക്കാരനെ ഓർമ്മവന്നു. കള്ള ഓർഡറുകൾ കാട്ടി തന്നെ പററിച്ച ദില്ലി സേയ്ൽസ്മാനെ ഓർമ്മവന്നു. കടക്കാരുടെ കത്തുകളും ഭീഷണികളും ഓർമ്മവന്നു.

ഒരു മണിക്കൂർ കഴിഞ്ഞിട്ടുണ്ടാവണം. ശൈലജ ഉറക്കമായിരിക്കുന്നു. അയാൾ എഴുന്നേററ് രാജീവൻെറ മുറിയിൽ പോയി ലൈററിട്ടു. അവൻ ഒരു തലയണ കെട്ടിപ്പിടിച്ച് ഉറങ്ങുകയാണ്. വേറെ നാലു തലയണകൾ നാലുഭാഗത്തും. അതു് ഒരു കോട്ടയാണെന്നാണ് അവൻ പറയുന്നതു്. അതിനു് നടുവിൽ കിടക്കുമ്പോൾ അവനു് പേടിയാകാറില്ലത്രെ. കെട്ടിപ്പിടിക്കുന്ന തലയണ എന്താണെന്നു് ചോദിച്ചതിനവൻ മറുപടി പറഞ്ഞില്ല അതവൻെറ രഹസ്യമാണ്.

തലയണയ്ക്കരികെ അവൻ വരച്ച ദിനോസറിൻെറ ചിത്രം. അതിൻെറ മുഖം ചായംതേച്ച് കൂടുതൽ ഭംഗിയാക്കാൻ ശ്രമിച്ചിരിക്കുന്നു. അയാൾ കുനിഞ്ഞ് രാജീവൻെറ കൗതുകമുള്ള മുഖത്തു് ഉമ്മവച്ചു. പിന്നെ ആ മൃദുവായ കവിളിൽ ഒന്നുനക്കി.

ജനലിനപ്പുറത്തു് അവനെ ഉററുനോക്കി നില്ക്കുകയും സ്നേഹം മുക്കുമ്പോൾ കവിളിൽ നക്കുകയും ചെയ്യുന്ന കുട്ടി ദിനോസറിനോടു് അയാൾക്കു് അസൂയയാവുന്നു. രാത്രി മുഴുവൻ അങ്ങനെ കാവൽനില്ക്കുന്ന ഒരു ദിനോസറായെങ്കിലെന്നു് അയാൾ വേദനയോടെ ആശിക്കുന്നു.

(27-ാം പേജിൽനിന്നുതുടർച്ച)

തന്നെ അദ്ദേഹം ആനി ബസൻറിൻെറ തിയോസൊഫി സൊസൈററിയിൽ അംഗമായിരുന്നു. സി. എഫ്. ആൻഡ്രൂസ്, അരുണ്ഡേൽ, ജെയിംസ് കസിൻസ് എന്നിവർ അദ്ദേഹത്തിൻെറ മിത്രങ്ങളായതു് ഈ വഴിക്കാണ്. ''നൈരാശ്യത്തിൽ നിന്നു്'' എന്ന 'ഹൃദയകൗമുദി'യിലെ കവിത ബെസൻറ് മദാമ്മയെ കുറിച്ച് എഴുതപ്പെട്ടതാണ്. 'തരംഗിണി'യിലെ 'ഗാനോപഹാര'ത്തിൻെറ വിഷയവും ആനിബെസൻറു തന്നെ. മഹാകവിക്കു് ബ്രഹ്മവിദ്യാ സംഘവുമായുണ്ടായിരുന്ന ബന്ധം ഗവേഷണം ചെയ്തു് വിവരിക്കേണ്ട ഒരു സംഭവമാണെന്നു് എനിക്കു തോന്നുന്നു.

ക്ഷേത്രപ്രവേശനസമരത്തിൽ മഹാകവി ചെയ്ത സേവനം ചരിത്രത്തിൻെറ ഭാഗമാണ്. മഹാദേവദേശായി ക്ഷേത്രപ്രവേശനത്തെപ്പററി എഴുതിയ സുപ്രശസ്തമായ "Epic of Travancore" എന്ന ഗ്രന്ഥത്തിൽ ഉള്ളൂരിൻെറ സംഭാവന ആദരത്തോടെ സ്മരിക്കപ്പെട്ടിട്ടുണ്ട്. ഉള്ളൂരിൻെറ കൃതികളിൽ സജീവമായി ത്രസിച്ചുകൊണ്ടിരിക്കുന്ന ശക്തി മനുഷ്യസ്നേഹമാണ്. സാഹിത്യലോകത്തിൽ അദ്ദേഹം ആ ഭാവത്തിൻെറ അവതാരമായി വർത്തിച്ചു. അതാണ് ഒടുവിൽ 'പ്രേമസംഗീത'മായി മലയാളത്തെ എന്നും പുളകിതമാക്കുന്ന കാവ്യഗംഗയായി പ്രവഹിച്ചതു്. ('മണി മഞ്ജൂഷ'യിൽ):

''ഒരൊററമതമുണ്ടുലകിന്നുയിരാം
പ്രേമമതൊന്നല്ലോ
പരക്കെ നമ്മെപ്പാലമൃതൂട്ടും
പാർവ്വണ ശശിബിംബം
പരസുഖമേ സുഖമെന്നിക്കനിയതം
പരദുഃഖം ദുഃഖം
പരമാർത്ഥത്തിൽ പരനും ഞാനും
ഭേദമൊന്നല്ലീ!''

'പ്രേമസംഗീത'ത്തിനു് രചനാപരമായ ചില ദോഷങ്ങൾ ഇല്ലാതില്ല—അലങ്കാരസന്നിവേശത്തിലും ശബ്ദപ്രയോഗത്തിലും ഒക്കെ. എന്നാൽ ആ കവിതയുടെ ഈരടികളിൽ ഏതോ ഒരു ദിവ്യധ്വനിയുടെ പ്രതിധ്വനികൾ അലയ്ക്കുന്നതുപോലെ എനിക്കു് എപ്പോഴും തോന്നിയിട്ടുണ്ട്. ഉള്ളരിനെന്നല്ല, നമ്മുടെ മിക്ക കവികൾക്കും അപ്രാപ്യമായ മഹാ ശൈലിയുടെ (Grand Style) മുഴക്കം ആ കവിതയെ എല്ലാ ദോഷങ്ങൾക്കും അപ്പുറത്തു് എത്തിച്ചിരിക്കുന്നു. മഹത്തായ ഒരു ജീവിതം അതിൻെറ സ്വായത്തമഹിമയെ ആവിഷ്കരിക്കാൻ മുതിരുന്ന ഒരു അപൂർവ്വ മുഹൂർത്തത്തിൽ മാത്രം ഉണ്ടാകുന്ന കവിതയാണ് അതു്.

എസ്. വി. വേണുഗോപൻനായർ

# ഹനുമാൻ പണ്ടാരം



**ദാ,** വര്ണേ...പാഞ്ഞു വര്ണേ, തുള്ളിവര്ണേ ഹനുമാൻ പണ്ടാരം.

കുട്ടികാം കലപിലകൂട്ടി പിറകേ പായുന്നു.

തെക്കേത്തെരുവിൽ വടക്കേ മൂലേന്ന് പണ്ടാരം ചാടിച്ചാടി കളിച്ചുവരുന്നു.

കല്യാണിയമ്മേടെ ചേലത്തുമ്പിലൊളിക്കുന്നു മൂന്നു തികയാത്ത രാമുണ്ണി. ചുണ്ടിലെ ചിരിപൂട്ടി കല്യാണിയമ്മ പറയുന്നു: ''ഇന്നലെ നെന്നോട് ഞാൻ പറഞ്ഞില്ലേ, ചുമ്മാ ചുമ്മാ നെലവിളിച്ചാല് ഹനുമാൻ പണ്ടാരം നെന്നെ പിടിച്ചോണ്ടു പോകുമെന്ന്.''

ചേലേടെയിടയീന്ന് രാമുന്റെ കണ്ണ് നത്തിന്റെ നോട്ടമായ് നീളുന്നു.

കോൽ കൊണ്ട് താലത്തിൽ കൊട്ടുന്ന മേളം. ഓട്ടുചിലങ്കക്കിലുക്കം. പിള്ളേര് മുററം പകരും മുഴക്കം. തെക്കേത്തെരുവിന്റെ വടക്കേ മൂലേന്ന് ആർപ്പും തിമിർപ്പും തുള്ളിച്ചാടി തെക്കോട്ട്.

പല്ലുതേക്കാത്ത കുട്ടികളുണ്ടോ...?

ഹയ്യാ ഹയ്യാ ഹിയ്യാ...

നാമം ജപിക്കാത്ത പയ്യന്മാരുണ്ടോ...

ഹയ്യാ ഹയ്യാ ഹിയ്യാ...

പാഠം പഠിക്കാത്ത കുഞ്ഞുങ്ങളുണ്ടോ?

ഹയ്യാ ഹയ്യാ ഹിയ്യാ.

മുററംമുററമായ് തുള്ളിയുണരുന്നു. പണ്ടാരം മുന്നോട്ട് ചാടുമ്പം, പിള്ളേര് ചാടിയൊഴിഞ്ഞും പിന്നാക്കം വാങ്ങിയും ഓടിയൊളിച്ചും രംഗം കുലക്കം.

അമ്മയുടെ പിന്നിൽ ശ്വാസം പെരുക്കി പതുങ്ങിയൊതുങ്ങി നില്പാണേ രങ്കൻ; നമ്മുടെ മൊട്ടത്തലയൻ.

രാത്രി കരയ്ണ കുട്ടികളുണ്ടോ?

ഹയ്യാ ഹയ്യാ ഹിയ്യാ...

ഹനുമാൻ മുമ്പോട്ടൊരു ചാട്ടം. രങ്കൻ തള്ളയെ കെട്ടിപ്പിടിച്ചു.

''പറ...രങ്കൻ രാത്രി കരയൂലാ...''

രങ്കൻ ചിണുങ്ങി കെഞ്ചി.

''വെരല് കുടിക്ക്ണ കുട്ടികളുണ്ടോ...? ഹയ്യാ ഹയ്യാ ഹിയ്യ...''

അമ്മയുടെ മേത്ത് അള്ളിക്കയറി ആ മാറിൽ മുഖം പൂഴ്ത്തി പുന്നാരമോള്. ഇലയായ് വിറയ്ക്കുന്ന കുഞ്ഞിനെ ഇറുകെപ്പിടിച്ചും ഇളകിച്ചിരിച്ചും ശാന്തമ്മ മൊഴിയുന്നു:

''അയ്യോ! കൊച്ചു മോറം വിരല് കുടിക്കൂലാ...മോളെ പിടിക്കണ്ടാ ഹനുമാരെ...''

കാണിക്ക വാങ്ങി, ഭസ്മം കൊടുത്ത് ഹനുമാൻ പടിവിട്ടിറങ്ങുന്നു.

വടക്കേമൂലേന്ന് തെക്കോട്ട്...കുട്ടികാം ഒപ്പം പറക്കുന്നു. ഹയ്യാ ഹയ്യാ ഹിയ്യാ...

ഹനുമാൻമുഖംകെട്ടി, ചെംപട്ട് തലയിലും അരയിലും ഞാത്തി, ഭസ്മം പൂശി, ചന്ദനപ്പൊട്ടിട്ട്, മാറിൽ കുങ്കുമം കൊണ്ടു കളംവരച്ച്, ചമഞ്ഞുവരുന്നൊരു പണ്ടാരം. ഇടംകൈയിൽ താലവും കോലും വലംകൈയിൽ തിരുന്യർച്ചിരട്ട. താളക്കൊഴുപ്പോടെ വായ്ത്താരിയിട്ട് പണ്ടാരം തുള്ളിവരുന്നു...

നാക്കുവടിക്കാത്ത കുട്ടികളുണ്ടോ...

ഹയ്യാ ഹയ്യാ ഹിയ്യാ...

ഓണം പിറക്കുമ്പൊ, ഉണ്ണി പിറക്കുമ്പൊ പണ്ടാരമെത്തും. കൊയ്ത്തു കഴിയുമ്പം, മാമ്പൂവിരിയുമ്പം പണ്ടാരമെത്തും. പണ്ടാരമെത്തിയാൽ ഉണ്ണികാം ക്കെന്തൊരുത്സാഹം! പിറകേ ചെല്ലും. പിന്നോട്ടുചാടും. ഓടിയൊളിക്കും. ആർപ്പുവിളിക്കും.

ചാക്കാലയില്ലാത്ത രാമന്റെ ദൂതൻ ആരെയോ തേടിത്തേടി നടപ്പാണ്. കളിയൊക്കെ തീർന്ന്, വാടിത്തളർന്ന്, മുഖംമൂടി മാററുമ്പൊ ഹനുമാന്റെ കവിളിൽ കണ്ണീര്; അണപൊട്ടിപ്പായുന്ന നീർച്ചാല്?

പാലടതിന്നാലും പണമേറെ കിട്ട്യാലും കോടി കിടച്ചാലും ആരാരുമറിയാതെ മുഖംമൂടിക്കുള്ളിൽ പണ്ടാരമെന്നും കരയും. സന്തോഷക്കണ്ണീരോ, സങ്കടക്കിനിവോ...? സത്യം തിരിയാതെ കുട്ടികാം ചുററി.

അമ്മയ്ക്കറിയില്ലാ, അച്ഛനറിയില്ലാ, കഥ പറയും മാമനുമറിഞ്ഞൂടാ.

''ഒരു നാളെങ്ങോ നിന്നൊരു അപ്പൂപ്പൻവന്നു. ഭൂലോകം ചുററിവിരുന്നുണ്ടുറങ്ങുന്ന, കൂനിൽക്കുരുവുള്ള മൂപ്പർ. ഹനുമാ

ൻെറ കണ്ണീരും കണ്ണീരിൻ കാര്യവും അപ്പൂപ്പനറിയാം.

അങ്കണത്തെമാവിൻെറ ചോട്ടിൽ, അപ്പൂപ്പൻ വെററിലതിന്നു ഹരംപിടിക്കേ പൈതങ്ങൾ ചുററും പററിനിന്നു.

''ഹനുമാൻ എന്തിനാ കരയ്ണെ അപ്പൂപ്പാ...?''

നാലും കൂട്ടിയ ചാറൊന്നു നീട്ടിത്തുപ്പി. ഒന്നു ചിരിച്ചു്, ഒന്നു ഞെളിഞ്ഞു് തെല്ലൊന്നമറി, കുനുള്ള അപ്പൂപ്പൻ ഹനുമാനായിമാറി. കുട്ടികൾ ചെവിനീട്ടി വട്ടമിട്ടു.

''കഥയില്ലാ പൊട്ടരേ, എൻെറ മക്കളേ, പണ്ടു് പണ്ടിനും പണ്ടു്, മദിച്ചുതെളച്ചുമറിയ്ണ കടലിനെ ഒരു ചാട്ടം കൊണ്ടീഹനുമാൻ ചാടിക്കടന്നു; എന്തിനെന്നറിയേ്ാ...'' ''ഞാമ്പറയാം...സീതയെ തേടി.''

ഒരു പയ്യൻ ചാടിപ്പറഞ്ഞു: ''അല്ലാ ലങ്ക കരിക്കാൻ...''

''അല്ല! രാക്ഷസരെക്കൊല്ലാൻ.''

കുട്ടികൾ തങ്ങളിൽ വക്കാണമായി.

അപ്പൂപ്പൻ വീണ്ടും ചിരിച്ചു.

''മക്കളേ ശരി. എല്ലാമെല്ലാം മതി. ബാക്കീം കേട്ടോളിൻ. എല്ലാം കഴിഞ്ഞു് ഹനുമാൻ പിന്നേം സീതാദേവിയെ കണ്ടു, വിട ചോദിപ്പാൻ. അന്നേരം ദേവിയൊരു മോതിരം നൽകി. തങ്കമോതിരം, സീതാരാമ മുദ്രമോതിരം...ദേവിയെ ഹനുമാൻ കണ്ടതിനൊരടയാളം വേണ്ടേ?...

മാരുതി കുമ്പിട്ടു മോതിരം വാങ്ങി. കണ്ണോടുചേർത്തിട്ടാ മോതിരം കൈക്കുള്ളിൽ ഭദ്രമായ് വച്ചു് മുറുകെ പിടിച്ചു. ആ കൈ നെഞ്ചോടു ചേർത്തോണ്ടു് തിരികെയൊരു ചാട്ടം. തന്തയെ വെല്ലുന്ന മട്ടിലാകാശം കീറിപ്പറക്കുന്ന പുത്രനെ, കരുംകടൽ തിരക്കൈകൾ വീശി സ്തുതിച്ചു.

മാരുതി ഇക്കരെയെത്തി രാമൻെറ മുമ്പിൽ സാഷ്ടാംഗം വീണു്, ലങ്കയിൽ കണ്ടതും ചെയ്തതും വർണ്ണിച്ചു കേൾപ്പിച്ചനുഗ്രഹം വാങ്ങി. മുദ്രാംഗുലീയം സ്വാമിക്കു കാണിക്കവെയ്ക്കാൻ മുഷ്ടി തുറന്നു...

അന്നേരം കഷ്ടമേ കഷ്ടം! മോതിരമില്ലാ! ഹനുമാൻെറ പ്രാണൻ പിടഞ്ഞു. പാവം അലറിക്കരഞ്ഞു. മർക്കടമുഷ്ടിയിൽനിന്നു് ആ വളയം എങ്ങനെ വീണു...?എങ്ങോട്ടു പോയി?...

കാററിൻെറ പുത്രൻ നിന്നനിലയിൽ തിരിഞ്ഞൊരു ചാട്ടം. ചാടി കടലിനുമീതെ വീണു. വരുണൻെറ മാറു് നഖംകൊണ്ടു കീറിപ്പിളർന്നു് താഴോട്ടു താഴോട്ടു താണു് അടിത്തട്ടിലെത്തി. എത്ര സുന്ദരം, ശീതളം ശാന്തമാ ലോകം!

കൈവിട്ടു ചാടിയ മോതിരം ദാ, അവിടെ കിടന്നു ചിരിക്കുന്നു. കൈയിലെടുക്കാൻ കുനിഞ്ഞപ്പോഴല്ലേ കുഴപ്പം! അവിടെക്കിടന്നു തിളങ്ങുന്നതെന്താ—ഒന്നല്ല, രണ്ടല്ല, ഒരായിരം മോതിരം! എല്ലാററിലുമുണ്ടു് സീതാരാമമുദ്ര. എള്ളോളം വ്യത്യാസമില്ലാത്ത മോതിരക്കൂട്ടം!

പാവം ഹനുമാൻ കുഴഞ്ഞു, വലഞ്ഞുതകർന്നു. സൂര്യൻ പഠിപ്പിച്ച വേദവേദാന്തം, ഇന്ദ്രാദിദേവർ കൊടുത്തവരങ്ങൾ, സ്വായത്തമാം ഐശ്വര്യസിദ്ധികൾ, എല്ലാം വിഫലമിക്കൊച്ചു ലോഹവളയത്തിൻെറ മുമ്പിൽ. വാലും തലയും കുനിച്ചു് പാവം ഭാരമില്ലാത്ത തടിയായ് കടലിനു മീതെ പൊങ്ങി.

അപ്പോഴോ നിലാവുപരത്തും ചിരിയുമായ് കടലിൻെറ മുനമ്പിൽ നിൽക്കുന്നു ശ്രീരാമചന്ദ്രൻ; അഞ്ജനാ പുത്രൻ 'ശദേന്നാ'പാദങ്ങളിൽ വീണു തേങ്ങിക്കരഞ്ഞു. ദാസനെ തഴുകിയുയർത്തി സീതയുടെ നാഥൻ പുഞ്ചിരിതൂകിപ്പറഞ്ഞു:

''ആ മോതിരം അങ്ങു കിടന്നോട്ടെ.''

പുത്തരിയല്ലിവിടൊന്നും...മോതിരവും കൊണ്ടെത്രയോയെത്രയോ ഹനുമാന്മാർ ചാടിയിട്ടുണ്ടു് പണ്ടുമീയാകാശത്തേന്നാവാം ആ ആശ്വാസവാക്കിൻെറ അർത്ഥം.

ഹനുമാൻ സ്വാമിപാദത്തിലെ പൂഴി തലയിലണിഞ്ഞു പിൻവാങ്ങി.

എങ്കിലുമെങ്ങനെയൊതുങ്ങുമാ വീരനാം ഭക്തൻെറ നൊമ്പരം? മനസ്സിൻെറയുള്ളിലെ കരിയാത്ത മുറിവായിൽനിന്നും പുതിയൊരു സന്ദേഹം പൊങ്ങി. മോതിരം വീണതു് കടലിലോ കരയിലോ? പെരുകിപ്പെരുകിയാ സംശയം കരയിൽ പടർന്നു വളർന്നു. ആരോരുമറിയാതെ മാരുതി പൂഴിയിൽ ചിക്കിച്ചികഞ്ഞു നടപ്പായി. തെരഞ്ഞും കുഴഞ്ഞും യുഗങ്ങൾ മെതിച്ചു നടന്നു. ചിരഞ്ജീവിയാണേ പാവം!

അപ്പടി പോകുന്ന നാളിലൊരിക്കൽ ഒരു പൈതൽ സീതാരാമ മോതിരം ചാർത്തി കൺമുന്നിൽ നിന്നു ചിരിക്കുന്ന കണ്ടു. ഒരു കുതിയാൽ ഹനുമാൻ അവനടുത്തെത്തി. സൂത്രത്തിലാ പിഞ്ചുകൈ മെല്ലെ പിടിച്ചു. കഷ്ടം! വിരലിലാ മോതിരം കാണുവാനില്ല. ഒരുവട്ടം കൂടി നാണക്കേടായി. ഒന്നുമേ മിണ്ടാതെ പിന്നാക്കം മാറി. രാമഭൃത്യനു് നിലയ്ക്കാതെ കണ്ണീരുതിർന്നു. നെടുവീർപ്പിട്ടു് കണ്ണീർ തുടച്ചു് പിന്നെയും നോക്കി. ആ പൈതൽ കൈകൊട്ടി ആർത്തു ചിരിക്കുന്നു:–

''അയ്യേ! കുരങ്ങൻ കരയുന്നോ...''

പയ്യൻെറ കൈയിൽ മോതിരം വെട്ടിത്തിളങ്ങുന്നു! സീതാദേവി നല്കിയ മോതിരം; മർക്കടമുഷ്ടിയെ പററിച്ച ലോഹം...

ഇപ്പൈതലാരു്? ലവകുമാരനോ...അമ്പാടിക്കണ്ണനോ?

ഒരു വാക്കു ചോദിക്കുംമുമ്പേ പൈതൽ കൺമുന്നിൽനിന്നും തെന്നി.

അന്നു തുടങ്ങി, ഏതൊരുണ്ണിയെ കണ്ടാലും ഹനുമാൻെറ കണ്ണു്, ആ പിഞ്ചുമോതിര വിരലിൽ തടയും. 'അത്ഭുതം'എന്നു് പറഞ്ഞാലുംപോരാ. ഓരോ ഉണ്ണിക്കൈയിലും കാണായ് ആ മുദ്രമോതിരം തന്നെ! ഹനുമാൻ തൊട്ടാൽ അക്ഷണമെങ്ങോ മറയുമാ മോതിരം!

ഹനുമാനു് സങ്കടം വിങ്ങി–'താനിത്ര കൊടും പാപിയെന്നോ'–അതിനുള്ള കാരണംതേടി പാവം തെണ്ടിത്തിരിഞ്ഞു നടപ്പായ്. കണ്ണിൽക്കണ്ട യോഗ്യരോടെല്ലാം തൊണ്ട വിറച്ചോണ്ടു ചോദിച്ചു.

ഉത്തരം നൽകിയില്ലാരും. ഒടുവിലോ, ശ്രീരാമപാദം ധ്യാനിച്ചു്, ജലപാനമില്ലാതെ ഒററയിരുപ്പങ്ങിരുന്നു. സൂര്യനുദിപ്പതും ചന്ദ്രൻ മറവതും കാണാതെ അറിയാതെ എത്രയോ കാലം കടന്നു!

ഒരുനാളൊരു വീണാഗാനം കുരങ്ങൻെറ ഹൃദയത്തെ തട്ടിയുണർത്തി. ഹനുമാൻെറ വിടരുന്ന കണ്ണിനുമുന്നിൽ നാരദമാമുനി പുതിയൊരു സൂര്യനായ്നിന്നു. മാമുനിയുടെ പാദങ്ങൾ കണ്ണീർ തൂകിക്കഴുകി തൻെറ മുറിവേററ ഹൃദയം നിവേദ്യമായി വച്ചു ഹനുമാൻ.

വെള്ളിയലുക്കിട്ട താടി തലോടി മാമുനിയൊന്നു ചിരിച്ചു. പിന്നെയാ തിരുവായിൽനിന്നൊരു ചോദ്യമടർന്നു:

''ആരെടോ ഹനുമാനേ. സീതയും രാമനും?''

''ദമ്പതിമാരാണേ സ്വാമീ.''

''നിനക്കൊരു ദാമ്പത്യജീവിതമുണ്ടോ?''

''നിത്യബ്രഹ്മചാരി ഞാൻ ദേവാ.''

നാരദൻ പിന്നേം ചിരിച്ചു. ''കുഴപ്പം കിടക്കുന്നതു് അവിടെയാണെൻെറമായാ. ദാമ്പത്യമെന്തെന്നു തിരിയാത്ത പുരുഷൻെറ കൈയിൽ ദാമ്പത്യമുദ്ര ഇരിക്കുമോ മണ്ടോ...''

''ഈ കിടാങ്ങളുടെ വിരലിലാ മോതിരം കണ്ടല്ലോ സ്വാമീ''

''അറുപതുനാഴികകൊണ്ടു് ഈ വേദാന്തമെല്ലാം പഠിച്ചവനല്ലേ നീയു്...എന്നിട്ടും ലോക സത്യങ്ങളൊന്നും ഗ്രഹിച്ചില്ല. കഷ്ടം! എടോ, ഉണ്ണിക്കൈകളിൽ മോതിരമില്ല. എന്നാലോരോ ഉണ്ണിയുമാ മോതിരംതന്നെയാകുന്നു. നീയും ഞാനും നമ്മളെപ്പോലെ ചിലരുമൊഴികെയെല്ലാരും ഓരോ മുദ്രമോതിരമാണെന്നറിക.''

''നമ്മളോ?''.

നാരദൻ ഇളകിച്ചിരിച്ചു.

''ആരുടെ ദാമ്പത്യവല്ലരി പെററ സൽഫലം ഞാനും നീയും?''

ഗർവ്വിൻെറ നെല്ലിപ്പലക പിളർന്നു് ഹനുമാൻ സാഷ്ടാംഗം വീണു.

കൂനിൽക്കുരുവുള്ള മൂപ്പൻ പിള്ളേരെ കണ്ണാലുഴിഞ്ഞു.

''എൻെറ മക്കളേ കേട്ടോ, അന്നുമുതലിപ്പാവം പണ്ടാരവേഷമായ് അലഞ്ഞു തിരിഞ്ഞു നടപ്പാണു്. ഉണ്ണിക്കിടാങ്ങളെ കാണാൻ; സീതാരാമ മോതിരം കാണുകതന്നെ ഹനുമാനു് ജീവിതലക്ഷ്യം; സുകൃതം. കുട്ടികളായ കുട്ടികളെയെല്ലാം വെളിയിലിറക്കിയാ മോതിരം നേരെ കാണാൻ വേഷമണിഞ്ഞവൻ ചാടിക്കളിച്ചുനടക്കുന്നു. കുട്ടികളെ കണ്ടാലോ വിരലിലേ നോക്കൂ. മോതിരം കണ്ടേ മനസ്സും തെളിയൂ. ഇനി നിങ്ങൾ ചൊല്ലിൻ; ഹനുമാൻെറ കണ്ണു നെറയുന്നതെന്തു്? സന്തോഷം കൊണ്ടോ സങ്കടത്താലോ?...

മൂപ്പരു് കഥ ചൊല്ലിത്തീർന്നതേയുള്ളൂ... അപ്പൊ, ദാ ചാടിവര്ണേ, തുള്ളിവര്ണേ ഹനുമാൻപണ്ടാരം, പാവം പണ്ടാരം.

''വെളിയിലിറങ്ങാത്തകുട്ടികളുണ്ടോ:''

ഹയ്യ ഹയ്യ ഹിയ്യാ...

ഇരുപത്തിരണ്ട് വർഷങ്ങളിലമർന്ന ഓർമ്മകളുടെ കളിവള്ളമിറക്കാൻ വീണ്ടും ഈ തുറമുഖത്ത് എത്തിയിരിക്കുന്നു. കപ്പൽയാത്രയുടെ പേടിസ്വപ്നങ്ങൾ ഇന്നും മനസ്സിലുണ്ട്, മായാതെതന്നെ. എന്നിട്ടും ആ പേടിസ്വപ്നങ്ങളുടെ തരിപ്പും തേടി ഈ തുറമുഖത്ത് എത്തിനില്ക്കുന്നു. ഈ തുറമുഖത്തിന് ഒട്ടും മാററം സംഭവിച്ചിട്ടില്ല. ഇന്നൊക്കെ തുറമുഖങ്ങൾ മഹാനഗരങ്ങളുടെ പുരാവസ്തുവാണ്. ഇന്ന് ഈ തുറമുഖത്തിൻെറ കരിങ്കല്ലു പാകിയനിലത്തു നടക്കുമ്പോൾ സ്വന്തം മനസ്സും തനിക്കൊരു പുരാവസ്തുവാകുന്നു. കരിങ്കല്ലുവിരിച്ച തുറമുഖത്തെ പാതകൾ ഏതോയുഗത്തിൻെറ അവശിഷ്ടമാണ്. ഇരുമ്പു പട്ടകളുള്ള ചക്രങ്ങൾക്ക് സഞ്ചരിക്കുവാൻ ഒരുക്കിയ പാതകൾ...ഇന്ന് ഈ തുറമുഖത്തേക്ക് അത്തരം വണ്ടികളൊന്നും കടന്നുവരാറില്ല.

കിഴക്കൻ ദ്വീപിലേക്കുള്ള കപ്പൽ യാത്രക്കാരുടെ ക്യൂ കണ്ടുപിടിക്കുവാൻ ഒട്ടും ബുദ്ധിമുട്ട് ഉണ്ടാകാറില്ല.

കാഴ്ചയിൽ പ്രാകൃതരായ ഉൾനാടൻ തമിഴന്മാർ കൂട്ടംകൂടി നിൽക്കുന്നത് എവിടെയെന്ന് കണ്ടുപിടിച്ചാൽമതി. ഈ തുറമുഖത്തടുക്കുന്ന ഏററവും ദരിദ്രരുടെ കപ്പലാണ് അയാൾക്ക് കയറാനുള്ളത്.

ഇരുനിലക്കെട്ടിടത്തിൻെറ താഴത്തെ ഹാളിൽ ജനം കൂടി നില്ക്കുന്നു. നിമിഷങ്ങൾക്കകം അതൊരു ക്യൂ ആയി. ഒരു കൗണ്ടറിനെ ലക്ഷ്യം വച്ച് ക്യൂ. അയാളും ക്യൂവിൽ ഒതുങ്ങിനിന്നു. കൗണ്ടർ തണുത്തു കിടക്കുന്നു. എന്നു തുറന്നാലും വേണ്ടില്ല എന്ന മട്ടിൽ ക്യൂ ശാന്തമാണ്. കപ്പൽയാത്രക്കാർ എന്നും ശീലിച്ചതു് കാത്തിരിപ്പാണ്. ഇപ്പോൾ ക്യൂ മലഞ്ചെരുവിലെ പാതപോലെ വളഞ്ഞ് പുറത്തേക്കും, പിന്നെ കെട്ടിടവും വലംവയ്ക്കുന്നു. കൗണ്ടർ ഒന്ന് തുറന്നു. കിളിവാതിൽ ഉടനെ അടഞ്ഞു. എന്തോ അത്യാഹിതം സംഭവിച്ചതുപോലെ ക്യൂവിലെ മുൻനിര ചിതറി. പുറത്തേക്ക് ഓടുന്നു. മെഡിക്കൽ സീൽ അടിക്കുന്നത് കെട്ടിടത്തിൻെറ മുകളിലെ ഹാളിലാണ്. അയാളും കോവണികയറിച്ചെന്നു...ക്യൂവിൻെറ അററത്തു നിന്നു...അല്പസമയത്തിനകം ക്യൂവളർന്നപ്പോൾ ഏറക്കുറെ ക്യൂവിൻെറ മദ്ധ്യത്തിലായി...കുറച്ചു സമയത്തിനു ശേഷം തൻെറ പിറകിൽനില്ക്കുന്ന മനുഷ്യൻ അയാളുടെ ടിക്കററ് ശ്രദ്ധിച്ചിട്ട് പറഞ്ഞു:

''കേബിൻ ടിക്കററുകാർക്ക് ക്യൂവിൽ നില്ക്കണമെന്നില്ല. അവർക്ക് മെഡിക്കൽ ഇല്ല.''

അയാൾക്ക് ചിരിവന്നു. കേബിൻ പാസഞ്ചർമാർക്ക് അസുഖം വരില്ല എന്നായിരിക്കും. തിയറി. ഉടനെ ചിരി നിന്നു. ചിന്തിപ്പിക്കുന്ന ഓർമ്മകൾ ചിരിയെ കടിഞ്ഞാണിട്ടു. അന്നൊക്കെ ഡെക് പാസഞ്ചറെ ഒരിക്കലും ഒററയ്ക്ക് കയററാറില്ല. മാടുകളെപ്പോലെ ആട്ടിതെളിക്കുമായിരുന്നു. കിഴക്കൻ ദ്വീപിലേക്കുള്ള യാത്രക്കാർ ആരൊക്കെയായിരുന്നു?...കുറെപ്പേർക്ക് കൈവിലങ്ങും കൈവിലങ്ങ് തികയാത്തതുകൊണ്ട് കയറ് കൊണ്ട് കൂട്ടിക്കെട്ടിയ കൈകളുമായി കൂട്ടം



# സി. വി. ശ്രീരാമൻ

# കുഞ്ഞാലൻ മൗലവി

കൂട്ടമായി വാർഡർമാർ ആട്ടിത്തെളിക്കുന്ന ജീവപര്യന്തക്കാർ. പിന്നീടോ? യുദ്ധാനന്തരം കരാറുകാരുടെ പ്രലോഭനങ്ങളിൽ അകപ്പെട്ട് അടിമവേലയാണെന്ന് അറിഞ്ഞുകൊണ്ട് പററംപററമായി പോകുന്ന പട്ടിക്കാടൻ കൂലിക്കാർ...അന്നൊക്കെ പോർട്ട് ബ്ലെയറിൽ എത്തുമ്പോൾ ഇറക്കിയിരുന്നതു്, മനുഷ്യരെ മാത്രമല്ല, ഒരു കപ്പൽ കണ്ണീരും!...

മെഡിക്കൽ ടെസ്ററിൽനിന്ന് മോചനം നേടിയ ഇമ്പത്തോടെ അയാൾ താഴെ ഇറങ്ങി. നടക്കുമ്പോഴൊക്കെ മെഡിക്കൽ സീൽ കുത്തുന്നതിനെപ്പററി ഓർത്തു. കപ്പലിൽ മരണങ്ങൾ നടക്കാറുണ്ട്. നടുക്കടലിലാണെങ്കിൽ അതീവ ശൈത്യം വിതറുന്ന ഒരു രംഗത്തിന് സാക്ഷ്യം വഹിക്കേണ്ടിവരും. കപ്പലിൽ ശവപ്പെട്ടികളുണ്ടായിരിക്കും. കപ്പിത്താൻെറ ശാന്തികർമ്മത്തിൽ ശവമഞ്ചമൊരുങ്ങുന്നു. മൈക്കിൽക്കൂടി മരണവാർത്ത അറിയിക്കുന്നു. മരിച്ചവനുവേണ്ടി പ്രാർത്ഥിക്കാൻ മൈക്ക് കേഴുന്നു...നീണ്ട സൈറൺ വിളിയോടെ ഒരു ക്രെയിനിൽ ശവമഞ്ചം ജലപ്പരപ്പിലേക്ക് ഇറങ്ങിച്ചെല്ലുന്നു. മരിച്ചവൻ ഏതു ദേശക്കാരനോ, മതസ്ഥനോ ഭാഷക്കാരനോ ആകാം... പക്ഷേ, അന്തർദ്ദേശീയ കപ്പൽച്ചടങ്ങ് അനുസരിച്ച് അന്ത്യോപചാരം ഇംഗ്ലീഷിൽ ആയിരിക്കും. ഒരു ചീള് അസ്ഥിയോ ഒരു തരി ചാമ്പലോ ഉററവർക്കവകാശപ്പെടാൻ കഴിയാത്ത വിധം പരേതൻ കഥാവശേഷനാകുന്നു. പക്ഷേ, പകർച്ചവ്യാധിയാണെന്ന് സംശയിക്കപ്പെടുന്നുണ്ടെങ്കിൽ യാത്രക്കാരുടെ ദുരന്യോഗത്തിൻെറ ആരംഭമായി...പിന്നെ കരയടുക്കുമ്പോൾ ചാത്തം ജെട്ടിയിൽ ചെല്ലില്ല. പകരം റോസ്സ്സായിപ്പിൻെറ നാമധേയത്തിലുള്ള റോസ്സ് ഐലൻറിൽ കപ്പൽ അടുക്കുന്നു. ഏഴ് ദിവസത്തെ ക്വാരൻറൈൻ.

അയാൾ കപ്പലിൻെറ അടുക്കലേക്ക് നടന്നു. നൻകൗവറി... അപ്പോഴാണ് അയാൾ കപ്പലിൻെറ പേരു് വായിച്ചതു്... ടിക്കററ് വാങ്ങുമ്പോഴൊന്നും കപ്പലിൻെറ പേരു് ശ്രദ്ധിച്ചില്ല.

നൻകൗവറി.

കിഴക്കൻ ദ്വീപ് സമൂഹത്തിലെ ഒരു ദ്വീപിൻെറ പേരാണ്. പണ്ട് അവിടത്തെ ഗോത്രമുഖ്യ ഒരു സ്ത്രീ ആയിരുന്നു. അവർ സ്വയം പരിചയപ്പെടുത്തുമായിരുന്നു.

ഞാനാണ് റാണി ലക്ഷ്മി. നൻകൗവറിയിലെ റാണി,

അവരെ റാണിയായി അവരോധിച്ചുകൊണ്ട് വൻകരയിൽനിന്നും ദ്വീപിലേക്കെത്തുന്ന കുത്തകക്കച്ചവടക്കാർ അവൾക്ക് സ്തുതിഗീതം പാടുമായിരുന്നു. അങ്ങനെ നൻകൗവറി ദ്വീപിലെ മുഴുവൻ കൊപ്രയും കൊള്ളയടിക്കുമായിരുന്നു...ഇന്ന് റാണി ലക്ഷ്മിക്ക് രാജ്യഭാരം ഉണ്ടോ എന്തോ...

അയാൾ ഗേങ്‌വേയിലെ മരപ്പടികൾ കയറി. അനേകം കെട്ടിടങ്ങളുടെ മാതൃക തന്നിലൊതുക്കിയ ഒരു പട്ടണം കണക്കെ കപ്പൽ നിർണ്ണയിക്കാനാവാത്ത വിധം വിചിത്രജീവിയായിത്തോന്നി... അകത്തു കടന്നാൽ എങ്ങും വഴിതെററുന്നു...വളരെ വിഷമിച്ചാണ് തൻെറ കേബിൻ കണ്ടുപിടിച്ചതു്. തെരുവിലിറങ്ങി കണ്ടവരോടൊക്കെ വഴി ചോദിക്കുന്നതുപോലെ കണ്ട കപ്പൽക്കാരോടൊക്കെ വഴി ചോദിച്ചു. ബർത്തിൽ ഇരുന്നു. അപ്പോൾ അയാൾക്ക് ചിരിവന്നു. ഇപ്പോൾത്തന്നെ ഇരിപ്പ് തുടങ്ങണോ. ഇനി അഞ്ചുദിവസത്തേക്ക് ഇരിപ്പില്ല, മടുക്കുമ്പോൾ കിടക്കും...കിടന്ന് മടുക്കുമ്പോൾ വീണ്ടും ഇരിപ്പ്...കടൽ പരുക്കനാണെങ്കിൽ നടക്കാനും കഴിയില്ലല്ലോ. അയാൾ പണിപ്പെട്ട് പുറത്തേക്കു വന്നു...പുറത്തു വന്നപ്പോൾ അയാൾ അന്തംവിട്ടു. എത്തിയതു് കപ്പലിൻെറ മറേറ ഭാഗത്തേക്കാണ്. കാണുന്നതോ ബ്രെയിക് വാട്ടറും അതിനപ്പുറം പുറംകടലും...എങ്ങനെയൊക്കെയോ നടന്ന് കപ്പലിൻെറ ഡോക്കിനെ നോക്കുന്ന ഭാഗത്തേക്ക് എത്തി. ഇപ്പോൾ



ഹാർബർ ആകെ ഇളകുന്നു. പാടത്തുനിന്ന് അമ്പലപ്പറമ്പിലേക്ക് പൂരം കയറുന്ന തിടുക്കം...എല്ലാ പൂരത്തിൻേറയും കൂട്ടകതനവെടിക്ക് അല്പം മുമ്പേ കീഴ്ജാതിക്കാരുടെ. വേലയാണല്ലോ...ഏററവും താഴ്ന്ന ക്ലാസ്സിലേയും ടിക്കററില്ലാത്തവരുടേയും തള്ളിക്കയററമാണ്. നെടുനീളൻ മുളവടികൊണ്ട് നിർദ്ദയം തല്ലിയിട്ടാണ് കപ്പൽ ജോലിക്കാർ നിയന്ത്രിക്കുന്നതു്.

യാത്രക്കാർ മുഴുവനും കയറിക്കഴിഞ്ഞു. യാത്രക്കാർ കയറിയാൽ മാത്രം പോരല്ലോ...കപ്പൽ ഇളകാൻ ഇനിയും ചടങ്ങുകൾ എത്ര ബാക്കി കിടക്കുന്നു. കപ്പൽ ഒരു മുത്തിയാടിനെപ്പോലെ മടിച്ചു നില്ക്കും...അപ്പോൾ ടഗ്ഗ് വരും. മുട്ടനാട് ഇടിക്കുന്നതുപോലെ കപ്പലിൻെറ പാർശ്വത്തിൽ ഇടിച്ചിടിച്ച് ബ്രെയിക് വാട്ടർ കടത്തിവിട്ട് തുറമുഖം ശുദ്ധമാക്കും...ടഗ്ഗ് ഇനിയും വന്നിട്ടില്ല. അതിനു് അതിൻേറതായ കപ്പിത്താൻെറ ചമയങ്ങൾ കഴിയണമല്ലോ?

ഇന്ന് കപ്പലിൻെറ ഡെക്കിൽനിന്ന് ഡോക്ക് യാർഡിലേക്ക് നോക്കിനില്ക്കുമ്പോൾ ഒരിക്കൽ മണിക്കൂറുകളോളം തരിച്ചുനിന്ന ഒരു യാത്രയുടെ അന്ത്യത്തെക്കുറിച്ച് ഓർത്തുപോകുന്നു. നീണ്ട മൂന്നു നാളത്തെ മുഴപ്പട്ടിണിക്കു ശേഷം ഈ തുറമുഖത്ത് കപ്പൽ അടുത്ത ഒരു പകൽ... നീണ്ട മൂന്നുനാളത്തെ മുഴപ്പട്ടിണിക്ക് കാരണമുണ്ടായിരുന്നു. കപ്പലിലെ കൻറീനിൽ ഗോമാംസം പാകംചെയ്തിരുന്നു. ഉത്തർപ്രദേശക്കാരായ യാത്രക്കാർ അതിനെതിരെ കലാപം നടത്തി. കാൻറീൻ അടച്ചുപൂട്ടി. ഒടുവിൽ മുഴപ്പട്ടിണിയുടെ മൂന്നാംനാൾ ഇവിടെ എത്തിയപ്പോൾ കഥ അതിലും ഭയാനകമായിരുന്നു. തലേന്നാൾ ഡോക് തൊഴിലാളികൾക്കു നേരെ വെടിവയ്പുണ്ടായി...പരിപൂർണ്ണ ഹർത്താൽ. തുറമുഖത്ത് കൂട്ടംകൂട്ടമായി മുഴുത്ത എലികൾ മേഞ്ഞുനടക്കുന്നു. കാക്കകൾപോലും നിലത്തിറങ്ങാൻ ഭയപ്പെട്ട് കെട്ടിടങ്ങളുടെ മുകളിൽ പതുങ്ങിയിരിക്കുന്നു. ഏതോ പാതിരാത്രിക്കാണ് അന്ന് മണ്ണിൽ കാലുകുത്തിയതു്. ഇന്ന് കപ്പലിൻെറ ഡെക്കിൽ നിൽക്കുമ്പോൾ താനും അയവിറക്കുന്നു. പഴയ കടൽക്കിഴവന്മാരെപ്പോലെ...പണ്ട് കുട്ടിക്കാലങ്ങളിൽ ചെവിയോർത്തു് കേട്ടിട്ടുണ്ട്. കടൽക്കിഴവന്മാരുടെ കഥകൾ. അച്ഛനും അമ്മാമന്മാരും കൂടുന്ന സദസ്സിൽ അച്ഛൻ പറയുമായിരുന്നു. ആഫ്രിക്കയിലേക്കും അവിടെനിന്ന് മെഡഗാസ്കറിലേക്കും പോയ കപ്പൽ ചെറുവത്താനിയിലെ വെളുത്തമ്മാമൻ കറാച്ചിയിൽ നിന്ന് ബസ്രയിലേക്ക് പോയ കപ്പലിനെക്കുറിച്ച്...ഫറോക്കിലെ കൃഷ്ണമ്മാമൻ റെങ്കൂണിലേക്കു പോയ യാത്രയെക്കുറിച്ച്... അമ്പാളി ശങ്കുഅമ്മാമൻ ജാവയിലേക്കു പോയ കപ്പൽയാത്രയെക്കുറിച്ച്...

ഡോക്കിൻേറയും കപ്പലിൻേറയും ഇടയിലെ വെള്ളം നുരയുന്നു: ഉള്ളനടിയിൽ നിന്ന് തിരമാല ആഴ്ന്ന് ഇറങ്ങുന്ന തരിപ്പ്.

കപ്പൽ ഇളകുന്നു...ഡോക്കിൽ നോക്കി കൈവീശി യാത്രപറയാൻ തനിക്കാരും എത്തിയിട്ടില്ലല്ലോ...അയാൾ സ്വന്തം ക്യാബിനിലേക്കു നടന്നു. ബർത്തിൽ കയറി കിടന്നു. മൂന്നു ബർത്ത് ഉള്ള ഒരു ക്യാബിൻ...മററു ബർത്തിലുള്ളവർ ഇപ്പോഴും ഡെക്കിൽനിന്ന്, യാത്ര അയയ്ക്കാൻ വന്നവരുടെ രൂപം പൂർണ്ണമായും മായുന്നതു് കണ്ടാനന്ദിക്കുകയാവാം...ഏകാന്തതയിൽ കിടന്നപ്പോൾ എന്തെല്ലാം ഓർമ്മകളുണ്ട് മനസ്സിലേക്ക് ഇരമ്പിക്കയറാൻ...ആദ്യത്തെ കപ്പൽയാത്ര...അന്നൊക്കെ ആവിക്കപ്പലുകളായിരുന്നു. സ്റ്റീമർഷിപ്പ്. ഇന്ന് മോട്ടോർ കപ്പലുകളാണ്. അന്നത്തെ കപ്പലിൻെറ പേരു് എസ്. എസ്. മഹാരാജ. ഇത്രമാത്രം ക്യാബിനുകളൊന്നുമില്ല. സക്കാർ ഓഫീസർമാർക്കു മാത്രം ഉള്ള ഏതാനും ക്യാബിനുകൾ...പിന്നെ ഉത്സവപ്പറമ്പുപോലെ തുറന്ന ഡെക്ക്...യാത്രക്കാർ ഇരുന്നും കിടന്നും നടന്നും പകലന്തിയാക്കുന്നു. മഹാരാജ കപ്പൽ ഏതോ രാഷ്ട്രത്തിനു് ഇരുമ്പുവിലയ്ക്കു വിററുപോയി. അന്നൊക്കെ പഴയ മഹാരാജ കപ്പലിൻെറ തുറന്ന ഡെക്കിലിരുന്ന് കടൽക്കിഴവന്മാർ കഥപറയുമായിരുന്നു.

ആദ്യമൊക്കെ മഹാറാണി എന്ന ഒരു കപ്പൽ ഉണ്ടായിരുന്നു. അതു മതിയായിരുന്നു. പിന്നെ മാപ്പിളലഹളയ്ക്കുശേഷം ജീവപര്യന്ത പുള്ളികൾ വർദ്ധിച്ചു. അങ്ങനെയാണ് മഹാരാജ എന്ന കപ്പൽ വാങ്ങിയതു്. കഥ പറഞ്ഞു വരുമ്പോൾ കടൽക്കിഴവന്മാർ വികാരാധീനരാവും. നടുക്കടലിൽ മഹാറാണി മുങ്ങി.. ഇന്നും മഹാരാജ കപ്പൽ ആ സ്ഥലത്തു് ചെല്ലുമ്പോൾ മൂന്നുവട്ടം പമ്പ വിളിക്കും. അതു കേട്ടാൽ ആരും കരഞ്ഞുപോകും. മഹാറാണി എന്ന കപ്പൽ കടൽക്കിഴവന്മാരിൽ ആരും നേരിൽ കണ്ടതായി പറയാറില്ല. മഹാറാണി എന്നും കിഴക്കൻ ദ്വീപിലെ കടൽക്കിഴവന്മാരുടെ ഒരു മിത്തായിരുന്നു. കപ്പൽയാത്രയിലെ താളം ഇതായിരുന്നു...കിടന്ന് മടുക്കുമ്പോൾ ഇരിപ്പ്...ഇരുന്നുമടുക്കുമ്പോൾ നടപ്പ്. അയാൾ കപ്പൽ ആകെ ചുററിക്കാണാൻ യാത്രയൊരുങ്ങി. തിരക്കമർന്നിരിക്കുന്നു. എല്ലാ യാത്രക്കാർക്കും ഇരിപ്പിടം കിട്ടിക്കാണും...

കപ്പലിൻെറ മൂലയിൽ ഒരു മനുഷ്യൻ മുഴുകിയിരുന്ന് പത്രം വായിക്കുന്നു. വട്ടത്താടിയും കൈ ഇറക്കിയിട്ട വെളുത്ത ഷർട്ടും മസ്‌ലിൻ തലേക്കെട്ടുമൊക്കെയുണ്ട്. കുറുത്താലും ലക്ഷണമുള്ള മുഖം... മൗലവിയാണ്. പക്ഷേ, വായിക്കുന്ന പത്രംമാത്രം മററുവിധാനങ്ങളോട് പൊരുത്തപ്പെട്ടില്ല. ഒരു പ്രതിപക്ഷ ദിനപത്രം. അപ്പോഴാണ് അയാൾ ഓർത്തതു്. ഇന്ന് ദിനപത്രങ്ങളൊന്നും കണ്ടതേ ഇല്ലല്ലോ.



മൗലവി പത്രം വായന നിറുത്തി അയാളെ സൂക്ഷിച്ചുനോക്കി.

''നോക്കണോ?''

പത്രം അയാളുടെ നേരെനീട്ടി. പത്രം വായിക്കുമ്പോഴും അയാൾ ഓർത്തു ഇത്ര തിടുക്കത്തിൽ വായിക്കേണ്ട കാര്യം...''? നാളെത്തൊട്ട് നാലുദിവസത്തേക്ക് ദിനപത്രം കാണില്ല. പോർട്ട് ബ്ലയറിൽ ചെന്നാലും അതുതന്നെ സ്ഥിതി. കപ്പലോ വിമാനമോ വരുമ്പോൾ മാത്രം പത്രംവരും. ഈ പത്രത്തിൽ വാർത്തകൾ ചേർക്കാൻമാത്രം പേജുകളൊന്നുമില്ല. അയാൾ തിരിച്ചുകൊടുത്തിട്ട് ചോദിച്ചു:

''മൗലവിയുടെ നാട് എവിട്യ്യേ?''

''പാണ്ടിക്കാട്.''

''കിഴക്കൻ ദ്വീപിലേക്ക് ആദ്യമായി പോകുകയാണൊ...''

''നടാടെ...''

''ഊര് ചുററിക്കാണാൻ പുറപ്പെട്ടതായിരിക്കും.''

''അല്ല. ഡിഗ്ലീപുരം എന്ന സ്ഥലത്ത് പുതിയതായി ഒരു പള്ളിപണിയുന്നുണ്ട്. ആ പണിയുടെ മേൽനോട്ടം വഹിക്കണം. പിന്നെ കുറച്ച് കുട്ടികളെ അറബി പഠിപ്പിക്കണം.''

ഡിഗ്ലീപുരം എന്ന സ്ഥലത്ത് പള്ളിയോ? അയാൾ സ്തംഭിച്ചുനിന്നു. അവിടത്തെ കോളനൈസേഷൻ നടക്കുന്ന കാലം തൊട്ട് അയാൾക്ക് ആ പ്രദേശവുമായി ബന്ധമുണ്ടായിരുന്നു. എല്ലാം കിഴക്കൻ ബംഗാളിൽനിന്നുള്ള ഹിന്ദു അഭയാർത്ഥികൾ. ഇന്ന് അവരിൽ വിഭജനത്തിന്റെ മുറിവുകൾ ഉണങ്ങിക്കാണണം.

കപ്പൽ പുറംകടലിൽ എത്തിയിരിക്കുന്നു. കടൽവെള്ളം മുറിക്കുന്ന ഒരു നേർത്ത ശബ്ദം. ധാരമുറിയാതെ കേൾക്കാം... സൂര്യരശ്മി ഇളകുന്ന ഓളങ്ങളിൽ മാത്രം തട്ടുന്നു. പുറംകടൽ ഇങ്ങനെയാണോ... ഇലകൾ മാത്രമുള്ള ഒരു താമരത്തടാകം പോലെ, ചക്രവാളംവരെസ ജീവമായി കിടക്കുന്നു...

കടലിൽ പറക്കും മത്സ്യങ്ങളെ കാണാൻ തുടങ്ങിയിരിക്കുന്നു...പുതിയ യാത്രക്കാർ വായും പൊളിച്ച് അവ പറക്കുന്നതുംനോക്കിനില്ക്കുന്നു.

അയാൾ പിന്നേയും നടന്നു. തളർച്ച തോന്നിയപ്പോൾ ഡെക്കിലെ കസേരയിൽ ഇരുന്നു...കടൽവെള്ളം മുറിക്കുന്ന നേർത്തശബ്ദം...അത് കേൾക്കുമ്പോഴൊക്കെ ഓർമ്മവരിക മഹാരാജ കപ്പലിലെ ആദ്യത്തെ യാത്രയാണ്. കപ്പലിന്റെ തുറന്ന ഡെക്കിൽ ഫോംഡ് ഓരം വിരിച്ച് കിടന്ന അഞ്ച് ദിനരാത്രങ്ങൾ...ഇന്ന് ഈ മൗലവിയെ കണ്ടതുകൊണ്ടാണൊ...മഹാരാജകപ്പൽ ഓർമ്മവന്നത്...തൊട്ട അപ്പുറത്ത് ജമുക്കാളംവിരിച്ച്, കിടക്കുന്ന ഹിററ്ലർ മീശയും കൈയുള്ള ബനിയനും മുട്ടിയ മൽമൽമുണ്ടും ഉടുത്ത കുഞ്ഞാലൻ മൗലവിയെ ഓർത്തുവോ. രണ്ട് ദിനരാത്രങ്ങൾ പിന്നിട്ടപ്പോൾ അന്ന് അയാൾ ഒന്ന് ശ്രദ്ധിച്ചു. കുഞ്ഞാലൻ മൗലവി ഉറങ്ങുന്നതും എഴുന്നേല്ക്കുന്നതും കണ്ടില്ല. ഉരിയാടാനും ഉണ്ണാനും വാ തുറക്കുന്നത് കണ്ടില്ല. മുഖം ചിന്തയിൽ തെളിഞ്ഞിരിക്കുന്നതുകൊണ്ട് ഒന്നുമാത്രം അറിയാമായിരുന്നു. മനുഷ്യൻ ജാഗരൂകനാണ്. ഒരിക്കൽ അയാൾ കാൻറീനിലേക്കു് ചായകുടിക്കുവാൻ പോകുമ്പോൾ കുഞ്ഞാലൻ മൗലവിയെ ക്ഷണിച്ചു. കുഞ്ഞാലൻ മൗലവി ആദ്യം വരുന്നില്ലെന്നു പറഞ്ഞു. പിന്നെ അല്പം സ്വാതന്ത്ര്യമെടുത്തിട്ട് പറഞ്ഞു:

ഇങ്ങക്ക് കൈയുച്ചാ ഒരു ഒപകാരം ചെയ്യാ വേണ്ടല...

ഒരു തകരപ്പാത്രം കൈയിൽ തന്നിട്ട് പറഞ്ഞു. ഇതിന് ഒരു പാത്രം ചായ ഇങ്ങട് വേടിച്ചോളിൻ...നടക്കാൻ തല പൊന്ത്ണ് ഇല്ല...

എന്തെന്നറിയില്ല അന്ന് ആ മനുഷ്യനോട് അയാൾക്ക് അനുകമ്പതോന്നി. അയാൾ ചായയുംകൊണ്ട് ചെന്നപ്പോൾ കുഞ്ഞാലൻ മൗലവി എഴുന്നേററിരുന്നു. ഒരു മാറാപ്പിൽ തപ്പിയിട്ട് രണ്ട് സാത്തുകുടി നാരങ്ങയെടുത്തു. ഒരെണ്ണം അയാൾക്കും തന്നു. അന്നത്തെ സംഭാഷണം ഇന്നും അതേപടി ഓർക്കുന്നു.

ദ്വീപിലേക്ക് ആദ്യം പൂവ്വാണോ. അതെയെന്ന് പറഞ്ഞപ്പോൾ ചോദ്യങ്ങളായി.

എവിട്യാ നാട്?

അയാൾ സ്ഥലത്തിന്റെ പേര് പറഞ്ഞു. കുഞ്ഞാലൻ മൗലവി അദ്ഭുതത്തോടെ നോക്കി.

കൃസ്ത്യാനി ആവും...ഇങ്ങക്കൊക്കെ ഇങ്ങടെ അങ്ങാടീതന്നെ എന്തെങ്കിലും കൊടുക്കും കെണീം വച്ച് ഇരുന്നാപ്പോരെ...ആ ദ്വീപിലൊക്കെ ചെന്ന് നെരങ്ങാൻപോണോ, അത് പിന്നേയും അനുഭവപ്പെട്ടിട്ടുണ്ട്. നാടിന്റെ പേര് പറയുമ്പോൾ ക്രിസ്ത്യാനി ആണെന്ന നിഗമനത്തിലായിരിക്കും പിന്നെത്തെ വർത്തമാനം.

അന്ന് മൗലവി പറഞ്ഞു:

ഞാൻ ഇങ്ങടെ അങ്ങാടീല് പെരുത്ത് തവണ വന്നക്കണു...തൊള്ളായിരത്തി ഇരുപത്തഞ്ച് ഇരുപത്തിയാറ് കാലത്താണ്.

മൗലവിയുടെ നാട് എവിടെയാണ്.

അയാൾ അന്ന് ചോദിച്ചറിഞ്ഞിരുന്നു.

ഏടക്കളം...ഇടക്കളം ഓട് ഇന്ത്യ മുഴുവൻ പേരുകേട്ട ഓടാണ്.

കുഞ്ഞാലൻ മൗലവി പഴയ യാത്രകൾ വിവരിച്ചത് കേൾക്കാൻ കൗതുകം തോന്നി. ചമ്രവട്ടം പുഴ കടന്നാൽ പൊന്നാനിക്ക് ചരക്ക ഇറക്കാൻ പോകുന്ന ഏതെങ്കിലും കാളവണ്ടി കിട്ടും. പൊന്നാനിയിൽ ചെന്നാൽ വഞ്ചിപോകുന്നുണ്ടാവും. ചാവക്കാട് കൂട്ടങ്ങല് വഞ്ചി ഇറങ്ങും. പിന്നെ ഇങ്ങടെ തെക്കേ അങ്ങാടിക്ക് ലേശം ദൂരേള്ളൂ. അന്ന് അയാൾ അദ്ഭുതത്തോടെ ചോദിച്ചിട്ടുണ്ട്. ലേശം ദൂരൊ, ആറ് ഏഴ് മൈൽ ഇല്ല്യേ?

കുഞ്ഞാലൻ മൗലവി പുച്ഛിച്ച് തള്ളിയിട്ടുണ്ട്...പഴയ കാലത്ത് ആറ് ഏഴ് മൈലീസ്സൊക്കെ ഒരു മൈലീസ്സാ...

പിന്നെ അയാളുടെ തെക്കേ അങ്ങാടിയിൽ വരാനുള്ള അവസരം കുഞ്ഞാലൻ മൗലവി വിശദമായി വിവരിച്ചിട്ടുണ്ട്.

പറച്ചിലിലൊന്നും പരസ്പര ബന്ധം പതിവില്ല.

ചെട്ട്യേം വീട്ടിലെ അധികാരീനെ കൊന്നത് മാപ്പിളലഹളക്കാരാണെന്ന് അങ്ങട് പറഞ്ഞ് പരത്തി. എന്നാ ചെട്ട്യേം വീട്ടിലെ അധികാരീനെ കൊന്നത് അയാളുടെ സ്വന്തം ഭാര്യവീട്ടാരാ...എന്നിട്ട് മാപ്പിള ലഹളക്കാരുടെ ഇസ്ലാബ്ലേക്ക് അങ്ങട് ചേർത്തതാ. ചെട്ട്യേം വീട്ടിലെ അധികാരീന്റെ ഭാര്യവീട്ടുകാരും പ്രമാണിമാരുംകൂടി മാപ്പിളപ്പാട്ടീല് ഒരു പാട്ടുബുക്ക് ഇറക്കി. അതിന് ബദലായിട്ട് ഈ കുഞ്ഞാലൻ മൗലവി തിരുവാതിരപ്പാട്ടിന്റെ ശീലില് ഒരു പാട്ട്ബുക്ക് ഇറക്കി. അന്നൊക്കെ ഏടക്കളത്തുന്ന് വണ്ടിക്ക് കോഴിക്കോട്ട് ചെല്ലാം...അവിടെ കേമൻ പ്രസ്സുകളും ഉണ്ട്. പക്ഷേ അവടെ അച്ചടിച്ച് തരുല്ല. കാരണം അന്ന് മാപ്പള ആക്ട് നെലനിക്കണ കാലായിരുന്നു. അന്ന് കുഞ്ഞാലൻ മൗലവി പറഞ്ഞപ്പോൾ മാപ്പള ആക്ട് എന്താണന്നറിയില്ലായിരുന്നു. പിന്നെ പഠിച്ചു. 'മാപ്പിള ഔട്രേജിയസ് ഏക്ട്'...എന്നൊരു നിയമമുണ്ടായിരുന്നു. അത് അനുസരിച്ച് എന്തും നിരോധിക്കാം ആരേയും തടവിലാക്കാം. പക്ഷേ ഇതൊന്നും ഇങ്ങടെ അങ്ങാടിയിലെ പ്രസ്സുകാർക്ക് വിലങ്ങല്ല. അച്ചടിക്കാനാണെന്ന് പറഞ്ഞാൽ മതി ഉടനെ നസ്രാണി പറയും...ആ ചില്ലാനം ഇങ്ങട് എടുത്തെ...ഉള്ളതൊ ഇല്ലാത്തതൊ നേരൊ നൊണോ എന്നൊന്നും ചോദ്യം ഇല്ല...അന്ന് ആ അങ്ങാടിയിൽ അച്ചടിക്കാൻ ചെന്നാൽ മറെറാരു കാര്യേംകൂടെ നടക്കും. അന്ന് അവടെ കണ്ണാടക്കാരൻ മാത്തുണ്ണിആശാൻ എന്നൊരുചെങ്ങായി ഉണ്ടായിരുന്നു. മൂപ്പരുടെ കൈയിൽ പാട്ട കൊടുത്താൽ തെററ് തിരുത്തിത്തരും. വേണംച്ചാല് ഒരു അഞ്ച് പത്തുവരികൂടി എഴുതി തരേം ചെയ്യും. ഇന്ന് ഓക്കുന്നു. അന്ന് കുഞ്ഞാലൻ മൗലവി മാറാപ്പിൽനിന്ന് ഒരു പുസ്തകമെടുത്തു. ഏട്ടകൾ മറയ്ക്കുമ്പോൾ പൊന്നുപൊടി പറക്കുന്നുണ്ടോ? അത്രയും സൂക്ഷ്മതയോടെ വരികൾ ചൊല്ലാൻ തുടങ്ങി. അയാൾക്ക് പുറംചട്ട കാണിച്ചു തന്നിട്ട് ചോദിച്ചു: ഈ പ്രസ്സ് ഇപ്പോൾ ഉണ്ടോ? അയാൾ വായിച്ചു, മലയാള ശോഭിനി അച്ചുകൂടം തെക്കെഅങ്ങാടി.

അന്ന്, കുഞ്ഞാലൻ മൗലവി കിഴക്കൻ ദ്വീപിലേക്ക് പോകാനിടയായ കഥ വിവരിച്ചു. നാടുകടത്തിയ ഖിലാഫത്തുകാർ ദ്വീപിൽനിന്ന് ഒരു ഹർജി നേരെ വൈസറോയിക്ക്. ഞങ്ങൾക്ക് മലയാളം അറിയുന്ന ഒരു മതപണ്ഡിതനെ അയച്ചുതരണം. വൈസറായി അത് മലബാർ തുക്കിടിക്ക് ഫോർവേഡ് ചെയ്തു. കുഞ്ഞാലൻമൗലവി മതപണ്ഡിതനൊന്നുമായിരുന്നില്ല. എട്ടാന്തരം ഫെയിൽഡ്. തന്നത്താൻ അറബിപഠിച്ചു. ആരും പോകാൻ തെയ്യാറുമില്ല. വളരെ സ്വകാര്യം പറയുന്നത് പോലെ അന്ന് മൗലവിപറഞ്ഞു. ഏറെക്കാലം ഒരു കല്യാണകാര്യം നടക്കാത്തേതില് മനസ്സിന് ഒരു ഏതക്കേടുമുണ്ടായിരുന്നു.

അന്ന് എല്ലാം കേട്ടുകഴിഞ്ഞപ്പോൾ

## പി. ഭാസ്കരൻ

# ഗംഗാജലം

വലിയ തടാകങ്ങളേക്കാളും ചെറിയ താമരാക്കുളങ്ങളേയും നിന്റെ കണ്ണുകളേയും സ്നേഹിച്ച കവിയാണ് ഞാൻ.

കരകാണാത്ത ആഴക്കടലിന്റെ നേർക്ക് കടപ്പുറത്തുള്ള ഒരു ബിന്ദുവായി ഭയഭക്തി ബഹുമാനങ്ങളോടെ നോക്കിനില്ലാറുള്ള ഞാൻ, എന്റെ നാട്ടിലെ ജലദാരിദ്ര്യമായ വേനൽപ്പുഴയുടെ മാറിൽക്കിടന്ന് കുത്തിമറിയുവാൻ എന്നും ഇഷ്ടപ്പെട്ടു.

ഇടവപ്പാതിക്കാറ്റ് വീട്ടിൽനിന്ന് അരക്കാതം അകലെയുള്ള ചളിക്കായലിന്റെ പുരികത്തേയും ചിബുകത്തേയും ഉമ്മവയ്ക്കുന്നതു കണ്ട് ഞാനും എന്റെ കൊതുമ്പുവള്ളത്തിലിരുന്ന് മൂക്ക വിടർത്തി ആ ഈറൻ മുടിയുടെ മണം ആസ്വദിച്ചിരുന്നു.

സത്യം പറയട്ടെ:

അപാരസുന്ദരമായ നീലാകാശപ്പരപ്പിൽ പ്രകാശവർഷങ്ങൾക്കപ്പുറത്തുനിന്ന് മന്ദഹസിക്കുന്ന നക്ഷത്രങ്ങളെ നോക്കി അനന്തമായ അന്വേഷണയജ്ഞം നടത്തുന്ന ശൂന്യാകാശയാത്രികനാവാൻ എനിക്ക കൊതിയില്ല.

എവറസ്റ്റ് കൊടുമുടിയേക്കാൾ മണൽക്കുന്നുകളെ ഇഷ്ടപ്പെട്ട വിഡ്ഢി.

പണിമുടക്കുകൾ കൊണ്ട് വിളക്കുകൾ കത്താത്ത ഈ ഇടുങ്ങിയ മുറിയിൽ പ്രിയപ്പെട്ടവരായ നിങ്ങളോടൊപ്പമിരുന്ന് ഒരു കൊച്ചു മെഴുകുതിരിയുടെ വെളിച്ചത്തിൽ, ഞാൻ സത്യാന്വേഷണം എന്ന സ്വപ്നത്തിൽ മുഴുകുന്നു.

ഒരു പാട്ടിന്റെ ജാലകം മാത്രം തുറന്നിരിക്കുന്നു.

പ്രിയമുള്ളവരേ, നിങ്ങളുടെ കണ്ണുകൾ എന്റെ നീലത്താരകങ്ങൾ.

നിങ്ങളുടെ സാമീപ്യം എന്റെ കമ്പിളിപ്പുതപ്പ്.

മാറിടങ്ങളിലെ മൺകുടുക്കകളിൽ നിങ്ങൾ സൂക്ഷിച്ചു വച്ചിരിക്കുന്ന സ്നേഹം എന്റെ ഗംഗാജലം.

എന്റെ ചുണ്ടുകൾ വരണ്ടുപോകുമ്പോൾ, നിശ്വാസം നേർക്കുമ്പോൾ ഇറ്റിറ്റായി അതു പകരുക.

കുഞ്ഞാലൻമൗലവിയോട് എന്തു മാത്രം ആദരവ് തോന്നിയിരുന്നു. ആ യാത്രയിൽ തുടർന്ന് ചായവാങ്ങി കൊണ്ടുപോയി കൊടുക്കുമായിരുന്നു.

മൗലവി അയാളെ ഉപദേശിക്കുമായിരുന്നു.

ഇങ്ങള് ദീപിലേക്ക് ആദ്യം പൂവല്ലെ...ചെറുപ്പല്ലെ ... അതുകൊണ്ട് പറഞ്ഞതാണ്. മനസ്സിൻ അറമെ വെടക്കാവാൻപാടില്ല തെമ്പലം വേറെ ഇല്ല.

ആ ഉപദേശവും ആത്മാർത്ഥതയോടെ അയാൾ സ്വീകരിച്ചു.

അന്ന് വൈകുന്നേരം കുഞ്ഞാലൻ മൗലവിക്ക് ചായ വാങ്ങാൻ കാന്റീനിൽ നിൽക്കുമ്പോൾ മാറോരു കടൽക്കിഴവനെ കണ്ടു.

കുഞ്ഞാലൻ മൗലവിക്ക് സരീരത്തിന് ഒരു കേടും ഇല്ല. നടക്കാൻ വയ്യാത്തോണ്ടല്ല ക്യേൻറീനിൽ വരാത്തത്. മനസ്സിന്റെ അഫ്സ്സോസ്സാ. ഇങ്ങക്ക് അറിയോ? കുഞ്ഞാലൻ മൗലവി ആരായിരുന്ന്...പണ്ട് കാലാഹത്തില് നാടുകടത്തിയ മാപ്പാരു് വിർട്ടീഷ് ചക്രവത്തിക്ക് എഴുതിയിട്ട് ദീപിലേക്ക് കിട്ടിയ ആളാ. ദീപിൽ വന്നിട്ട് കുറച്ചുകാലൊക്കെ മൗലവി ആയി പണിയെടുത്തു. പിന്നെ ഒരു ഹോട്ടല് തൊടങ്ങി. അതു പൊളിഞ്ഞ് ററൈറ്റ്മൂർ ജെട്ടീല് ഒരു പലചരക്ക് കട വെച്ചു. അതു പൊളിഞ്ഞ്. പിന്നെ മായവന്തറില് ഒരു തുണിസാപ്പ് വെച്ച്. അതു് പൊളിഞ്ഞ്. എന്താ കാരണംന്നൊ. ചീട്ടുകളി...അപ്പത്തേനും ഒരു പത്തു് ഇരുപത്തഞ്ച് വർഷം കഴിഞ്ഞു്. ഒട്ടല് എല്ലാരുംമ്പാടെ കൊറെ പണം പിരിച്ചു് കൊടുത്തിട്ട് പറഞ്ഞ്... മൂപ്പനാരെ ഇനി ഇങ്ങളൊന്ന് നാട്ടീപോണം, കപ്പലിന് ടിക്കറ്റും വേഗം വാങ്ങിക്കൊടുത്തു. പിന്നെ എന്തെ ഇണ്ടായെന്നോ. കപ്പലിൽ ഇരുന്ന് ആ പണം മുഴുക്കെ ചീട്ട്കളിച്ച് കളഞ്ഞു. മരിരാശിയിൽ വന്ന് ഇറങ്ങി. പിന്നെ ആരോടൊക്കെയോ കൈനീട്ടി ഒരു ടിക്കറ്റിന് കാശുണ്ടാക്കി ഇതേ കപ്പലിൽ തിരിച്ച് ദീപിലേക്ക തന്നെ...

കുഞ്ഞാലൻ മൗലവിയുടെ ആ പൂർണ്ണചിത്രം ആ കടൽ കിഴവനാണ് അന്ന് വരച്ചുതന്നത്. കിഴവൻ ദീപിൽ കഴിഞ്ഞ മുഴുവൻ കാലത്തിന്റെയും ദുഃഖം ഇന്നും ആ ചിത്രത്തിലുണ്ട്.

ഇന്ന് കപ്പൽ കടൽവെള്ളം മുറിക്കുന്നതിന്റെ ശബ്ദം, അതോ അല്ലും മുമ്പെ കണ്ട ചെറുപ്പക്കാരൻ മൗലവിയുടെ മുഖമോ ഏതാണ് കുഞ്ഞാലൻ മൗലവിയുടെ ഓർമ്മയ്ക്ക് തുകിലുണർത്തിയത്...

# ദുര്യോധനവധത്തിന്റെ പ്രസക്തി

(31–ാം പേജിൽനിന്നു തുടർച്ച)

നിയമം പറഞ്ഞുകേട്ടതും ടിയാന്റെ വരവേല്പിലേക്കാണ് വിരൽചൂണ്ടുന്നത്.

വന്നില്ലെങ്കിലോ?

എന്താ വേണ്ടതെന്നാണ് നിരീക്കണത്.

ഭയാവണം.

കോളാമ്പി ഇന്നു വന്നില്ലെങ്കിൽ ആങ്ങള നാളെ ഇല്ലത്തോട്ടു പോകണം.

ശരി.

അദ്ദേഹം ബ്രഹ്മസങ്കടം അനുഭവിക്കയാവും.

നിനക്ക് എങ്ങനെ അറിയാം?

അവിടേയും പേപ്പർ വായനയുണ്ട്. അന്തരിച്ച എന്റെ തിരുമനസ്സിന് പരസ്യങ്ങൾ മന:പാഠമായിരുന്നു.

എന്നാൽ പോകതന്നെ.

കോളാമ്പ്യാനെ ഊണിനു കാത്തു. കണ്ടില്ല. ചായയ്ക്കു കാത്തു. കണ്ടില്ല. അത്താഴത്തിനു കാത്തു. കണ്ടില്ല. സഹശയനം എന്ന മേഡ് ഇൻ ജപ്പാൻ നോവലിന്റെ പരിഭാഷയ്ക്കു കാത്തു. കണ്ടില്ല.

കാലത്ത് കഞ്ഞി കഴിഞ്ഞ് പിള്ളേർ രണ്ടാമത്തും പഠിക്കാൻ പോയശേഷം ആങ്ങള പെങ്ങളോട് പറഞ്ഞു:

ഞാൻ ഇല്ലത്തോളം ചെന്നുവരാം.

ഇന്നു മടങ്ങുമോ?

സംശയമാണ്. ദൂരം കുറച്ചില്ലേ? അവിടത്തെ സമയവും നോക്കണ്ടേ?

വേണം.

തലമുറിയൻ ചോദിച്ചാൽ ഞാൻ കോഴിക്കോട്ടിനുപോയി എന്നു പറഞ്ഞാൽമതി.

പൊടിപ്പും തൊങ്ങലും വെക്കണോ?

പാകത്തിന്.

ശാങ്കരസ്മൃതിയനുസരിച്ച്, ഭരദേവതകളെ ധ്യാനിച്ച്, ബ്രഹ്മശാപം ഭയന്ന്, അനാര്യത്ത് രാമൻ നായർ എന്ന കുടിയാനവൻ, ഒരു കച്ചത്തോർത്തു ചുററി, വലിയ മുണ്ടുചുരുട്ടി കക്ഷത്തുവച്ച്, ഇതൊരു ലാക്കാണെന്നു കരുതി, ആര്യത്തുമന ലാക്കാക്കി നടന്നു.

വാഴയിൽ നിന്നിറങ്ങി ഒരു കുല നേന്ത്രനും അദ്ദേഹത്തെ അനുഗമിച്ചു.

ഈ കഥ നടക്കുന്ന കാലത്ത് കാർത്തിക തിരുനാളും ശക്തൻ തമ്പുരാനും ടിപ്പു സുൽത്താനും സുൽത്താന്റെ പരന്ത്രീസുകാരായ എഞ്ചിനിയർമാരും നിലവിൽ വന്നിരുന്നെങ്കിലും നിരത്തുകൾ ഉണ്ടായിരുന്നില്ല. അതുകൊണ്ട് തോടും വരമ്പും പാടവും പുഴയും മലയും കടലും കടന്നാണ് പാട്ടക്കുടിയാനായ അനാര്യത്ത് രാമൻനായർ ജന്മിയില്ലത്തേക്കു പോയത്,

വെയിൽ ചാഞ്ഞപ്പോൾ ഇല്ലത്തെത്തി. ആര്യത്തില്ലത്ത് അഷ്ടമൂർത്തി നമ്പൂതിരിപ്പാട് പൂമുഖത്തിരുന്ന് മുറുക്കുകയായിരുന്നു. മിണ്ടിയാൽ ഷഷ്ടിപൂർത്തി എന്ന പ്രായം.

പടി കടന്നുവരുന്ന രൂപത്തെനോക്കി ജന്മി ചോദിച്ചു:

ആരാത്?

ആർ. ജി. കെ. നായർ പറഞ്ഞു:

അടിയനാണ്, രാമൻ.

ഹഹ! പുതിയ ജന്മി രാമൻനായര്, അല്ലേ?

അല്ലേ!

ഭൂനിയമം പാസ്സായത് അറിഞ്ഞില്ലേ?

കല്പിച്ച്, ഒരല്പം.

പിന്നെന്താ നിനക്ക് സംശം!

പഴടിയൻ രാമൻ...

അതും ആയ്ക്കോ.

റാൻ.

എന്തിന്റാ ചെവിക്കാ നിയ്യ് പിടിച്ചിരിക്കണ്?

ഒരു കുല നേന്ത്രനാണ്.

മൂത്തിട്ടുണ്ടോ?

അടിയൻ.

പഴുത്തോ?

പ്രക്രിയ തുടങ്ങിയിരിക്കുന്നു.

പ്രഥമൻ രുചിച്ചാൽ ഒരു നനക്കുടി ആവാമായിരുന്നു എന്നു പറയിക്കോ?

ഇല്ല നന്നായി മൂത്തിട്ടുണ്ട്. നാലയലത്തെ മൂസ്സാമ്പൂരി കൊമ്പിയിട്ടുപോലും താൻ കൊടുത്തില്ലെന്നാണ് പൊറിഞ്ചു പറഞ്ഞത്.

നമ്പൂതിരിപ്പാട് മുററത്തേക്കു നീട്ടി തുപ്പി.

അ: അപ്പൊ നിയ്യ് നനച്ചുണ്ടാക്കിയതല്ല എന്നർത്ഥം.

രാമൻ താഴ്മയായി ബോധിപ്പിക്കുന്നതെന്തെന്നാൽ ഇക്കുറി നനനേന്ത്രൻ കൃഷി തരായില്ല.

ചെയ്തില്ല എന്നു പറ. തരാക്കൽ നോന്റെ പ്രയോഗാണ്.

ചെയ്തില്ല.

ച്ചാൽ, ജന്മിയാവാൻപോണ കഥ നിയ്യ് നേരത്തെ അറിഞ്ഞു, അങ്ങനെയല്ലേ?

അയ്യോ, അല്ല.

അല്ല. ആയ്ക്കോ. നോൻ ശ്ശി കാലം ജന്മിയായതല്ലേ? അസാരം കാലം നിയ്യും സ്ഥാനാരോഹണം ചെയ്തോ.

അങ്ങനെ കല്പിക്കുന്നത് സങ്കടമാണ്.

എന്താ സങ്കടം? നോന് പാട്ടം അളക്കണ്ടാച്ചാല് എന്തിനാ സങ്കടം?

ഇവിടുന്ന് അടിയനെ ചെണ്ടകൊട്ടിക്കുകയാണ്.

നിനക്ക് ചെണ്ട വശല്ല' ഇനി കൊട്ടിയാലൊട്ട് നേരാവൂല്ല.

റാൻ.

എന്നാൽ ഇന്നു രാത്രി അമ്പലത്തിൽ ചെണ്ടകൊട്ടുണ്ട്. കഥകളി. നിയ്യും വന്നോ.

റാൻ.

ബ്രാഹ്മണസദ്യയാണ്. നിനക്കും വല്ലതു തരീക്കാം.

മതി ഒരു വെജ് ഫിററ്ചെയ്ത് കരേനാളായി.

ആ നേന്ത്രൻ, ദാ, വടക്കപ്പുറത്ത് കൊടുത്തുവാ. പ്രഥമൻ നന്നായില്ലെങ്കിൽ മെഴുക്കുപുരട്ടിനാവാലോ.

നായർ നേന്ത്രനെടുത്തു വടക്കു പോയി അകത്തുള്ളോളെ മുഖംകാണിച്ചു.

അവിടുന്ന് ചോദിച്ചു:

രാമൻ ജന്മിയായി, അല്ലേ? സന്തോഷായി.

ഇവിടുന്ന് ബോധിപ്പിച്ചു:

തമ്പുരാട്ടിയും അടിയനെ കളിയാക്കുകയാണ്.

തമ്പ്രാൻ പറഞ്ഞില്ലേ?

അവിടുന്നു പല വേഷോം കളിപ്പിച്ചു. കഥകളിക്ക് വരാനും പറഞ്ഞില്ലേ?

ഇതെല്ലാം പദാനുപദം ഈ ബ്രഹ്മതേജസ്വിനി എങ്ങനെ പരിഭാഷപ്പെടുത്തുന്നു, ഇതെന്തു വീഡിയോ ഗെയിം, എന്ന മുഖത്തോടെ രാമൻ നില്ക്കെ, അകത്തുള്ളോൾ ചോദിച്ചു:

നിയ്യ് ജന്മിയായത് നോൻ എങ്ങനെ മനസ്സിലാക്കി എന്നല്ലേ നിരീക്കണ്?

രാമൻ പറഞ്ഞു:

ഇവിടെ തീർത്തും റാൻ എന്നു പറയേണ്ടിയിരിക്കുന്നു.

നിന്റെ കുപ്പമാടത്തിനു വാതിൽപൊളിയുണ്ടോ?

അതു മറഞ്ഞുനിന്നാണ് പെങ്ങൾ അടിയനുമായി ഡയലോഗ്.

എന്നാൽ ഇല്ലത്തും ഇശ്ശി വാതിൽപാളികൾ ഉണ്ടെന്നു കൂട്ടിക്കോ.

ഏതുവഴി പലായനം ചെയ്യേണ്ടു എന്ന് രാമച്ചാർ ശങ്കിച്ചുനില്ക്കെ, അകത്തുള്ളോൾ വൃഷലിയോട് പറഞ്ഞു:

തിലോത്തമേ ദാ, രാമന് ഒരു കിണ്ടി സംഭാരം കൊടുക്ക്. ക്ഷീണിച്ചിട്ട്, ...

പടിക്കൽകാര്യസ്ഥൻ കോളാമ്പിച്ചാരെ കണ്ടില്ലല്ലോ എന്ന് രാമച്ചാർ അന്വേഷിച്ചപ്പോൾ തമ്പ്രാട്ടി പറഞ്ഞു:

ശ്ശീസായി കണ്ടിട്ട്. സിദ്ധി കൂടീന്നു തോന്നണ്.

ചോദിക്കേണ്ടെന്നു തോന്നി രാമന്. ഒരു പാട്ടക്കുടിയാൻനായരായ താൻ തന്നെ ധാരാളമാണ്. വൺ നായർ ടു മെനി.

ഏമ്പക്കമിട്ട്, പൂമുഖത്തേക്കു തിരി...

നടക്കമ്പോഠം അഷ്ടമൂർത്തി നമ്പൂതിരിപ്പാട്ട് രാമനെ അറസ്റ്റ്ചെയ്ത്, കളിക്കാൻ തുണഞ്ഞ് കല്പിച്ചു.

വഴിക്ക് പത്തു കല്പനകഠം ഒന്നൊന്നായി പുറപ്പെടുവിച്ചു.

നിൻെറ പെങ്ങാഠക്ക് സുഖല്ലേ?

റാൻ.

നോൻെറ അനിയനായിരുന്ന അവഠക്ക് അഹോരാത്രം വൃത്തി എന്ന കേട്ടിട്ടുണ്ട്.

അവഠം പറയാറുണ്ട്.

പറയാതിരിക്യോ? മൂന്ന ചോരയല്ലേ?

അടിയന്...

അനിയൻച്ചാൽ നോൻ തന്നെ എന്നർത്ഥം.

റാൻ.

ഒരീസംവരണംന്ന്ണ്ട്.

ആണവത്തിൻെറ ഗദ്യത്തിൽ അവഠം ഒരു സന്ദേശകാവ്യം തന്നയച്ചിട്ടുണ്ട്.

എന്താ, എന്താ?

കം ഓൺളി ഇഫ് യൂ ഹാവ് ദി റിസർവ്സ് ഫോർ എ സെക്കൻഡ് സ്ട്രൈക്ക്.

(രണ്ടാമത്തും ഒന്ന പൃശാൻ പശിമയുണ്ടെങ്കിൽ മാത്രം വരിക.)

രസികേ, രസികേ!

എന്നാണാവോ എഴുന്നള്ളത്ത്?

ആനയെ നിശ്ചയിക്കണ്ട താമസേള്ളൂ.

ശബ്ദം കേഠക്കാഞ്ഞപ്പോഠം, എറാൻ്റുളി എവിടെപ്പോയെന്ന് നമ്പൂതിരിപ്പാട്ട് തിരിഞ്ഞുനോക്കി. ഉണ്ട്. രാമനുണ്ട്. രാമയ്യനുണ്ട്. ട്ടോ രാമാ രാമയ്യാ...

രാമ!

ബ്രദർ—

ഉപരിവർഗ്ഗത്തിൻെറ കഥയല്ലേ നാം ഭാഷയാക്കണത്?

അതെ.

അപ്പൊ അവററയെ കളിയാക്കണ്ടേ?

വേണം.

സോഷ്യലിസത്തിൻെറ വരവിന് അതൊരു സഹായാവില്ലേ?

സഹായവിലയ്ക്ക് കിട്ടും.

ഇനി പഷ്ണി വർഗ്ഗത്തിൻെറ കാര്യാച്ചാല് അവററ ആ രേഖയുടെ മറവിലാ. ദരിദ്രരേഖ എന്ന കേട്ടിട്ടില്ലേ?

ഇടയ്ക്കിടെ കാണാറുണ്ട്.

അശ്രീകരങ്ങള് അവടെ എന്താ ചെയ്യണത്ന്ന് വല്ല രൂപോംണ്ടോ?

അതില്ല.

അപ്പൊ, അവററടെ കഥ വയ്യേപ്പാ?

വയ്യ.

രാമ!

സർ.

ഒരു യാഗം നടത്തണംന്ന്ണ്ട്.

സോമമോ അതിരാത്രോ?

രണ്ടാലൊന്ന്.

മതി.

ഏതായാലും അജവധമുണ്ട്.

അസ്സലായി.

കേസ്സ് നാം ജയിച്ചു.

കേസ്സോ?

ആദിമാത്യൻ നമ്പൂതിരി താനാണെന്ന നടിക്കണ മറേറ നമ്പൂരിയില്ലേ, അയലംശത്തെ ആ അശ്രുഭൻ?

ഉവ്വ്.

നോം യാഗം നടത്തണേന്ന് അയാഠക്ക് അസൂയ. ച്ചാൽ ശകുന്തളയുടെ ഒരു വൃഷലിയുടെ പേരിന് വിപരീതം.

മനസ്സിലായി.

അജവധം നിരോധിക്കണംന്ന് പറഞ്ഞ് അയാഠം കേസ്സ് കൊടുത്തു.

എന്ത്!

നോൻ വിടോ?

വിടത്തില്ല.

അങ്ങാടിയിലെ മമ്മതിനെ മാതിരി ആടറവിന് ഒരു ലൈസേൻസ് നോനും എടുത്തു.

അതിശായി.

അതാ കെടക്കണ ആദിമാത്യൻെറ കേസ്സ് കപ്പേല്. കുംഭത്തിൽ ഒരു മഴപെയ്താൽ അവടം കമ്പളങ്ങ്യായി.

നിശ്ശബ്ദമായ ചിരിക്കിടയിൽ ദ്രവന്നിട്ടാണ്, എന്നാണാവോ യാഗം?

ശാലയ്ക്ക് തീകൊളുത്തിയാൽ മഴപെയ്യണേ?

വേണം.

പെയ്തില്ലെങ്കിൽ പെയ്യിക്കണ്ടേ?

സംശല്ല.

അതിന് ഉപഗ്രഹത്തിൻെറ സഹായം വേണ്ടേ?

വേണം.

അപ്പൊ പുതുമഴയ്ക്ക്...

വിശേഷായി. ആടിനെ ആരാണാവോ അറുക്കുക?

അറവല്ല, കൊററൻെറ നവദ്വാരങ്ങളും പൊത്തിയുള്ള കൺവെൻഷണൽ വധമാണ്.

അതിന്...

ഈ ലൈസേൻസ് മതി. നിഹനം ഇഷ്ടംമാതിരിയാവാം.

എന്നാൽ മതി.

എന്നിട്ടവൻെറ വപയെടുത്ത് വിധിയാംവണ്ണം വറവ്. അപ്പൊ അറവും വറവുമായില്ലേ?

കൊന്നതും പൊരിച്ചതും.

പിന്നെ കൊറവുണ്ട്. പററണോർക്ക് ആവാം.

അടിയൻ പററിച്ചോളാം.

കൊറവ!

റാൻ. തീററയ്ക്കൊപ്പം വീരഭദ്രസേവ...

ആവാം. സോമലതയ്ക്കുവേണന്ന് കൊങ്കനാട്ട് നമ്പിടിക്ക് കല്പനപോയിട്ടുണ്ട്.

എന്നാൽ ഒന്നും പേടിക്കാനില്ല. അജമാംസം അശേഷം പാഷാവില്ല.

നെണക്ക് ബോദ്ധ്യല്ലേ?

റാൻ.

ഇനി മററിച്ചുപറയ്യോ?

ഇല്ല. എന്നല്ലാ അടിയൻെറ ദേഹത്തുള്ള സമസ്തശ്മശ്രുക്കളും ഉയർത്തെഴുന്നേററിരിക്കുന്നു.

ച്ചാൽ, അസംഖ്യം ലാസറെ മാതിരി, അല്ലേ?

പോസിററീവ്.

(നായരെ നസ്രാണിയാക്കിയാലുണ്ടല്ലോ...)

എന്നാൽ നീയ്യും യാഗത്തിന് വന്നോ.

വരാം.

ഒരു തീണ്ടാപ്പാടകലെ നിന്നാമതി.

ശരി.

പഴയ ആചാരാച്ചോ.

എനിക്കറിയാം.



പക്ഷേ, നിൻെറ വർഗ്ഗത്തെ ദുഃഖപ്പെടുത്തി നിറുത്താൻ ഈ പ്രാകൃതത്തിനേ കഴിയൂ.

അയ്യോ!

എത്ര്യന്നെ രാമനാച്ചാലും ഒരു ശൂദ്രനല്ലേ നീയ്യ്?

അടിയന് സങ്കടമുണ്ട്.

രാമ!

റാൻ.

വാത്സ്യായനവും ഹോരയുമായി, സ്വർണ്ണനിറത്തിലുള്ള നോൻെറ പൂർവ്വികർ ഇവിടെ വന്നപ്പോഠം നിൻെറ സ്ഥിതി എന്തായിരുന്നൂന്നറിയോ?

ഇല്ല്.

പ്രാകൃതവർഗ്ഗ. നീചം!

ഉവ്വ്.

ബുദ്ധി എന്നൊന്നില്ല.

റാൻ.

വിത്രുപോം. നക്ഷത്രം എണ്ണണത് പോട്ടെ, ഇന്ന നക്ഷത്രമാണ് ഇന്ന ഗ്രഹം എന്നപോലും നിശ്ചണ്ടായിരുന്നില്ല.

റാൻ.

വിദ്യേം ഭൂമീം ബീജസങ്കലനോംതന്ന് നിന്നെ ഈവിധത്തിലാക്കാൻ ശ്ശി പാടുപെട്ടു.

റാൻ.

എന്നാലും പൂർണ്ണായി നന്നായി എന്നു പറഞ്ഞൂട. നന്നാവൂല്ലാച്ചോ.

ഡോൺട് ബി ടൂ ഷുവർ.

(നന്നാവണ്ട.)

യാഗം നടത്താൻ പണം തരണ സായ്വന്മാരുടെ പൂർവ്വികോം പരുങ്ങലാച്ചോ.

ച്ചാൽ...

യൂറോപ്പ് രാജ്യത്ത്ന്ന് പോയ കള്ളൻെറം കൊലപാതകിടേം സന്തതിപരമ്പരകളാണ് യാഗം നടത്താൻ വരണ വെള്ളക്കാര്.

റാസ്കൽസ്!

നമ്മെ ചെണ്ടകൊട്ടിക്ക്ാന്നാ അവൻെറ ധാരണ.

കശ്മലൻ!

എന്നാൽ നോൻ അവനെക്കൊണ്ടാണ് അസുരവാദ്യപ്രയോഗം നടത്തണ്.

വേണം അവനത്!

കാശ്ശും തരാവുംച്ചോ. അപ്പോ പിന്നെ 'സ്ലാളി'ങ്ങ്, ച്ചാൽ തടുക്കാൻ പററ്വോ?

സ്ററാൺ വാളിങ്ങ് പററില്ല.

രാമ!

കല്പന.

ദാ, ആ തെക്കെ അററത്തെ കടവിൽ കളിച്ചോ. സർവാണിക്കുള്ളതാ.

ശരി.

ഇറങ്ങാൻ പടവില്ലാന്നേള്ളൂ. വെള്ളം നന്ന്.

റാൻ.

ആര്യനശേഷം അനാര്യൻ മുങ്ങിക്കുളിച്ചു. മലകയറി. ദേവനെ തൊഴുതു.

അത്താഴപൂജ കഴിഞ്ഞയുടനെ നമ്പൂതിരിമാർക്ക് ഇലവച്ചു. (ഈ മാർക്കറ്റ് വാഴയില ഇപ്പോഠം കിട്ടാനില്ല.)

ബ്രാഹ്മണ്, അമ്പലവാസി, ശൂദ്ര് എന്ന മുറയ്ക്കു് സദ്യ പുരോഗമിച്ചു. രാമനു് മുററത്തു് ഒരിലക്കീറും അതിലിത്തിരിചോറും കിട്ടിയപ്പോഴേക്കും പത്തുനാഴിക രാ ച്ചെന്നു.

കഥകളി അന്യത്ര തുടങ്ങിയിരുന്നു. അതുകൊണ്ടു്, ഉണ്ടു...ഉണ്ടില്ല എന്നാക്കി നായർ കളിയോഗത്തേക്കു ചെന്നു.

പോകുമ്പോൾ അദ്ദേഹം താഴെ അച്ചടിച്ചവിധം ചിന്തിച്ചു. സമ്പൂർണ്ണ ദുര്യോധനവധമാണ് ഊമക്കളി. അപ്പോൾ ദുശ്ശാസനനെ കഴിഞ്ഞു് ദുര്യോധനനെക്കൂടി വകവരുത്തിയശേഷമേ പുലരൂ. ദുശ്ശാസനകൽ നിറുത്താനേയുള്ളൂ. ഇതിലും കഷ്ടാവും നിന്റെ കഥ എന്നു ഭീമൻ സുയോധനനു് മുദ്ര കാണിച്ചു്, തിരശ്ശീല പൊക്കിയാൽ മതി. ആ മനോധർമ്മം നമ്പൂതിരിമാർക്കും വേണ്ടേ? മടങ്ങിപ്പോകുന്ന അലക്സാണ്ടറുടെ സൈന്യത്തിൽ നിന്നു് തെററി പിരിഞ്ഞു്, ഖൈബർ ചുരം തിരികെതാണ്ടി, തീരദേശ റെയിൽ വഴി വന്നു് കുടിയേറി പാർത്തവരാകുമോ, ദി വെരി നമ്പൂസ്? ദിവ്യന്മാരുടെ ഒരു ചോരക്കൊതി! കളിക്കു നടക്കു് വല്ല തിരുമനസ്സും എഴുന്നേററു്, 'ഭീമ! ആ ദുശ്ശാസനനെ അസാരംകൂടി കൊല്ലു്. നിയ്യ് കൊടല്മാല വലിച്ചുകുടിക്കണ കണ്ടിട്ടു് മത്യായില്ല നോന്നു്' എന്നു പറഞ്ഞാൽ....

ബോയ്, ദാററ്ൽ ബ്രിങ്ങ് ദി ഹൗസ് ഡൗൺ!

(ഒരു കുട്ടി അനങ്ങില്ല.)

ചിന്തയ്ക്കു വിരാമം ചാർത്തി, ടിയാൻ, കുടിയാൻ, പാട്ടക്കുടിയാൻ, നമ്പൂതിരിമാരുടെ പടയണിക്കു പിന്നിൽ ഒരമുഖനായി കുത്തിയിരുന്നു.

ചെണ്ടകൊട്ടിക്കലും, മദ്ദളം കൊട്ടിക്കലും, പാട്ടു പാടിക്കലും, ആട്ടം പിഴപ്പിക്കലും രാമൻ കൺകുളിരെ കണ്ടു.

അഞ്ചു ദേശമതെങ്കിലും
അംശമതെങ്കിലും
പാശമതെങ്കിലും
ദുശിയതെങ്കിലും
പാണ്ഡവർക്കു്

... ... ...

കൊടുത്തിടാ,
കൊടുത്തിടാ,
കൊടുത്തിടാ...

പോ പോ പോ, നൃഹേ!

ഇതെന്തു പിടിവാശി, രാമൻ ചിന്തിച്ചു. നക്കാപ്പിച്ച. മിനിമം ഡിമാണ്ടു് അനുവദിച്ചൂടേ? ഒന്നുല്ലെങ്കിൽ ഈശരനല്ലേ ചോദിക്കണേ്?

മറിച്ചും ചിന്തിച്ചു.

ഇവിടേയും മററവരുടെ കഥതന്നെ. എത്ര കാലായി ചോദിക്കണ, ഒന്നു തന്നൂടേ? കൺകളിൽ തീർത്തും ചോരയില്ലെന്നോ?

തുടർന്നും ചിന്തിച്ചു:

അഥവാ, മഹാഭാരതത്തിൽ ഒരു കളിക്കു് വഹയുണ്ടോ? ഒരു ലാൻഡ് ട്രൈബ്യൂണലിനു വിടേണ്ട കേസ്സായിരുന്നില്ലേ അതു്?

ഒരു പുരുഷൻ പ്ലസ് സ്ത്രീവേഷം ഗാഢാലിംഗനബദ്ധരായി നില്ക്കാൻ തുടങ്ങിയിട്ടു് കുറച്ചുനേരമായി. അതാ തിരശ്ശീല അവരെ മറച്ചു് ഉയരുന്നു.

* * *

(അച്ഛൻ പത്രാധിപർ കഥാകൃത്തിനോടു്.

പത്രോസേ, അവർ ഗാഢമായി ആലിംഗനം ചെയ്തു എന്നല്ല്യോ ഈ കഥയിങ്കൽ നീ രേഖപ്പെടുത്തിയിരിപ്പു?

തന്നെ അച്ചോ.

ഗാഢമായി എന്നു വേണോ?

ഇരിക്കട്ടെ, അച്ചോ.

ഗാഢം എന്നവൻ അശ്ലീലമല്ല്യോ?

അതെങ്ങനെ അച്ചോ?

ആലിംഗനത്തിനു ശേഷമുള്ള പച്ചയായ പാപകൃത്യമല്ല്യോ, ഗാഢം?

അല്ലച്ചോ. അറഞ്ഞൊന്നു പുണർന്നു എന്നേ അനുഭവമുള്ളൂ.)

മാൻഡ്രാക്സ് ദി മജീഷ്യൻ, എന്ന വടകമാണ് ഇപ്പോൾ പരിഷ്കാരം. [illegible]

എന്നാൽ തിരശ്ശീലക്കാർ വരട്ടെ.

(ഒരു മന്ത്രറ് പൂശാർന്നു, എന്നു രാമൻ വിഷണ്ണനായി നില്ക്കേ പുലർന്നു.)

കളികഴിഞ്ഞു് ഇല്ലത്തേക്കുള്ള യാത്രയിൽ അഷ്ടമൂർത്തി നമ്പൂതിരിപ്പാടു് ചോദിച്ചു:

രാമ!

റാൻ.

നിയ്യ് കണ്ടില്ലേ?

കണ്ടു.

എല്ലാം കണ്ടില്ലേ?




ശീല പൊക്കാൻ ഹേതു എന്തെന്നു് ആരാഞ്ഞതിൽ രാമനു് ഇങ്ങനെ മനസ്സിലായി.

മുഖ്യ ഗായകൻ പദം മൂന്നാവർത്തിച്ചു. ചേങ്ങല അവററയുടെ കാതിൽ അലക്കി. എന്നിട്ടും മിഥുനം കർക്കിടക സംക്രാന്തിയാവുന്നില്ല

മുഖ്യൻ ഉപമുഖ്യനെ നോക്കി.

ഉപൻ പറഞ്ഞു:

ഇനി പാടണ്ട.

എന്താ?

അവർ വേർപെടില്ല.

വേർപെടില്ലേ?

ഒരു ബാലൻസിലാണ് നില്പ്പ്.

പുണർതം വിട്ടാൽ രണ്ടുപേരും വീഴും.

റാക്കാ?

അല്ല.

പിന്നെ?

കണ്ടു.

എന്തേ കണ്ടു്?

പുലരുംവരെ കഥകളി, എന്നു് പഴമനസ്സിൽ പണ്ടേ തോന്നിയതാണു്.

ഹഹ! രാമ!

റാൻ!

നീ ബഹുസമർത്ഥൻ!

കല്പിച്ചു്...

ദുര്യോധനവധത്തിന്റെ അന്തസ്സാരം എന്താ?

ശ്രീകൃഷ്ണൻ അഭിപ്രായപ്പെട്ടതനുസരിച്ചു് കുരുക്കൾ പാണ്ഡവർക്കു് പാട്ടം നെല്ലായി അളന്നാൽ മതിയായിരുന്നു.

അതുണ്ടായോ?

ഇല്ല.

അഞ്ചു് ചാക്കസൂചി കൊടുത്താൽ മത്യാർന്നു.

അടിയൻ കേട്ടു.

അതുണ്ടായോ?

ഇല്ല.

രണ്ടു പക്ഷോം നശിച്ചില്ലേ?

ഉവ്വ്.

കട്ടിച്ചുവറായില്ലേ?

ഉവ്വ്.

കളം തോണ്ടിയില്ലേ?

ഉവ്വ്.

ഇനി നിയ്യെന്താ ഭാവം?

ഇവിടുത്തേക്കും തമ്പ്രാട്ടിക്കും ചെലവിനുള്ള നെല്ല് കന്നിയിലും മകരത്തിലുമായി അടിയൻ അളന്നോളാം,

അളക്കും നിയ്യ്, അല്ലേ?

റാൻ.

ദുര്യോധനവധം കഥകളി പാഴായി, അല്ലേ?

കല്പിച്ച്...

കേമ! ഇനി ഒന്നും കല്പിക്കണ്ടാന്നർത്ഥം. ഇല്ലത്തെത്തി അസാരം നേരം ഉരപ്പുരയിൽ കിടന്നോ.

റാൻ.

ഊണു കാലായാൽ വൃഷലി വിളിക്കും.

റാൻ.

ശോധനയ്ക്കു കാലായാൽ മൂലം പറയും.

റാൻ.

അപരാഹ്നത്തിൽ, ആര്യത്തു മനയ്ക്കൽ അഷ്ടമൂർത്തി നമ്പൂതിരിപ്പാടവർകൾക്കു മുന്നിൽ പാട്ടക്കുടിയാൻ രാമൻ നായർ അന്തംവിട്ടുനിന്നു. മൂന്നു മലയാം കൊല്ലം മുമ്പത്തെ ഒരു തീയതിവച്ച് തിരുമനസ്സുകൊണ്ട് പാതിഭൂമിയതെങ്കിലും തന്നിൽ നിന്ന് ഒഴിപ്പിച്ചെടുത്തതായി വെള്ളക്കടലാസ്സ് നിർമ്മിച്ചിരിക്കുന്നു. ഒപ്പിടുകയേ വേണ്ടൂ.

രാമ!

റാൻ.

നിനക്ക് മാർച്ചിങ്ങ് ഓഡേഴ്സ് തരാനാണ് ആദ്യം നിരീച്ചത്. പിന്നതു തരായില്ല.

ച്ചാൽ...

കുടിയൊഴിപ്പിക്കൽതന്നെ.

റാൻ.

പിന്നെ തോന്നി അസാരം വസ്തു നിയ്യും പാട്ടത്തിനനുടക്കട്ടേന്ന്. നിനക്കും അസ്സുന്ന്.

ച്ചാൽ...

ദി ഗോൾഡൻ ഹാൻഡ്ഷെയ്ക്.

രാമൻ ഹൈസായി.

അവിടുന്ന് ചോദിച്ചു:

രാമ! നിയ്യ് നമ്പ്രവിത്ത് പണിയാറുണ്ടോ? ച്ചാൽ, IR8, ത്രിവേണി, ഗയ, ബോധിവൃക്ഷം ആ ജാതി...

കുടിയാൻ ബോധിപ്പിച്ചു:

അതേ പണിയാറുള്ളൂ.

എത്ര മേനി വിളയും?

കല്പിച്ച് നല്പത്, അമ്പത്...

ഹഹ! എന്നാൽ നോന്ന് നമ്പ്ര വിത്ത് വയ്യാന്നർത്ഥം.

റാൻ.

കന്നിയിലും മകരത്തിലുമായി എട്ടു മേനി വിളയണ പൂച്ചമ്പാനും ബാലൻ ചിറ്റേനിയും തന്നെ വേണം.

റാൻ.

അഞ്ഞൂറും അഞ്ഞൂറുംകൂടി കൊല്ലത്തിൽ ആയിരം വടിപ്പൻ, ന്താ?

കല്പിച്ച്...

അനങ്ങണ്ടാന്നർത്ഥം. ഒപ്പിട്ടോ.

ചെക്കനോട് ഒന്നു ചോദിച്ചിട്ട്...

നിന്റെ മരോചനോടോ?

റാൻ.

സങ്കലനം കൊണ്ട്ണ്ടായ നിന്റെ മരോചനോ ഒരു മൂലസംസ്കൃതഗ്രന്ഥമായ നാമോ, ആരാ മീതെ?

അതവിടുന്നു തന്നെ.

യാഗത്തിന്, അജത്തിനു പകരം നവദ്വാരങ്ങളും ബന്ധിച്ച് നിന്നെ ബലികഴിക്കണോ നിന്റെ മരോചനെ വേണോ?

ഇല്ലത്തെ പടിക്കലെ അരയാലിലയെ അനുകരിച്ച് രാമൻ നിന്നു വിറച്ചു: അയ്യോ!

നമ്പൂതിരിപ്പാട് ഒരു മേട്ടംകൂടി:

ശപ്പ!

കൃഷ്ണൻ എന്നെഴുതി രാമൻ ഒപ്പിട്ടു.

## തകഴി

# ബൊമ്മ



**സാ**മാന്യം വലിയ ഒരു കടലാസുപെട്ടി. നല്ല ഭാരമുള്ളതു്. തലയിൽവച്ചു ചുമന്നുകൊണ്ടുവരികയാണു്. അയാൾക്കു് ആ ചുമടു് നല്ല പരിചയമാണെന്നു തോന്നുന്നു. ചുമടിൽ പിടിച്ചിട്ടില്ല. തെല്ലൊരാട്ടം നടപ്പിനുണ്ടു്. വരവുകണ്ടാൽ ആ പെട്ടിയിൽ എന്തായിരിക്കുമെന്നു് ആരും സ്വയം ചോദിച്ചുപോകും. അടുത്തു നിൽക്കുന്ന ആളിനോടും ആ ചോദ്യംതന്നെ ചോദിച്ചുപോകും.

കട വാതുക്കൽ, പെട്ടി ഇറക്കിവച്ചു. സത്യത്തിൽ ആരുടെയെങ്കിലും സഹായം വേണം ആ ചുമടിറക്കാൻ. പക്ഷേ, അയാൾ തന്നത്താൻ അതു സാധിച്ചു. തലയിലെ ചുമ്മാടു് എടുത്തു് ഒന്നു കുടഞ്ഞു. അതു് നീണ്ട നീലനിറമുള്ള തോർത്തായിരുന്നു. തോർത്തു് നാലായി മടക്കി തോളിലിട്ടു. അയാളൊരു സിഗററ്റുവാങ്ങി കത്തിച്ചു. അലസമായി പുകവിട്ടുകൊണ്ടിരുന്നതിനിടയ്ക്കു് കടക്കാരൻ അയാളോടു ചോദിച്ചു:

''ആ ചുമടിൽ എന്താണു്?'' അലസമായി പുക വിടുന്നതിനിടയിൽ അയാൾ പറഞ്ഞു:

''ദൈവങ്ങളാ. എല്ലാ ദൈവങ്ങളും ഉണ്ടു്.''

കച്ചവടക്കാരനു് താല്പര്യമായി. ''ഏതെല്ലാം ദൈവങ്ങളുണ്ടു്.''

''കൃഷ്ണനുണ്ടു്, സരസ്വതി ഉണ്ടു്, ശിവനുണ്ടു്, ക്രൂശിക്കപ്പെട്ട രൂപമുണ്ടു്, കന്യാമറിയമുണ്ടു്, ചെറുപുഷ്പമുണ്ടു് എല്ലാമുണ്ടു്.''

''ഒന്നു കാണാമോ?'' കച്ചവടക്കാരന്റെ ചോദ്യമാണു്.

''വില്ക്കാൻ കൊണ്ടു നടക്കുകയാണു്.''

''അതുകൊണ്ടാണു് ചോദിച്ചതു്. ചിലതെല്ലാം ഞാൻ കടയിലേക്കെടുത്തോളാം. എല്ലാം ഒന്നു കാണിക്കുക.''

സിഗററ്റുകുററി ദൂരെ വലിച്ചെറിഞ്ഞിട്ടു് അയാൾ പറഞ്ഞു:

''കടയിലങ്ങനെ വില്ക്കാൻ നിരത്തി വയ്ക്കുന്നതിനു് ഈ പ്രതിമകൾ തരികയില്ല.''

ഒരു ക്ഷണം കഴിഞ്ഞു് അയാൾ തുടർന്നു:

''ഇതു് വീടുകളിൽ വില്ക്കാനുള്ളതാണു്.''

അതു് ഒരു നാല്ക്കൂടിയ കവലയിലുള്ള കടയായിരുന്നു. ബൊമ്മക്കച്ചവടക്കാരൻ കടക്കാരനോടു ചോദിച്ചു: ''ഇതിൽ ഏതു റോഡേ പോയാലാണു് ഭേദപ്പെട്ട വലിയ വീടുകളുള്ളതു്?''

കച്ചവടക്കാരൻ അതിനു് ഉത്തരം പറഞ്ഞു. അയാൾക്കു് തെല്ലൊരു വെറിയെടുത്തതുപോലെ തോന്നി.

''വില്ക്കാൻ കൊണ്ടുനടക്കുന്ന സാധനം കടയിൽ തരികയില്ലെന്നു പറയുന്നു. ഉള്ള ചരക്കു മുഴുവൻ പറഞ്ഞൊക്കുന്ന വിലയ്ക്കു് തരാനൊക്കുമോ? ഞാൻ മുഴുവൻ എടുത്തോളാം.''

കച്ചവടക്കാരനു് ഒരു വാശിപോലെ തോന്നി. ''കടയിൽ ഇങ്ങനെ നിരത്തി വച്ചാൽ അതിന്റെ പകിട്ടുപോകും.''

''പകിട്ടില്ലാത്ത ബൊമ്മയാണോ വില്ക്കാൻ കൊണ്ടുനടക്കുന്നതു്?''

കച്ചവടക്കാരന് വെറി വർദ്ധിക്കുന്നതുപോലെ തോന്നി.

''അതു് ഞങ്ങടെ കമ്പനീടെ വ്യാപാര രഹസ്യമാണ്.''

''വ്യാപാരരഹസ്യമോ? ആട്ടെ ഒരു ബൊമ്മയെടുത്തു കാണിക്കാമോ?''

''ഇല്ല ഇവിടെ വച്ചില്ല. പൊതുസ്ഥലത്തും വ്യാപാരസ്ഥലത്തുമൊന്നും ഈ ബൊമ്മകളെ കാണാൻ കിട്ടുകയില്ല. അതിനൊക്കെ വേറെ കമ്പനിക്കാരുടെ ബൊമ്മയുണ്ട്. മിന്നിത്തിളങ്ങി കണ്ണഞ്ചിക്കുന്ന ബൊമ്മകൾ. ഇതു് അങ്ങനെയുള്ളതല്ല.''

കച്ചവടക്കാരൻ ചോദിച്ചു:

''അപ്പോൾ നിങ്ങളിതു വിൽക്കാൻ കൊണ്ടുനടക്കുന്നതല്ല.. മററന്തോ ഉദ്ദേശത്തിനു് കൊണ്ടുനടക്കുകയാണ്.''

''ഒരു സിഗററ്കൂടി വാങ്ങി കത്തിച്ചിട്ടു് അയാൾ പറഞ്ഞു:

''ദേഷ്യപ്പെടേണ്ട ചേട്ടാ, ഇതു് സാധാരണ ബൊമ്മയല്ല. ഓരോ ദൈവത്തിന്റെയും ആന്തരികസത്യം.''

അയാൾ തുടർന്നു:

''മനസ്സിലായോ? ഓരോ ദൈവത്തിന്റെയും ആന്തരികസത്യമാണ് ഈ ബൊമ്മ വെളിപ്പെടുത്തുന്നതു്. ചുമ്മാ ഗണപതിയുടേയും സരസ്വതിയുടേയും കൃഷ്ണന്റെയും ഒന്നും രൂപമല്ല.''

കച്ചവടക്കാരൻ വാപൊളിച്ചിരുന്നു. അയാൾ പറഞ്ഞതൊന്നും കച്ചവടക്കാരന് മനസ്സിലായില്ല. ദൈവത്തിന്റെ ആന്തരികസത്യം എന്നുവച്ചാൽ എന്താണ്? അയാൾ അന്തംവിട്ടു് ആ ബൊമ്മക്കച്ചവടക്കാരനെ നോക്കി. ഏതോ കള്ളത്തരം ഇതിലുണ്ടെന്നു് അയാൾക്കു തോന്നി. വില്ക്കാൻ കൊണ്ടുനടക്കുന്ന ചരക്ക് മനുഷ്യരെ കാണിക്കുകയില്ല, കെട്ടഴിക്കുകയില്ല, ദൈവത്തിന്റെ ആന്തരികസത്യമെന്നൊക്കെ പറയും. എന്തോ കുഴപ്പമുണ്ട്. അങ്ങനെയാണ് കച്ചവടക്കാരന്റെ ബുദ്ധി പ്രവർത്തിച്ചതു്. ഇവനൊരു കള്ളനാണ്, അതോ പൊട്ടിത്തെറിക്കുന്ന എന്തോ സാധനങ്ങൾ കൊണ്ടുനടക്കുകയാണോ. എന്തായാലും ആ കെട്ട് അഴിച്ചൊന്നു പരിശോധിച്ചേ മതിയാവുള്ളൂ. അവൻ അന്വേഷിക്കുന്നതു് ഭേദപ്പെട്ട വീടുകളാണ്. അവിടെയാണ് ഈ ചരക്കുവിൽക്കാൻ ഉദ്ദേശിക്കുന്നതു്. എന്തോ നിഗൂഢമായ ഉദ്ദേശ്യമാണ്, ഭേദപ്പെട്ട വീടുകൾ തിരക്കുന്നു. ബൊമ്മ എടുത്തുകാട്ടി വാചകമടിച്ച് പെണ്ണുങ്ങളെ വിരട്ടി കാശു പിടുങ്ങാനാണ്. ഏതായാലും അവനെ ഒന്നു ശ്രദ്ധിക്കണം.

ബൊമ്മക്കച്ചവടക്കാരൻ വീണ്ടും തോർത്തെടുത്തു് ചുററി ചുമ്മാടുണ്ടാക്കി. ഈർഷ്യസഹിക്കവയ്യാതെ കച്ചവടക്കാരൻ പറഞ്ഞു:

''ചുമ്മാട് അഴിക്കാതെ തലയിലിരുന്നാൽ പോരാരുന്നോ. പിന്നെയുംചുമ്മാടു ചുരുട്ടേണ്ട കാര്യമുണ്ടായിരുന്നോ?''

ബൊമ്മക്കച്ചവടക്കാരൻ ഉത്തരം പറഞ്ഞില്ല. അയാൾ തന്നത്താൻ ആ ചുമടു പൊക്കി തലയിലേററി. കച്ചവടക്കാരന് വെറി സഹിക്കുന്നില്ല.

''ഇതിനകത്തു് എന്തോന്നാടോ, കരിങ്കല്ലാണോ?''

''കരിങ്കല്ലുമുണ്ട്, കളിമണ്ണുമുണ്ട്, മാർബിളുമുണ്ട്. എല്ലാമുണ്ട്. വെറും കടലാസുകൊണ്ടുള്ള ബൊമ്മയുമുണ്ട്.''

തലയിൽ യാതൊരു അനക്കവുമില്ലാതെ ആ കെട്ടിരുന്നു. അയാൾ കവലയിൽനിന്നു് വടക്കോട്ടുള്ള റോഡിൽക്കൂടി നടന്നു. കടയിൽ കൂടിയിരുന്നവരും കച്ചവടക്കാരനുംകൂടി ആലോചനയായി.

ഇയാൾ എവിടെ പോവുകയാണ്. അങ്ങനെ ഇയാളെ തന്നെ വിടാൻ പാടില്ല. എന്തോ ദുരുദ്ദേശ്യമുണ്ടായാൽക്കു്. വല്ല വീടുകളിലും കയറിച്ചെന്നു് ഗുലുമാലുണ്ടാക്കുമോ.

ആലോചന മുറുകി. ഓരോരുത്തർക്കും ഓരോ സംശയമുണ്ടായി. എല്ലാം അപകടങ്ങൾ. വലിയ വീടുകൾ തകർക്കാനുള്ള ഏതോ പരിപാടിയുടെ ഭാഗമായിരിക്കാം എന്നൊരാൾക്കു് തോന്നി. പെണ്ണുങ്ങളെ വാചകമടിച്ച് കളിപ്പിക്കാനുള്ള സൂത്രം മാത്രമാണെന്നു് മററൊരാൾ സമാശ്വസിച്ചു. മൂന്നാമത്തു് സംശയം, അതിൽ ബൊമ്മകളേ ആയിരിക്കില്ല എന്നാണ്. മററന്തോ ചരക്കാണ്. രഹസ്യമായി വില്ക്കാൻ കൊണ്ടുപോവുകയാണ്. മോഷണമുതൽ ആയിക്കൂടെന്നില്ല. അങ്ങനെ ഓരോരുത്തരുടേയും ആലോചനയ്ക്കു ഭ്രാന്തുപിടിച്ചു. ഒരു ചെറുപ്പക്കാരൻ പറഞ്ഞു:

''ഞാൻ ഇയാളുടെ പിന്നാലെ പോവുകയാണ്; ഈ കള്ളത്തരം കണ്ടുപിടിക്കാൻ. അപകടം ഉണ്ടെങ്കിൽ അതു് അറിയണമല്ലോ''

ബൊമ്മക്കച്ചവടക്കാരൻ പല പല വീടുകളിലും കയറി. അധികം താമസിയാതെ ഇറങ്ങിപ്പോരികയും ചെയ്തു. എവിടെയും ബൊമ്മക്കച്ചവടക്കാരൻ പറയുന്നതു് ഇതാണ്.

''ഈ ബൊമ്മയ്ക്ക് പകിട്ടില്ല. ഓരോ ഈശ്വരന്മാരുടേയും അന്തസ്സത്ത വെളിപ്പെടുത്തുന്ന ബൊമ്മകളാണ്. ഇതൊരു വലിയ ശില്പിയുടെ സൃഷ്ടിയാണ്. ഈശ്വരൻമാർ മാത്രമല്ല, മൃഗങ്ങളും ഗാന്ധിജി തുടങ്ങിയ വലിയ മനുഷ്യരുടെയും എല്ലാം പ്രതിമകൾ, എല്ലാവരുടെയും അന്തസ്സത്ത വെളിപ്പെടുത്തുന്നതാണ്.''ആക്കുംപ്രതിമ കാണണ്ട. എല്ലാവരും അയാളെ കൈയൊഴിഞ്ഞു. ആ കെട്ട് ഒരിടത്തും അഴിച്ചില്ല.

ബൊമ്മക്കച്ചവടക്കാരന്റെ പിന്നാലെ കുറെദൂരം ആ ചെറുപ്പക്കാരൻ നടന്നു. എന്നിട്ടയാൾ തിരിച്ചുപോന്നു. കവലയിൽ കണ്ട കാര്യങ്ങൾ അയാൾ വിവരിച്ചു. അപകടമില്ലെന്നു് എല്ലാവർക്കും മനസ്സിലായി. പക്ഷേ, എന്തോ ഒരു വലിയ രഹസ്യമുണ്ട്. അതു് എന്താണെന്നു് കണ്ടുപിടിച്ചേ മതിയാവൂ. എല്ലാവരുടേയും ലക്ഷ്യം അതാണ്.

ബൊമ്മക്കച്ചവടക്കാരനെ കാണുന്നില്ല. അവൻ മററു വല്ല വഴിയേയും പോയോ. അവനെ പിന്തുടരേണ്ടതായിരുന്നു. അവൻ നാടുവിട്ടു പോയെങ്കിൽ പോകട്ടെ.

സന്ധ്യ മയങ്ങി. എല്ലാ കണ്ണുകളും വടക്കേ റോഡിലേക്കാണ്. ഒരാൾ വിളിച്ചു പറഞ്ഞു: ''അവൻ വരുന്നു.''

പോയതുപോലെ തന്നെ തലയിൽ കെട്ടുംവച്ച് ആടിയാടി കവലയിലെത്തി വന്നറോഡേതന്നെ അയാൾ നടന്നു. അയാൾ ആരേയും ഗൗനിക്കുന്നില്ല. ഒന്നുമറിയുന്നില്ല. ഒരു വഴിയാത്രക്കാരൻ. അയാളെ തടഞ്ഞുനിറുത്തേണ്ട കാര്യമെന്തു്. ഒരാളെ തിരിഞ്ഞു നോക്കുന്നപോലുമില്ല. ഒരു ചെറിയ ജനക്കൂട്ടംതന്നെ അവിടെയുണ്ടായിരുന്നു. എല്ലാവരും അയാളെത്തന്നെയാണ് നോട്ടം. കൂട്ടത്തിലൊരു ചെറുപ്പക്കാരൻ അവിടെയൊരു കടയിലേക്കോടി. അവനെന്തോ ഉദ്ദേശ്യമുണ്ട്. രഹസ്യമറിയാൻ ഒരു മാർഗ്ഗം കണ്ടുപിടിച്ചിരിക്കുന്നു എന്നമട്ടായിരുന്നു. കടയിൽ വച്ചിരുന്ന ഒരു സൈക്കിളിൽ ആ ചെറുപ്പക്കാരൻ ചാടിക്കയറി. കിണുകിണാ ബെല്ലടിച്ചുകൊണ്ട് ആ സൈക്കിൾ നീങ്ങി. ജനക്കൂട്ടം സൈക്കിളിനു വഴിമാറിക്കൊടുത്തു. ചെറുപ്പക്കാരൻ വിദഗ്ദ്ധനായൊരു സൈക്കിൾ ചവിട്ടുകാരനായിരുന്നു. ആ സൈക്കിൾ ബൊമ്മക്കച്ചവടക്കാരന്റെ പുറകിൽ മുട്ടിമുട്ടിയില്ല. പക്ഷേ, ഒരാഘാതമേററിരുന്നു. തലയിലിരുന്ന കെട്ട് മുമ്പിലേക്ക് തെറിച്ചുവീണു. നാലുചുററിലും കുറെ കളിമൺ കഷണങ്ങളും മാർബിൾ കഷണങ്ങളും ചിതറിവീണു. രഹസ്യം പുറത്തു ചാടി. എല്ലാം തവിടുപൊടിയായ ബൊമ്മയുടെ കഷണങ്ങളായിരുന്നു.

കച്ചവടക്കാരൻ ദൈവങ്ങളുടെയും ഗാന്ധിജിയുടെയും മൃഗങ്ങളുടെയും ആന്തരികാർത്ഥം മനസ്സിലാക്കുവാൻ അടുത്തു ചെന്നുനോക്കി. കുറെ കഷണങ്ങൾ കിടക്കുന്നു. ബൊമ്മക്കച്ചവടക്കാരൻ ചുമ്മാടും തലയിൽവച്ച് നില്ക്കുകയാണ്. പിന്നിൽ സൈക്കിൾവന്നു മുട്ടിയവിവരം അയാൾ അറിഞ്ഞില്ലെന്നു തോന്നുന്നു.

തകഴിയുടെ ആത്മകഥ അടുത്ത ലക്കം മുതൽ പുനരാരംഭിക്കുന്നതാണ്.

എഡിറ്റർ.

എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം



'ഉപരിതലസ്പർശിയായ', 'ബഹിർഭാഗസ്ഥമായ' ഈ വിശേഷണങ്ങൾ പ്രയോഗിക്കുന്നതിൽ സാഹിത്യനിരൂപകർ തൽപരരാണ്. അഗാധതലസ്പർശിയായിരിക്കണം സാഹിത്യമെന്നാണ് അവരുടെ വാദം. ഈ വാദത്തിന് എതിരായി അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുള്ളവരും ഇല്ലാതില്ല. മഹാനായ ഫ്രഞ്ച് ചിന്തകനാണ് റൊളാങ് ബാർതേസ്. (1980-ൽ ഒരുദിവസം പാരീസിലെ ഒരു തെരുവു കടക്കാൻ ശ്രമിക്കുമ്പോൾ അദ്ദേഹം വാനിടിച്ചു മരിച്ചു.) അദ്ദേഹം ഉപരിതലം അഗാധതയോളം പ്രാധാന്യമാർജ്ജിച്ചതാണെന്നു പറഞ്ഞിട്ടുണ്ട്. സത്യം പല തട്ടുകൾ കൊണ്ടു മൂടിയിരിക്കുന്നു, ഓരോ തട്ടും പൊളിച്ച് അഗാധതയിൽ എത്തുമ്പോൾ സത്യദർശനം ലഭിക്കുന്നു, അങ്ങനെ താഴെത്താഴെയുള്ള തലങ്ങൾ ഭേദിച്ച് സത്യത്തിൽ എത്തുന്നവനാണ് സാഹിത്യകാരൻ എന്ന് അരവിന്ദഘോഷ് പ്രഖ്യാപിച്ചതിന് എതിരാണ് ബാർതേസിന്റെ ഈ മതം. അനുഭവത്തിന്റെയോ വസ്തുതയുടെയോ അഗാധതലത്തിൽ മാനുഷികാംശമില്ല, അതുകൊണ്ട് അഗാധതയിൽ ചെന്നാലേ കലാസൃഷ്ടിക്ക് മഹത്ത്വം ഉണ്ടാകൂ എന്ന വിചാരം തെറ്റാണെന്ന് ബാർതേസ് പറയുന്നു. ഇതു സ്ഥാപിക്കാനായി അദ്ദേഹം ഫ്രഞ്ച് നോവലിസ്റ്റ് റോബ് ഗ്രീയേയുടെ (Robbe-Grillet) നോവലുകളെടുത്തുകാണിക്കുന്നു. ''To establish the novel on the Surface''—ഉപരിതലത്തിൽ നോവലിനെ പ്രതിഷ്ഠിക്കുക എന്നതായിരുന്നു റോബ് ഗ്രീയേയുടെ ലക്ഷ്യമെന്ന് ബാർതേസ് എഴുതുന്നു. ഈ ഫ്രഞ്ച് നോവലിസ്റ്റിന്റെ ഒരു നോവലെടുത്ത് അപഗ്രഥിക്കാൻ ഇവിടെ സ്ഥലമില്ല. അതുകൊണ്ട് അദ്ദേഹത്തിന്റെ The Secret Room എന്ന ചെറുകഥയെക്കുറിച്ചുമാത്രം ചിലതു പറയുകയാണ്. കഥയുടെ ആരംഭത്തിൽ ഒരു ചുവന്ന പാട് കഥാകാരൻ കാണിച്ചുതരുന്നു; തിളങ്ങുന്ന ചുവന്ന പാട്. ഈ പാടിലൂടെ, ചുവന്ന രേഖയിലൂടെ നേത്രം വ്യാപരിപ്പിച്ചാൽ നഗ്നമായി കിടക്കുന്ന ഒരു മൃതദേഹം കാണാം. അതൊരു സ്ത്രീയുടേതാണ്. പിന്നീട്, വധം കഴിഞ്ഞിട്ട് ഓടിപ്പോകുന്ന ഒരുത്തന്റെ നിഴൽ ചിത്രവും. ദൃശ്യങ്ങളല്ലാതെ മറ്റൊന്നുമില്ല ഇക്കഥയിൽ. റോബ്ഗ്രീയേ ഇംപ്രഷനിസ്റ്റാണ്. ആ ഇംപ്രഷനിസം ഉപരിതലസ്പർശിയാണെന്നു പറയാൻ വയ്യ. തന്റെ അന്തരംഗത്തിന്റെ അടിത്തട്ടിനെ പിടിച്ചുകുലുക്കിയ ഒരനുഭവത്തെ അന്യാദൃശസ്വഭാവത്തോടെ ആവിഷ്കരിക്കുകയാണ് റോബ് ഗ്രീയേ. ആ ആവിഷ്കാരം നമ്മുടെ അന്തരംഗത്തിന്റെ അഗാധതലങ്ങളെ സ്പർശിക്കുന്നു. അതിനെക്കുറിച്ചെഴുതുന്ന ബാർതേസ്, ആഴത്തിലേക്ക് കടന്നുചെന്നിരിക്കുന്നു. ഉപരിതല സ്പർശിയാണ് സാഹിത്യമെന്നു ബാർതേസ് പറയുന്നതു ശരിയാണെങ്കിൽ കോൺറഡും സോമർസെറ്റ് മോമും തമ്മിൽ വ്യത്യാസമൊന്നുമില്ലെന്നു സമ്മതിക്കേണ്ടിവരും. 'മയിലാട്ടം കുന്നു' 'ഖസാക്കിന്റെ ഇതിഹാസവും' തമ്മിൽ വ്യത്യാസമില്ലെന്ന് ഉദ്ഘോഷിക്കേണ്ടിവരും. ഭൗതികലോകത്തിന്റെ ഉപരിതലം നിരീക്ഷണം ചെയ്തിട്ട് കർതൃനിഷ്ഠമായ ലോകത്തേക്കു കടക്കുന്നവനാണ് കലാകാരൻ. അയാൾ എത്രകണ്ട് ആഴത്തിലേക്കു ചെല്ലുന്നുവോ അത്രകണ്ട് അയാൾക്കു മഹത്ത്വംകൂടും. റോബ് ഗ്രീയേയുടെ മതം അംഗീകരിച്ചാൽ 'മാജിക് മൗണ്ടൻ' എഴുതിയ റ്റോമാസ് മാൻ അല്ല സ്പർശിഷലായ നോവലുകളെഴുതിയ എ. ജെ. ക്രോണിനാണ് വലിയ കലാകാരൻ എന്നു സമ്മതിക്കാൻ ആളുകൾ നിർബ്ബന്ധരാകും.

## ജി. ശങ്കരക്കുറുപ്പ്

ഇതെഴുതുന്ന ആളിന്റെ ഓർമ്മശക്തി അഭിനന്ദനാർഹമാണെന്നു ചിലരൊക്കെ നേരിട്ടു പറയാറുണ്ട്; എഴുതിഅയയ്ക്കാറുണ്ട്. അവർക്കു നന്ദി പറഞ്ഞുകൊണ്ട് എഴുതട്ടെ. അതിൽ അഭിനന്ദനാർഹമായി ഒന്നുമില്ല. ഓർമ്മയ്ക്കു വസ്തുക്കൾക്കുള്ളതുപോലെ ക്വാളിറ്റിയും (ഗുണവും) ക്വാൺടിറ്റിയും (പരിമാണവും) ഉണ്ട്. ഒരു തുള്ളി തേനിനു ക്വാളിറ്റിയാണ് കൂടുതലുള്ളത്. മേശയ്ക്കോ കട്ടിലിനോ ക്വാളിറ്റിയെക്കാൾ ക്വാൺടിറ്റിയുണ്ട്. ചില ഓർമ്മകൾക്കു ക്വാളിറ്റി കൂടും. അവ മനുഷ്യമസ്തിഷ്കത്തിൽ തങ്ങിനില്ക്കും. വിദ്യാഭ്യാസകാലത്ത് എത്രയെത്ര സംഭവങ്ങൾക്കു നമ്മൾ സാക്ഷ്യം വഹിച്ചിരിക്കും. എല്ലാം മറന്നുപോയി. എന്നാൽ കുടപ്പാറിച്ചു ഒരതിസുന്ദരിയെ മറക്കുന്നില്ല. അവരുടെ സൗന്ദര്യമെന്ന ധർമ്മമാണ് ഓർമ്മയെ നിലനിറുത്തുന്നത്. അതുകൊണ്ട് ക്വാളിറ്റിയുള്ള സംഭവങ്ങളും വ്യക്തികളും സാഹിത്യസൃഷ്ടികളും ഞാൻ മറന്നിട്ടില്ല എന്നേയുള്ളു. എനിക്കുള്ളിടത്തോളമോ അതിനെക്കാൾ കൂടുതലായോ ഓർമ്മശക്തി പലർക്കുമുണ്ട്. അതു ക്വാളിറ്റിയെ സംബന്ധിച്ചതായിരിക്കുകയും ചെയ്യും. [ഓർമ്മശക്തിയെ ക്വാളിറ്റിയായും ക്വാണ്ടിറ്റിയായും വേർതിരിച്ചു കാണുന്നതിൽ ഞാൻ മൗലികത്വം അവകാശപ്പെടുന്നില്ല. Laurens Van Der Post-ന്റെ ഉജ്ജ്വലമായ ആത്മകഥ വായിച്ചപ്പോൾ കിട്ടിയ ആശയമാണ് അത്] താഴെച്ചേർക്കുന്ന വരികൾ എന്റെ സ്മരണയിൽ തങ്ങിനില്ക്കുന്നതിനു ഹേതു അതിന്റെ സൗന്ദര്യമെന്ന ധർമ്മമത്രേ.

കളികഴിഞ്ഞിറനോടമ്പലത്തി-
ലളിവേണി പോവുകയായിരുന്നു.
പിറകിൽ നിതംബം കവിഞ്ഞുലഞ്ഞ
പുരികുഴൽക്കെട്ടിൻ നടുവിലായി
സുരഭില സംഫുല്ല സുന്ദരമാ-
മൊരു ചെമ്പനീരലരുല്ലസിച്ചു.
കവിതൻ കരളിലഴല്പാപ്പിൽ
കതിരിടും കല്പനാശക്തിപോലെ.

(ചങ്ങമ്പുഴ)

ഈ ധർമ്മംതന്നെ മറ്റൊരു കാവ്യഭാഗത്തിലും ഉള്ളതു നോക്കിയാലും:

''തടിമരവുമിടയ്ക്കിടയ്ക്കു വള്ളി-
ക്കുടിലുമിണങ്ങിടമപ്പെരുമ്പറമ്പിൽ
വടിവൊടവൾ വിളങ്ങി വാനിൽനിന്നു-
ത്ധടുതിപതിച്ചൊരുകൊച്ചുതാരപോലെ''

(വള്ളത്തോൾ)

ചേതോഹരങ്ങളാണ് രണ്ടു കാവ്യഭാഗങ്ങളും. ചങ്ങമ്പുഴ സുന്ദരിയെ സുന്ദരിയായി കാണുന്നു; വള്ളത്തോൾ അവളെ നക്ഷത്രമായി കാണുന്നു. രണ്ടു കാഴ്ചകൾക്കും ന്യൂനത പറയാനാവില്ല. എന്നാൽ പാവ്‌ലോ നെറൂത

But I love your feet
only because they walked
upon the earth and upon
the wind and upon the waters
until they found me

എന്നു കാമുകിയോടു പറയുമ്പോൾ സാർവ്വലൗകികമായ അഗാധത ആ ഭാഷണത്തിനുണ്ടാകുന്നു. നെറൂതയും കാല്പനിക കവിയാണ്. പക്ഷേ, വള്ളത്തോളിനും ചങ്ങമ്പുഴയ്ക്കും അപ്രാപ്യമായ മണ്ഡലത്തിൽ അദ്ദേഹം അനായാസമായി ചെന്നെത്തുന്നു. ജി. ശങ്കരക്കുറുപ്പ് വള്ളത്തോൾ പാരമ്പര്യത്തിൽപ്പെട്ട കവിയാണ്. അദ്ദേഹം നിലമ്പൂർ രാജാവിനെ അവതരിപ്പിക്കുന്നതിന്റെ ചാരുത നോക്കുക:

''പ്ലാറ്റ്ഫോമിലെ ആ ഇരുപ്പ് ഓർമ്മ വരുന്നുണ്ട്. പിന്നാലെ ഇരുപതു കടന്ന ഒരു ലാവണ്യലേഖ വിശറിയെടുത്തു വീശി ഉപചരിച്ചുകൊണ്ടു നില്ക്കുന്നു. കുന്നിന്റെ പിറകെ ചന്ദ്രമണ്ഡലം പൊക്കിക്കൊണ്ടു പൗർണ്ണമിപോലെ'' (മാതൃഭൂമി ആഴ്ചപ്പതിപ്പ്—ഓർമ്മയുടെ ഇതളുകൾ-3) മനോഹരമായിരിക്കുന്നില്ലേ? അതേ എന്ന് ഉത്തരം. ഇവിടെ നെറൂത ആവിഷ്കരിക്കാറുള്ള സാർവലൗകിക പ്രാധാന്യം അന്വേഷിക്കരുത്.

## ദരസരേ വരൂ

ഞാൻ വടക്കൻ പറവൂരിനടുത്തുള്ള വരാപ്പുഴെ താമസിക്കുന്ന കാലം. വീട്ടുപേരുപോലും എനിക്കോർമ്മയുണ്ട്; പാവന വീട്. അക്കാലത്ത് എന്റെ വീട്ടിൽ കമലം എന്നൊരു ഇരുപതു വയസ്സുകാരി ജോലിക്കു നിന്നിരുന്നു. (പേരു് ഇതല്ല) ഒരു രോഗവുമില്ലാത്തവൾ, കാണാൻ ഭേദപ്പെട്ടവൾ. അങ്ങനെയിരിക്കെ അതിസുന്ദരനായ ഒരു ക്രിസ്ത്യാനി ഡോക്ടർ വരാപ്പുഴെ ജോലിയായി വന്നു. അദ്ദേഹം ഞങ്ങളുടെ വീട്ടിൽ കൂടക്കൂടെ വരും. ഒരു ദിവസം കമലത്തിനു കലശലായ വയറുവേദന. ഇഞ്ചി തല്ലിപ്പിഴിഞ്ഞുകൊടുത്തു. വേദന പോയില്ല. രണ്ടു നാഴിക അകലെച്ചെന്നു ഞാൻ കാർമിനേററിവ് മിക്സ്ച്ചർ വാങ്ങിക്കൊണ്ടുവന്നു. അതു കുടിച്ചിട്ടും അവളുടെ വയറുവേദന പോയില്ല. അവൾ പുളയുന്നു, ഞരങ്ങുന്നു, 'ഞാനിപ്പോൾ ചാകും' എന്നു പറയുന്നു. മരിച്ചാൽ ജോലിക്കാരിയുടെ അച്ഛനമ്മമാരോടു സമാധാനം പറയേണ്ടേ? ''ഡോക്ടറെ വിളിച്ചുകൊണ്ടു വരട്ടോ?'' എന്നാരോ ചോദിച്ചു. അനുകൂലമായ മൂളൽ കമലത്തിൽ നിന്നുണ്ടായി. ഞാൻ കൊതുമ്പുവള്ളത്തിൽ കയറി. വേമ്പനാട്ടു കായലാണ്. മൂന്നുനാഴികയോളം തുഴഞ്ഞു ചെന്ന് കസ്റ്റംസ് ഹൗസിൽ താമസിക്കുന്ന അതിസുന്ദരനെ വിളിച്ചുകൊണ്ടു വന്നു. അദ്ദേഹം മുറിയുടെ വാതിലടച്ച് അവളെ പരിശോധിച്ചിട്ട് പുറത്തേക്കിറങ്ങി മരുന്നു കുറിച്ചുതന്നു. രാത്രി പത്തുമണി. പിന്നീട് മരുന്നെവിടെ കിട്ടാൻ? പക്ഷേ, ഡോക്ടർ അവളുടെ വയററിലൊന്നു 'പിതുക്കി'യതോടെ വേദന ഇല്ലാതെയായി. കമലത്തിന് ആഴ്ചയിലൊരിക്കൽ വയറുവേദന വരും. ഞാൻ കൊതുമ്പുവള്ളം തുഴയും. കസ്റ്റംസ് ഹൗസിൽ ചെന്നിട്ട് കൂടുതൽ ഭാരമാർന്ന വള്ളം തിരിച്ചു തുഴയും. പിന്നെ അങ്ങോട്ടും. പെണ്ണിന്റെ വേദന പിന്നെ ആറു ദിവസത്തേക്ക് ഇല്ല. ഡോക്ടർ വരാപ്പുഴെ നിന്നു മാറിപ്പോകുന്നതുവരെ കമലത്തിനു വയറുവേദന വരുമായിരുന്നു.

പണ്ടു...നഗരത്തിൽ ഒരു ദരസരുണ്ടായിരുന്നു. ഇംഗ്ലീഷിലെ dresser ആണ് ദരസരായതു്. ദരസരാണെങ്കിലും എഫ്. ആർ. സി. എസ്സും എൽ. ആർ. സി. പി.യും ഒരുമിച്ചു പാസ്സായ മട്ടിലാണ് അദ്ദേഹത്തിന്റെ ഭാവവും നടത്തവും. റെറി. 73 മുണ്ട് ഉടുത്തിട്ട് അതിന്റെ പുറത്ത് പുളിയിലക്കരയൻ നേരിയത് ചാർത്തിയിരിക്കും. ഷട്ട്കോട്ട്, മധുരത്തുപ്പട്ടാവ് ഒരു തോളിൽക്കൂടെ ഒഴുകുന്നുണ്ടായിരിക്കും. തലപ്പാവ്. കപ്പടാമീശ. 'കണ്ണകി' നാടകത്തിലെ വഞ്ചിപ്പത്തനെപ്പോലെയിരിക്കും ദരസരെങ്കിലും... നഗരത്തിലെ പല പെണ്ണുങ്ങൾക്കും അദ്ദേഹത്തെ വലിയ ഇഷ്ടമായിരുന്നു. അവർക്കു കമലത്തിനെന്നപോലെ വയറുവേദന വരുമായിരുന്നു അക്കാലത്ത്. (വിവാഹിതകൾക്കു വയറുവേദനയും അവിവാഹിതകൾക്ക് സമയത്തു് വിവാഹം കഴിച്ചുകൊടുക്കാത്ത അച്ഛനമ്മമാരോടുള്ള പ്രതിഷേധമായി നെഞ്ചുവേദനയും വരും.) പൊതുവാളും കുരുവിളയും തളിയത്തും അക്കാലത്തെ പേരുകേട്ട ഡോക്ടർമാരായിരുന്നു. വേദന തുടങ്ങുമ്പോൾ വീട്ടുകാർ ചോദിക്കും: ''പൊതുവാളിനെ കൊണ്ടുവരട്ടോ?'' ''ങ്ഹും'' ''എന്നാൽ കുരുവിളയെ കൊണ്ടുവരട്ടോ?'' ''ങ്ഹും'' ''തളിയത്തിനെയോ?'' ''ങ്ഹും'' ''എന്നാൽപ്പിന്നെ ആരുവേണം?'' മറുപടിയില്ല. നിർബ്ബന്ധിക്കുമ്പോൾ തെല്ലൊരു നാണത്തോടെ മൊഴിയും: ''ദരസര്.'' ആശുപത്രിയിൽ പണ്ട് വ്രണങ്ങൾ ഡ്രസ്സ് ചെയ്തിരുന്ന അദ്ദേഹം പച്ചക്കാമദേവനായി ജട്ക്ക എന്ന കുതിരവണ്ടിയിൽ കയറിവരും. വാതിലുകളും ജനലുകളുമടച്ചിട്ട് ഒരുമണിക്കൂർ നേരത്തെ പരിശോധന. അതോടെ വേദന മാറുന്നു പെണ്ണിന്റെ. ദരസർക്കു സംതൃപ്തി. വയറുവേദനക്കാരിക്കു് ചുണ്ടുകളിൽ പുഞ്ചിരി. അതു കടക്കണ്ണുകളിലേക്കും വ്യാപിച്ചിരിക്കും.

ഇതൊരുവിധത്തിലുള്ള വേദന. ചിലർക്കു വേറു് അച്ചടിച്ചുകാണാൻ വേദനയുണ്ടാകും. ആ വേദനയാൽ ജനിക്കുന്ന നിലവിളിയാണ് കഥ എന്നതു്. ആ വിധത്തിലൊരു കഥ മാതൃഭൂമി ആഴ്ചപ്പതിപ്പിലുണ്ട്. ''കാററു കീറുന്ന വാഴയിലകൾ.'' എന്തൊരു മോൺസ്ട്രോസിററിയാണ് ഈ രചന! ഞാനതു രണ്ടു തവണ വായിച്ചു. ആരോ തൂങ്ങിച്ചത്തുപോലും. കുഞ്ഞില്ലാത്ത ഒരുത്തി തൂങ്ങിച്ചാകാൻ ആഗ്രഹിച്ചുപോലും. ഇത്രയുമല്ലാതെ എനിക്കു വേറൊന്നും മനസ്സിലായില്ല. ഉത്കൃഷ്ടമായ വാരികയിൽ കഥ മഷി പുരണ്ടുവന്നതോടെ അതെഴുതിയ ആളിന്റെ യാതന മാറിയിരിക്കും. പക്ഷേ ആ തീവ്രവേദന പകർന്നു കിട്ടുന്നതു വായനക്കാർക്കാണ്. വായനക്കാരെ സഹായിക്കാൻ അതിസുന്ദരൻ ഡോക്ടറില്ല; ദരസരുമില്ല.

## അദ്ഭുതം, പ്രകാശം

ശകുന്തള ദുഷ്യന്തന്റെ മുൻപിലെത്തി. അദ്ദേഹം അവളെ അറിയുന്നില്ലെന്നു മനസ്സിലാക്കിയ ഗൗതമി പറഞ്ഞു:— ''ജാതേ, മുഹൂർത്തം മാ ലജ്ജസ്വ. അപനേഷ്യാമി തവാവ കുണ്ഠനം. തതോ ഭർത്താ ത്വാം പ്രത്യഭിജ്ഞാസ്യതി'' [കുഞ്ഞേ, കുറച്ചു നേരത്തേക്കു നാണിക്കാതിരിക്കൂ. നിന്റെ മൂടുപടം ഞാൻ മാററാം. അപ്പോൾ നിന്റെ ഭർത്താവ് നിന്നെ കണ്ടറിയും.]

ഗൗതമി മൂടുപടം മാററി. ദുഷ്യന്തൻ ആ സൗന്ദര്യം കണ്ട് വിസ്മയാധീനനായി. ഉള്ളിൽ മഞ്ഞുതുള്ളിയോടുകൂടിയ മുല്ലപ്പൂവിനെ അനുഭവിക്കുന്നതിനോ ഉപേക്ഷിക്കുന്നതിനോ ആവാത്ത വണ്ടിനെപ്പോലെ രാജാവ് മിണ്ടാതിരുന്നു. ഈ വിസ്മയമാണ് കലാസൃഷ്ടി നല്കേണ്ടതു്. അപ്പോൾ പഞ്ഞിക്കെട്ടിൽ തീപിടിച്ചപോലെ അനുവാചക ഹൃദയം പ്രഭാപൂർണ്ണമാകും.

ഗോയ്ഥേയുടെ 'ഫൗസ്റ്റി'ലെ ഒരു ഭാഗം. ഫൗസ്റ്റും മാർഗറിററയും പൂന്തോട്ടത്തിൽവച്ച് പരസ്പരം കാണുന്നു. സംസാരിക്കുന്നു.

ഫൗസ്റ്റ്: ഓമനേ!

മാർഗറിററ: നില്ക്കൂ (അവൾ ഒരു ഡേസി പൂവെടുത്ത് ഇതളുകൾ ഓരോന്നായി അടർത്തിയെടുക്കുന്നു).

ഫൗസ്റ്റ്: എന്ത്? ഡേസിപ്പുഷ്പമോ?

മാർഗറിററ: ഒരു വിനോദം മാത്രം.

ഫൗസ്റ്റ്: ഏതു രീതിയിൽ?

മാർഗറിററ: അങ്ങ് എന്നെ ആക്ഷേപിക്കും. (അവൾ ഇതളുകൾ ഇളക്കിയെടുത്ത് എന്തോ പതുക്കെപ്പറയുന്നു).

ഫൗസ്റ്റ്: നീ എന്താണ് മന്ത്രിക്കുന്നതു്?

മാർഗറിററ: അദ്ദേഹം എന്നെ സ്നേഹിക്കുന്നു—സ്നേഹിക്കുന്നില്ല.

ഫൗസ്ററ്: സ്വർഗ്ഗീയസൗന്ദര്യം.

മാർഗറിററ: അദ്ദേഹം എന്നെ സ്നേഹിക്കുന്നു ... സ്നേഹിക്കുന്നില്ല ...സ്നേഹിക്കുന്നു...സ്നേഹിക്കുന്നില്ല ... അദ്ദേഹം എന്നെ സ്നേഹിക്കുന്നു!

അവസാനത്തെ ഇതൾ എടുക്കുമ്പോൾ 'സ്നേഹിക്കുന്നു' എന്നാണ് വരുന്നതെങ്കിൽ ഫൗസ്റ്റിനു തന്നെ സ്നേഹമുണ്ട്. അങ്ങനെയല്ല വരുന്നതെങ്കിൽ സ്നേഹമില്ല. ഇതു പരിശോധിച്ച് സ്നേഹമുണ്ടെന്ന് ഉറപ്പുവരുത്തുകയാണ് മാർഗറിററ. കിഴക്ക

# പുഷ്പരാജന്റെ വ്യത്യസ്ത ചിത്രം!

## രാജുപുഷ്പയുടെ

# മധുവിധു തീരുംമുമ്പേ....






ദിക്കിൽ പ്രഭാതവേളയിൽ പ്രകാശം പരക്കുന്ന പ്രതീതി എനിക്ക്. ഈ വിസ്മയവും പ്രകാശവും ഉളവാക്കാത്തതൊന്നും കലയല്ല. വിജയൻ കാരോട്ടിന്റെ 'പെണ്ണുണ്ണി' എന്ന ചെറുകഥ ഞാൻ വായിച്ചു. (കലാകൗമുദി) അമ്മയ്ക്കു രണ്ടാമത്തെ ഗർഭമാകുമ്പോൾ മകൻ സംശയിക്കുന്നു വയറു കീറിയാണോ കുഞ്ഞിനെ എടുക്കുന്നതെന്ന്. സംശയംപോലെതന്നെ സംഭവിച്ചു. അമ്മയുടെ വയറുകീറി. കുഞ്ഞു ഗർഭാശയത്തിലിരുന്നു ചത്തുപോയി. മകന്റെ സംശയം കഥയുടെ ആരംഭത്തിൽ ആവിഷ്ക്കരിക്കുമ്പോൾത്തന്നെ അതിന്റെ പര്യവസാനം എന്താണെന്ന് വായനക്കാർക്കും ഊഹിക്കാൻ കഴിയുന്നു. അനുവാചകന്റെ ഭാവനയ്ക്ക് ഉത്തേജനം നല്കാത്ത ഇത്തരം ക്ഷുദ്രങ്ങളായ കഥകളല്ല വിജയൻ കാരോട്ടിൽനിന്ന് അയാൾ (അനുവാചകൻ) പ്രതീക്ഷിക്കുക. ഞാൻ പതിവുപോലെ നേരം വെളുത്ത് ഉറക്കമെഴുന്നേല്ക്കുന്നു. വരാന്തയിൽ 'കേരളകൗമുദി'യും 'ഇന്ത്യൻ എക്സ്പ്രസ്സും' 'ഈനാടും' വന്നുവീഴുന്ന ശബ്ദം. വായിക്കുന്നു. കുളിക്കാൻ പോകുന്നു. കാപ്പി കുടിക്കുന്നു. ചാരുകസേരയിൽ കിടക്കുന്നു. ഈ ദിവസം മറ്റൊരു ദിവസത്തിൽ നിന്നു ഭിന്നമല്ല. ചെറുകഥകളും ഇങ്ങനെതന്നെ. ഇന്നലെ വായിച്ച കഥതന്നെ ഇന്നു മറ്റൊരു തരത്തിൽ വായിക്കുന്നു. നാളെയും ഇതുപോലെയുള്ള വേറൊരു കഥ വായിക്കും. എന്തൊരു വൈരസ്യം!

* * *

പാരായണത്തിന്റെ ഫലം വൈരസ്യം. എന്നാൽ നമ്മളൊന്നും ചെയ്യാതെയും വൈരസ്യമുണ്ടാകും. സ്വാഭാവികമായ പുരികങ്ങൾ വടിച്ചിറക്കി ഒരു വരപോലെ രോമം വച്ചുകൊണ്ടു നടക്കുന്ന ചെറുപ്പക്കാരികളെ കണ്ടാൽ, സൗന്ദര്യംകൊണ്ട് എല്ലാവരുടെയും ബഹുമാനത്തിനു ഭാജനമായ തരുണി വിരൂപനായ ഭർത്താവിനോടൊരുമിച്ചു പോകുന്നതു കണ്ടാൽ, നടക്കാൻ വയ്യാത്ത വണ്ടിക്കാളയെ വണ്ടി ഓടിക്കുന്നവൻ അടിച്ചു നടുവ് പൊളിക്കുന്നതു കണ്ടാൽ, അന്യന്റെ പിള്ളേർ നമ്മുടെ വീട്ടിൽ കയറി ഷോകേസിലിരിക്കുന്നതൊക്കെ എടുക്കുന്നതു കണ്ടാൽ, പുരുഷന്റെ കൈയക്ഷരമുള്ള സ്ത്രീ എഴുതിയ എഴുത്തുകണ്ടാൽ വൈരസ്യം ജനിക്കും. ഇതിനെക്കാളൊക്കെ വൈരസ്യമുണ്ടായി എനിക്കു വി. എ. എ. അസീസ് കുങ്കുമം വാരികയിലെഴുതിയ 'പെൻഫ്രെൻഡ്സ്' എന്ന കഥ വായിച്ചപ്പോൾ. പ്രായംകൂടിയിട്ടും വിവാഹം നടക്കാത്ത സ്ത്രീ പെൻ ഫ്രെൻഡിനെ നേടുന്നു. തന്റെ ചെറുപ്പകാലത്ത് പ്രായം കൂടിയ പുരുഷൻ വിവാഹാലോചനയുമായി വന്നപ്പോൾ അയാളുടെ മകനുവേണ്ടിയാണോ തന്നെകാണാൻ വന്നതെന്ന് ചോദിച്ച തന്റേടക്കാരിയാണ് അവൾ. അങ്ങനെയിരിക്കെ പെൻഫ്രെൻഡ് അവളെ കൊണ്ടുപോകാൻ ഗൾഫ് രാജ്യത്തിൽനിന്നു വരുന്നു. അതിനുമുൻപ് പൊലീസ് ഉദ്യോഗസ്ഥൻവന്നു പറഞ്ഞു അയാൾ കൊലപാതകപ്പുള്ളിയാണെന്ന്; ജയിൽ ചാടി അവളെ കാണാൻ വരുന്നവനാണെന്ന്. പെൻഫ്രെൻഡ് വന്നു. മധ്യവയസ്കയായ അവളെ കണ്ട് അയാൾ ചോദിച്ചു താൻ കൂട്ടിക്കൊണ്ടുപോകാനാഗ്രഹിക്കുന്ന പെണ്ണിന്റെ തള്ളയാണോ അവളെന്ന്. പണ്ടത്തെ ചോദ്യത്തിന് പകരംകിട്ടി. പൊലീസ് പെൻഫ്രെഡിനെ അറസ്റ്റ് ചെയ്യുമ്പോൾ കഥ അവസാനിക്കുന്നു.

സംസ്കാരത്തെ വികസിപ്പിക്കുന്നവരും പിറകോട്ടു കൊണ്ടുപോകുന്നവരുമുണ്ട്. അസീസ് പ്രാചീനയുഗത്തിലേക്ക് പരിഷ്കൃതരായ നമ്മളെ കൊണ്ടുപോകുകയാണ്. അദ്ദേഹത്തിനു യോജിച്ച പണിയല്ല കഥയെഴുത്ത്.

## അക്കിത്തം

അന്തരീക്ഷത്തിൽനിന്ന് എന്തുവീണാലും ആഹ്ളാദദായകമാണെനിക്ക്. ഈയിടെ തിരുവനന്തപുരത്ത് ആലിപ്പഴം വർഷിച്ചു. ഒരു വലിയ മഞ്ഞുകട്ടവീണ് എന്റെ വീടിന്റെ ടെറസ്സ് പൊട്ടിപ്പോയി. എങ്കിലും ചിതറിവീണ ആലിപ്പഴക്കഷണങ്ങളെ നോക്കി ഞാൻ സന്തോഷിച്ചു. ആകാശത്തുനിന്ന് മഴത്തുള്ളികൾ വീഴുമ്പോൾ, മഞ്ഞുവർഷിക്കുമ്പോൾ, മിന്നൽപ്പിണരുകൾ താഴത്തേക്കു വന്നു ഭൂമിയെ പുണരുമ്പോൾ, നക്ഷത്രം പൊലിഞ്ഞു പോരുമ്പോൾ എനിക്ക് ആഹ്ളാദം. മിന്നൽപ്പിണരെന്നപോലെ അക്കിത്തത്തിന്റെ കവിത ഔന്നത്യത്തിൽ നിന്ന് എന്റെ അടുത്തേക്കു പോരുമ്പോഴും അതേ അനുഭൂതി. കേട്ടാലും:

സ്വപ്നത്തിലെ സ്ഫാൽത്തടാക
വിദ്യുന്മയ തടങ്ങളിൽ
പൂഞ്ഞാററിലെത്തമ്പുരാന്റെ
ചന്ദനത്തേന്മണങ്ങളായ്
അഞ്ചുനാട്ടിൽ ചിതറിയോ
രാനക്കൊമ്പിൻ ശൃംഗങ്ങളിൽ!
ഈട്ടിയായ്, മരുതായ്, തേക്കായ്
ക്കാട്ടിലുണ്ടായിരുന്നവർ
പോയതെങ്ങെന്നെന്റെ ജിജ്ഞാ
സയിലെച്ചുണ്ടനങ്ങവേ
തന്നോടല്ലെന്നു ഭാവിക്കും
കമ്പിക്കാലിന്റെ ഗൗരവം
കണ്ടറിഞ്ഞ സഖിക്കായി
ട്ടെന്റെ സാകൂത സുസ്മിതം.
(സഖിവാരിക)

## പാണ്ഡിത്യം ബുദ്ധിയെ അന്വേഷിക്കുന്നു

സർദാർ കെ. എം. പണിക്കരുടെ കാവ്യസമാഹാരഗ്രന്ഥത്തിന് അവതാരിക എഴുതിയ ഡോക്ടർ എസ്. കെ. നായരെക്കുറിച്ച് എൻ. ഗോപാലപിള്ള ''അങ്ങയുടെ പുസ്തകത്തിന് ആ എസ്. കെ. നായരുടെ അവതാരിക വേണമായിരുന്നോ? അയാളൊരു മണ്ടനല്ലേ?'' എന്നു പണിക്കരോടു ചോദിച്ചപ്പോൾ അദ്ദേഹം മറുപടി പറഞ്ഞു:—''ഗോപാലപിള്ളേ എല്ലാ പണ്ഡിതന്മാരും മണ്ടന്മാരാണ്.'' കെ. എം. പണിക്കർ ഗോപാലപിള്ളസ്സാറിനെ വേദനിപ്പിക്കാൻ പറഞ്ഞതാണോ ആ വിധത്തിൽ? ആണെങ്കിൽ അദ്ദേഹത്തിനു തെറ്റുപറ്റി. ഗോപാലപിള്ളസ്സാർ വലിയ ബുദ്ധിമാനായിരുന്നു, മഹാ പണ്ഡിതനുമായിരുന്നു. എന്നാൽ പല പണ്ഡിതന്മാരും മണ്ടന്മാരാണ്. കോമൺസെൻസാണോ ശ്രേഷ്ഠം? അതോ പാണ്ഡിത്യമോ? ആദ്യം പറഞ്ഞതു തന്നെ. കോമൺ സെൻസ് ബുദ്ധിയുടെ സന്തതിയാണ്. പാണ്ഡിത്യം ബുദ്ധിയെ തേടി നടക്കുന്നു. വലിയ പാണ്ഡിത്യമോ വലിയ ബുദ്ധിയോ ഇല്ലാത്ത എന്നെ ഡോക്ടർ എസ്. ജയശ്രീ നേരായ മാർഗ്ഗത്തിലേക്കു നയിക്കുന്നു. ശ്രീമതി എഴുതുന്നു:—''അതിൽ [സാഹിത്യവാരഫലത്തിൽ]Euthanasia യുടെ അർത്ഥം ചികിത്സിച്ചു മാററാൻ വയ്യാത്ത രോഗത്താൽ കഷ്ടപ്പെടുന്നവരെ വേദനയനുഭവിക്കാതെ കൊല്ലുക എന്നു കൊടുത്തിരിക്കുന്നതു കണ്ടു...കൊല്ലുന്നയാൾ അനുഭവിക്കാതെ എന്നല്ലേ അതിനർത്ഥം വരൂ. അനുഭവിപ്പിക്കാതെ എന്നല്ലേ വേണ്ടിയിരുന്നത്?'' ഞാൻ തിടുക്കത്തിൽ എഴുതിയപ്പോൾ സംഭവിച്ച തെററാകാമിത്. അതോ അച്ചടിത്തെററോ? എന്തായാലും തെററു ചൂണ്ടിക്കാണിച്ച ഡോക്ടർ എസ്. ജയശ്രീക്കു കൃതജ്ഞത.

## പ്രത്യയസ്ഥിരത

നിത്യജീവിതത്തിൽ നമ്മൾ കണ്ടുമുട്ടുന്ന ആളുകൾ ഓരോ സമയം ഓരോ സ്വഭാവം പ്രദർശിപ്പിക്കും. വിശേഷിച്ചും സ്ത്രീകൾ. റോഡിലൂടെ ആരെയും നോക്കാതെ പോകുന്ന നമ്മളെ തടഞ്ഞുനിറുത്തി വാ തോരാതെ സംസാരിക്കുന്ന സ്ത്രീയെ നമ്മൾ അടുത്ത ദിവസം കണ്ടുവെന്നു കരുതൂ. തലേദിവസം ഇങ്ങോട്ടു വന്നു സംസാരിച്ചതല്ലേ. ഒന്നു മന്ദസ്മിതം പൊഴിക്കാതെയെങ്കിലും പോയാൽ മര്യാദകേടാവുമല്ലോ എന്നു വിചാരിച്ച് അവളുടെ മുഖത്തു നമ്മൾ നോക്കുന്നു. ദേഹേ കണ്ട ഭാവമില്ല. ഗൗരവത്തിൽ ചക്രവാളത്തെ നോക്കിക്കൊണ്ടു നടന്നുകളയും. 'ഇവളെ നോക്കാൻപോയ ഞാനെത്ര ഭോഷൻ' എന്നു നമുക്കു തോന്നുകയും ചെയ്യും. ഈ സ്ത്രീയെ നോവലിലോ ചെറുകഥയിലോ കഥാപാത്രമാക്കിയാൽ പ്രത്യയ സ്ഥിരതയോടെ മാത്രമേ അവളെ ചിത്രീകരിക്കാൻ പററൂ. ആരോടും മിണ്ടാത്തവളാണ് ആ പെണ്ണെങ്കിൽ കഥയുടെ അവസാനംവരെയും അവൾ മിണ്ടാട്ടമില്ലാത്തവളായിരിക്കണം. റോഡിൽ കാണുന്ന തവളയെപ്പോലും തട്ടിത്തടഞ്ഞ് അതിനോടു സംസാരിക്കുന്നത് അവളുടെ സ്വഭാവമാണെങ്കിൽ കഥയുടെ പര്യവസാനംവരെ അവൾ വായാടിതന്നെയായിരിക്കണം. ആളുകൾ സാധാരണമായി എങ്ങനെ പെരുമാറുന്നു എന്നതിന്റെ ചിത്രീകരണമേ സാഹിത്യത്തിലാകാവൂ. വല്ലപ്പോഴുമുള്ള അനിയത സ്വഭാവം ചിത്രീകരിക്കാൻ പാടില്ല. അങ്ങനെ ചിത്രീകരിച്ചാൽ സാഹിത്യ











സൃഷ്ടി തകരും. പരീക്കുട്ടിയെ സ്നേഹിക്കുന്ന കറുത്തമ്മ ഇടയ്ക്കു പളനിയെയും സ്നേഹിക്കാൻ തുടങ്ങിയാൽ? 'ചെമ്മീനെ'ന്ന നോവൽ പരാജയപ്പെടും.

പ്രത്യയസ്ഥിരതയുള്ള ഒരു കഥാപാത്രത്തെ വിദഗ്ദ്ധമായി അക്ബർ കക്കട്ടിൽ അവതരിപ്പിക്കുന്നു. (മലയാളനാട്ടിലെ ''ഇന്നു നമുക്കു് റഷീദയെക്കുറിച്ചു ചിന്തിക്കാം'' എന്ന കഥ) റഷീദ സ്കൂളിൽ പഠിക്കുമ്പോൾ ഏതെല്ലാം ചാപല്യങ്ങൾ കാണിച്ചുവോ അതെല്ലാം പ്രായമായിട്ടും കാണിക്കുന്നു. വിദ്യാർത്ഥിനിയായിരിക്കെ അവൾ ഗുരുനാഥനെ എങ്ങനെ സ്നേഹിച്ചുവോ അമ്മട്ടിൽത്തന്നെ വിവാഹിതയായിട്ടും സ്നേഹിക്കുന്നു. ഈ സ്ഥിരത അക്ബർ കക്കട്ടിലിൻെറ കഥയ്ക്കു ചാരുത നല്കുന്നു.

## ജോയി തിരുമൂലപുരം

പ്രചുരപ്രചാരമാർന്ന ഒരു വാരികയുടെ എഡിററർ എഴുപതോടു് അടുത്ത ആളായിരുന്നു. പതിനേഴു വയസ്സുള്ള ഒരു പെൺകുട്ടി കഥകൾ പ്രസിദ്ധപ്പെടുത്തിക്കിട്ടാൻ വേണ്ടി അദ്ദേഹത്തിനു് കഥകളോടൊപ്പം പ്രേമലേഖനങ്ങൾക്കു സദൃശങ്ങളായ കത്തുകളും അയയ്ക്കുമായിരുന്നു. അവ വായിച്ചു വായിച്ചു് അദ്ദേഹം പ്രേമസാഗരത്തിൽ മുങ്ങി. ഒരു കത്തിൽ അവളെഴുതി അയാളെ വിവാഹം ചെയ്യാൻ ഒരുക്കമാണെന്നു്. മക്കളുടെ മക്കളുള്ള ആ കിഴവൻ അവളുടെ ഗ്രഹനില വരുത്തിവച്ചു. അപ്പോഴാണു് ഞാൻ ആ വാരികയാപ്പീസിൽ ചെന്നതു്. പലതും പറഞ്ഞ കൂട്ടത്തിൽ നൂതന പ്രേമബന്ധത്തെക്കുറിച്ചും അദ്ദേഹം പറഞ്ഞു. ഗ്രഹനിലകൾ ചേരുമോ എന്നു് എൻെറ കൂട്ടുകാരനായ ഒരു അസ്ട്രോണമി പ്രൊഫസറെക്കൊണ്ടു് നോക്കിപ്പിക്കണമെന്നും കിഴവൻ അഭ്യർത്ഥിച്ചു. അസ്ട്രോളജിയല്ല അസ്ട്രോണമി എന്നു ഞാൻ പറഞ്ഞില്ല. ഗ്രഹനിലകൾ ഒരു ജ്യോത്സ്യനെക്കൊണ്ടു ഞാൻ പരിശോധിപ്പിച്ചു. ഒരുദിവസം ഞാൻ നടക്കാൻ പോയിട്ടു് തിരിച്ചു് വീട്ടിലെത്തിയപ്പോൾ പത്രാധിപർ ചാരുകസേരയിൽ കാലുംനീട്ടി കിടക്കുന്നു. പ്രൊഫസർ എന്തു പറഞ്ഞു എന്ന ചോദ്യം. ഞാൻ ഉടനെ മറുപടി നല്കി: ''ചെറുക്കനും പെണ്ണിനുമുള്ള പ്രായത്തിൻെറ വ്യത്യാസം അമ്പതുവർഷത്തോളമായതുകൊണ്ടു് ഇയാൾ ഈ പെണ്ണിനെ വിവാഹം കഴിക്കുന്നതു് ഇയാളുടെ ആവശ്യത്തിനല്ല അടുത്തവീട്ടുകാരൻെറ ആവശ്യത്തിനാണെന്നു പ്രൊഫസർ അറിയിച്ചു.'' എൻെറ ഈ മറുപടികേട്ടു് പത്രാധിപർ എഴുന്നേററു് വടിയുമൂന്നി അങ്ങുപോയി. (അദ്ദേഹം മരിച്ചിട്ടു കാലം കുറെയായി) ഈ യഥാർത്ഥസംഭവം ഞാനോർമ്മിച്ചതു് ജോയി തിരുമൂലപുരം കഥാമാസികയിൽ എഴുതിയ ''ആത്മാവിൻെറ കാലുകൾ'' എന്ന ഹാസ്യാത്മകമായ കഥ വായിച്ചതുകൊണ്ടാണു്. അറുപതുവയസ്സായ വേലുപ്പിള്ള മുപ്പത്തിയെട്ടു വയസ്സുള്ള കൗസല്യയെ വിവാഹം കഴിച്ചു. കൗസല്യയ്ക്കു് പതിനേഴുവയസ്സുള്ള മകളുണ്ടു്; ആദ്യത്തെ ഭർത്താവിൻെറ സന്തതി. കൗസല്യ വ്യഭിചരിക്കുന്നു. വേലുപ്പിള്ള 'കക്കോൾഡ്'(Cuckold) ആകുന്നു. സീമയും വ്യഭിചരിക്കുന്നു. ഈ വ്യഭിചാരത്തെ ഹാസ്യാത്മകമായി കഥാകാരൻ ആവിഷ്കരിക്കുന്നു. വിഭിന്ന മൂല്യങ്ങളെയും വിഭിന്ന മനോഭാവങ്ങളെയും താരതമ്യപ്പെടുത്തിയാണു് ജോയി ഹാസ്യം ഉല്പാദിപ്പിക്കുന്നതു്. പത്തു നേരമ്പോക്കുകൾ പറയുമ്പോൾ നൂറു ശത്രുക്കളുണ്ടാകുമെന്നു് ലോറൻസ് സ്റ്റേണിൻെറ 'ട്രിസ്ട്രം ഷൻഡി'യിൽ കാണുന്നു. സാഹിത്യത്തിലെ നേരമ്പോക്കു് എല്ലാവരെയും മിത്രങ്ങളാക്കുകയേയുള്ളൂ.

* * *

സുഖക്കേടു കൂടിയ കുട്ടിയെ പഴയ




വിപ്ലവകാരിയായ ശ്രീധരൻ ആശുപത്രിയിലേക്കു കൊണ്ടുവരുന്നു. ജാഥ വഴിമുടക്കിയതുകൊണ്ടു് സമയത്തെത്താൻ കഴിയുന്നില്ല. കുട്ടി മരിക്കുന്നു. ഇതാണു് വെണ്ണല മോഹനൻ മനോരാജ്യത്തിലെഴുതിയ 'ശവംതീനിപ്പക്ഷികൾ' എന്ന കഥയുടെ സാരം. കഥയെന്നതിനു പകരം ഉപന്യാസമെന്നു വിളിച്ചാൽ എനിക്കു പരാതിയില്ല. പേരിലെന്തിരിക്കുന്നു? റോസാപ്പൂവിൻെറ പേരു വേറെന്തായാലും അതിനു് സൗരഭ്യവും അഴകും കാണുമെന്നു കവി പറഞ്ഞിട്ടില്ലേ? ഉപന്യാസത്തെ വേണമെങ്കിൽ കഥയെന്നു വിളിക്കാം. സൃഷ്ടികർത്താവിനു് ഒരു കുറവും ഉണ്ടാകുകയില്ല.

* * *

ശിവപ്രസാദ് വേലുക്കുട്ടി വാസവദത്തയുടെ വേഷംകെട്ടി വന്നപ്പോൾ പുരുഷനല്ല സ്ത്രീതന്നെയാണെന്നു് ആലപ്പുഴെയുള്ള ചിലർ കരുതി. പരിശോധിക്കണമെന്നായി അവർ. പരിശോധിച്ചു. പരിശോധന വഷളായിരുന്നെങ്കിലും വേലുക്കുട്ടിയുടെ കഴിവിൻെറ അംഗീകാരവുമായിരുന്നു അതു്.







എം. പി. നാരായണപിള്ള

# വെങ്കായ യുഗം

**നാമറിയാതെ നാം മാറുകയാണ്.
മാറി മാറി നാം സംഘകാലത്തെത്തും**

**ഞാ**ൻ പേടിച്ചിരിക്കുകയാണ്.

ഇനി അധികം വേണ്ട നമ്മളൊക്കെ പാണ്ടികളാകാൻ. ഞാനും എൻെറ മക്കളും അവരുടെ മക്കളും പാണ്ടിപ്പിള്ളകളാകുന്നു. തിരുവമ്പലംപിള്ളയെന്നും തിരവിയൻ പിള്ളയെന്നും മററും പേരുകളിൽ മൂന്നു നേരവും സാമ്പാറടിച്ച് കഴിയുന്നകാലം.

കൃസ്ത്യാനികൾക്കും രക്ഷയില്ല. തിരുവിതാംകൂറിലെ അസ്സൽ സുറിയാനി കൃസ്ത്യാനികൾ ദേവസഹായവും മരിയാർ ഭൃതവുമൊക്കെയായി മാറും. അവരുടെ മുഖത്തിന് ശരീരത്തെക്കാൾ കറുത്തനിറം വരും. വെളുത്ത ജൂബ്ബയിട്ട ഒരാളെ മഷിയിട്ട നോക്കിയാൽപ്പോലും കോട്ടയം ടൗണിൽ കിട്ടില്ല.

അതിലും കഷ്ടമായിരിക്കും ചോവന്മാരുടെ സ്ഥിതി. ഇന്ന് വലിയ പുള്ളികളായി നമ്മുടെ നാട്ടിൽ കഴിയുന്ന തീയരും ഈഴവരും നാളെ മറവന്മാരും നാടാന്മാരുമായിത്തീർന്നാൽ...

മനുഷ്യരുടെ കഥപോട്ടെ. മൃഗങ്ങളും മാറും. ചങ്ങലയുടെ ഒച്ചകേട്ടാൽ പുറപ്പെട്ടുപോകുന്ന "പാരതന്ത്ര്യം മാനികൾക്ക് മൃതിയെക്കാൾ ഭയാനകം" എന്ന വിശ്വസിക്കുന്ന നമ്മുടെ നാടൻ നായകൾ രാപകൽ പിന്നാലെ നടക്കുന്ന ചെങ്കോട്ടപ്പട്ടികളാകും. അവർ മെലിയും. അവക്ക് നീളംവയ്ക്കും. അവരുടെ തൊഴിൽ എലിയെപ്പിടിത്തമാകും.

'ഴ' എന്ന അക്ഷരം അപ്രത്യക്ഷമാകും. "ആഴക്കുഴക്ക് മൂന്നാഴി" എന്ന് വേഗം പറയാൻ ചുരുങ്ങിയത് ഒരാഴ്ചത്തെ ടെയ്നിങ് വേണ്ടിവരും നമ്മുടെ മക്കൾക്ക്. 'പഴം' എന്ന് പറയാൻ ശ്രമിച്ചാൽ പുറത്തു വരുന്നത് 'പളം' ആയിരിക്കും.

ഇസ്രായേൽ മരുഭൂമിയാകാൻ ആയായിരംവർഷമെടുത്തു. നമുക്ക് തമിഴ് നാടാകാൻ അറുപതുവർഷം എടുക്കുമോ?

നമ്മുടെ മാററം വേഗത്തിലാണ്.

അടുക്കളയിൽ നമ്മൾ തമിഴന്മാരായിക്കഴിഞ്ഞിരിക്കുന്നു. മുപ്പതുവർഷംമുമ്പ് ആണ്ടിൽ രണ്ടുമാസം പച്ചണ്ടിപ്പരിപ്പുകൊണ്ടായിരുന്നു കൂട്ടാനുണ്ടാക്കിയിരുന്നത്. ഇന്നതുപോയിട്ട് ആ മോഹം ഉള്ളിൽ വയ്ക്കുന്നതുതന്നെ കുററകരമാണ്. (തോട്ടണ്ടി സംഭരണനിയമം വായിക്കുക.) നാളെ കശുവണ്ടിയുടെ നിലതേങ്ങായ്ക്കും വരും. ഇപ്പോഴെ വരികയാണ്—തേങ്ങയരയ്ക്കേണ്ട കൂട്ടാനൊക്കെ പോകുന്നു—പകരം സാമ്പാറും രസവും മുളകാപ്പൊടിയും പോലെയുള്ള പാണ്ടിക്കറികൾ ഏറിവരികയാണ്. തേങ്ങാചമ്മന്തിക്ക് പകരം ആദി ദ്രാവിഡൻെറ പൊട്ടുകടലയരച്ച സബ്സ്റ്റിട്യൂട്ട് പ്രചരിക്കുന്നു.

ഇതാണ് വെങ്കായയുഗം.

ഇന്ന് നമ്മുടെ അടുക്കളകളിൽനിന്ന് വരുന്ന മണം മധുരമുനിയാണ്ടി ഹോട്ടലിലെയാണ്. ആയതിലേക്കുവേണ്ടി സോയാബീൻ എണ്ണ പരസ്യം ചെയ്യാൻ നമ്മളിൽനിന്ന് പിരിച്ചെടുക്കുന്നപണം ചെലവാക്കുന്ന കലദ്രോഹികൾ നമുക്കിടയിലുണ്ട്. (എൻെറ അടുക്കളയിൽ സോയാബീൻ എണ്ണ കയറുന്ന ദിവസം ഞാൻ വാനപ്രസ്ഥം ആരംഭിക്കും—സിവിൽ സപ്ലൈസ് കോർപ്പറേഷൻ ഏതു മുന്നണിക്കാരന് ഭാഗംവച്ചു കിട്ടിയതായാലും വേണ്ടില്ല.) സോയാബീൻ സാമ്പാറിൻെറ മണം നിറഞ്ഞുനില്ക്കുന്ന അടുക്കളകളിൽ നാമറിയാതെ തമിഴ് പറഞ്ഞു പോകുന്നു. വിളമ്പിത്തരുന്ന അമ്മയെ പാണ്ടിമോഡലിൽ 'നീ' എന്ന് വിളിക്കാൻ ഇനി എത്രകാലം വേണം.

അടുക്കളയ്ക്കു പുറത്തും സംഗതി കുഴപ്പമാണ്. നമ്മുടെ വീടുകൾതന്നെ മാറുകയാണ്. പത്തുസെൻേറ ഉള്ളെങ്കിലും അതിൻെറ നടുക്കാണ് കാലാകാലമായി നമ്മൾ കുരവച്ചിരുന്നത്. പത്തേക്കർ തണ്ടപ്പേരിലുണ്ടെങ്കിലും ചേരികൾപോലെ ചേർന്നുനില്ക്കുന്ന തെരുവുകളിലേ പാണ്ടി താമസിക്കൂ. ബ്രാഹ്മണന് അഗ്രഹാരം, നാടാന് ചാള, നായ്ക്കന് കടത്തിണ്ണ. ഇന്ന് നമ്മളും ചേരികളിലേക്ക് താമസം മാററുന്നു. കോൺക്രീററിൻെറ ചേരികൾ പണിയാനായി നമുക്ക് ഹൗസിങ് ബോർഡുണ്ട്. ഹൗസിങ് ബോർഡിൻെറ വീടുകളിൽ കഴിയുന്നവർക്ക് ചോറുമാത്രം വച്ചാൽ മതി. അടുത്ത വീട്ടിൽ മീൻ വറുക്കുന്നതിൻെറ മണത്തിലിരുന്നുണ്ണാം. അടുത്തവീട്ടുകാർ സോയാബീൻ എണ്ണ കഴിക്കുന്ന വിത്തുകളാണെങ്കിൽ മതിയാവോളം ഛർദ്ദിക്കാം.

മഴവെള്ളം ഒലിച്ചുപോകാനായി കൂർപ്പിച്ച മേൽക്കൂരയുള്ള ഓടിട്ട അല്ലെങ്കിൽ ഓലമേഞ്ഞ വീട്ടിൽ നമ്മൾ താമസിച്ചിരുന്നു. ഇഷ്ടികകൊണ്ട പണിത തീപ്പെട്ടിക്കൂടുകളിൽ പാണ്ടികൾ കഴിഞ്ഞുപോന്നു. ഇന്ന് നമ്മളും കോൺക്രീററുകൊണ്ട് തീപ്പെട്ടിക്കൂടുകൾ പണിതവയ്ക്കുള്ളിൽ വെന്തുരുകി കഴിയുന്നു.

പണ്ട് നമ്മൾ എന്നും മുങ്ങിക്കുളിച്ചിരുന്നു. കിണററിൻെറ കരയിൽനിന്ന് വല്ലപ്പോഴും വെള്ളം മുക്കിയൊഴിച്ചിരുന്നു പാണ്ടികൾ. പരിഷ്കാരം വന്നപ്പോൾ, എം. ജി. ആർ. വന്നപ്പോൾ പാണ്ടികളുടെ കുളി പൈപ്പിൻെറ ചുവട്ടിലായി. മരമായ മരമൊക്കെ മുന്നണി മാറുന്നതനുസരിച്ച് വെട്ടിക്കൊണ്ട പോയപ്പോൾ, കാടൊക്കെ പതിച്ചു പട്ടയം കൊടുത്തു വോട്ടുകച്ചവടം ചെയ്തപ്പോൾ, മഴയെത്ര പെയ്താലും മരം പെയ്യാതായി. ഉറവകൾ പൊന്താത്ത തമിഴൻെറ തുലാവർഷം പോലായി നമ്മുടെ ഇടവപ്പാതിയും. നമ്മുടെ പുഴകൾ ആറുമാസം തരിശായിക്കിടക്കുന്ന തമിഴൻ പുഴകളായി. നമ്മുടെ തോടുകളും കുളങ്ങളും മറയുകയാണ്. ഇന്ന് നമ്മളും തമിഴനെപ്പോലെ പൈപ്പിൻെറ ചുവട്ടിൽ കുളിക്കുന്നു. നാളെ നമ്മുടെ വെള്ളം മുക്കിയൊഴിക്കലും പാണ്ടിയുടെ പോലെ വല്ലപ്പോഴുമാകും. അന്ന് നമ്മുടെ അടുക്കളയിൽ മാത്രമല്ല; നമ്മുടെ ദേഹത്തുനിന്നുംസോയാബീൻ എണ്ണ തിളപ്പിക്കുന്ന മണം വരും.

നമ്മുടെ മാററങ്ങൾ എണ്ണിയാൽ തീരില്ല. നാമറിയാതെ നാം മാറുകയാണ്. മാറിമാറി നാം സംഘകാലത്തെത്തും. നമ്മളും പാണ്ടികളായിരുന്ന കാലം. പിന്നെ ഇടവപ്പാതിയും നാളികേരവും രണ്ടു നേരം കുളിയും ഗോദാവരീതീരത്തുനിന്നു വന്ന ബ്രാഹ്മണർ കൊണ്ടുവന്ന സംസ്കൃതവും സമ്മന്തവും 'ഴ'യുംപോലെ നമ്മളെ വേർതിരിച്ച വരമ്പുകളോരോന്നായി മാഞ്ഞുപോയിട്ട്, കാപ്പി ഡവറയിൽ കുടിച്ചാലേ സുഖമാകൂ എന്നനില വരും.

ഒന്ന് പറഞ്ഞുനോക്കൂ. 'ആഴക്ക്ഊഴക്ക് മൂന്നാഴി' എന്ന് ഉച്ചരിക്കാൻ ബുദ്ധിമുട്ട് തോന്നുന്നുണ്ടോ?




For All Kinds Of Acquarium Fishes, Meals, Medicines and Tanks Contact

**RAJANS ACQUARIUM**

RESIDENCY ROAD, ASRAMAM
QUILON -691002

FOR ALL KINDS OF PROVISIONS, STATIONERIES AND VEGITABLES

Please Visit

**NOUFIDA STORES**

THONDAYAD, CALICUT-673 016
Phone: 63370

# COLLEGE OF MATHEMATICS

S. S. KOVIL ROAD, THAMPANOOR,
**TRIVANDRUM-1.**
PHONE : 68266 & 66420

**I D. C. Maths Main**
AND (SUB-MATHS, STATISTICS, PHYSICS & LANGUAGES)

**I. D. C. Civics Main**
(SUBSIDIARIES & LANGUAGES)

**M. Sc. Previous**
(CALICUT & S. V.)
BEGIN ON 20-8-1984

**II D. C. English**
COLLEGE GOING JUST BEGUN

ADMISSION CONTINUES FOR :-

**II & III D. C. Maths Main**
SUBSIDIARY MATHS, STATISTICS, PHYSICS & PRACTICALS
(COLLEGE GOING)

**M. Sc. Previous & Final**
(CALICUT UNIVERSITY & S.V. UNIVERSITY)

**M. Sc. Final College going**
(KERALA UNIVERSITY)
ONE YEAR COURSE FOR THOSE WHO COMPLETED M. Sc. COURSE IN A REGULAR COLLEGE

**B. Sc. Maths Parallel**
(CALICUT UNIVERSITY)

**B. Sc. Maths Main**
(SEPTEMBER BATCH)
SUBSIDIARY MATHS, STATISTICS PHYSICS & PRACTICALS
(SEPTEMBER BATCH)

**I & II P.D.C. College going**
MATHS, PHYSICS, CHEMISTRY & LANGUAGES

**Pre-Degree Private**
MARCH BATCH
MATHS, PHYSICS & CHEMISTRY

You can also Join our Practicals only Batches

N. B: HOSTEL ACCOMMODATION PROVIDED FOR GIRLS

V. SUGUNAN M. Sc. & S. VIJAYARAGHAVAN M. Sc
(PRINCIPALS)



ഓണാശംസകൾ

**Cosmic Upholstery Works & m.m.studio**

JYOTHI BUILDINGS, TALI EAST
CALICUT- 673002

A HOUSE OF PAPER, BOARDS & PRINTING INK

**C.V.RAMAKRISHNAIER & SONS PVT.LTD.**

9/955 ROBINSON ROAD • POST BOX No.131 • CALICUT-673001

DEALERS FOR
THE MYSORE PAPER MILLS LTD. BHADRAVATI
AMARAVATHI SRI VENKATESA PAPER MILLS LTD.
RAJALAKSHMI PAPER MILLS PVT.LTD.
GRAPHIKOLOR : SUPREME INK FOR SUPERB PRINT

ASSOCIATES

**ASSOCIATED PAPER CO.**
INDENTORS FOR
M/S. SESHASAYEE PAPER AND BOARDS LTD.
PALLIPALAYAM • CAUVERY R.S. Po. ERODE 638007

INDUSTRIES

**C.V.R. PAPER INDUSTRIES**



*With the best compliments from:*

# CROWN STORES AGENCIES

*Distributors of:*

Indana Milk Powder
Priya Skim Milk Powder
True Biscuits
True Pasta Products
Kissan Products
Arikkat Matches
Lakme Beauty Products
HMT Bulbs & Tubes
Postman Oil
Oomda Vanaspathi
Gum Products (Bubble gum)
Etc. Etc.



**കണിയാപുരം രാമചന്ദ്രൻ**

# വാലാട്ടാൻ മാത്രം പഠിച്ച ജീവി

ഒന്നും സംസാരിക്കാത്തവൻ സ്പീക്കറാകുന്നതുപോലെ ഭരിക്കാൻ നേരിട്ടധികാരമില്ലാത്തവൻ ഗവർണർ (ഭരിക്കുന്നവൻ) ആകുന്നു എന്നതാണ് ബൂർഷ്വാ ജനാധിപത്യ സമ്പ്രദായത്തിലെ നടപടിക്രമം. പതിനഞ്ചുവർഷം ഇന്ത്യയിലെ ഒരു സംസ്ഥാനത്തിൽ ഗവർണറായിരുന്ന ആളാണ് ശ്രീപ്രകാശ. ആ അനുഭവ സമ്പത്ത് ആധാരമാക്കി അദ്ദേഹം ഒരു പുസ്തകമെഴുതിയിട്ടുണ്ട്—'State 'Governers in India' (ഇന്ത്യയിലെ സംസ്ഥാന ഗവർണർമാർ). ശ്രീപ്രകാശ അദ്ദേഹത്തിന്റെ പുസ്തകത്തിലെഴുതിവച്ച ഒരു വാചകം ഞാനുദ്ധരിച്ചുകൊള്ളട്ടെ.

''ഗവർണറായിരിക്കെത്തന്നെ അഖിലേന്ത്യാ കോൺഗ്രസ് കമ്മിററിയിലെ അംഗമായി തുടരുന്നതിൽ തെററില്ല എന്നു വിചാരിച്ച ഒരാളെ എനിക്കറിയാം. മററു പലഗവർണർമാരും തങ്ങളുടെ സംസ്ഥാനങ്ങളിൽ രാഷ്ട്രീയ പ്രചരണത്തിനുവേണ്ടി സഞ്ചരിച്ച വിവരവും എനിക്കറിയാം.''

കോൺഗ്രസ്തന്നെ നിയമിച്ച ഒരു ഗവർണർ മനസ്സാക്ഷി മോഷണം പോകാത്തതുകൊണ്ട് എഴുതിവച്ച വാക്കുകളാണിവ. ഇപ്പോഠം ഈ വാക്കുകളോർമ്മിക്കാൻ പ്രേരിപ്പിക്കുന്നത് ആന്ധ്രയിലെ സംഭവ വികാസങ്ങളാണ്. രാം ലാൽ എന്നാണ് ആന്ധ്രയിൽ ഗവർണറായിരിക്കുന്ന മാന്യന്റെ പേരു്. അദ്ദേഹം ഹിമാചൽ പ്രദേശിലെ മുഖ്യമന്ത്രിയായിരുന്നു. അദ്ദേഹത്തിനെതിരെ സ്വന്തം പാർട്ടിയിൽപ്പെട്ടവർ തന്നെ അഴിമതിയാരോപണങ്ങാം കൊണ്ടുവന്നു. തൽഫലമായി സ്ഥാനഭ്രംശം സംഭവിച്ച അദ്ദേഹത്തിനു ലഭിച്ച പ്രമോഷനായിരുന്നു ആന്ധ്രയിലെ ഗവർണർ പദവി. ഇന്ത്യയിൽ അഴിമതി ആരോപിക്കപ്പെട്ടാൽ ലഭിക്കാവുന്ന ഏററവും മഹനീയമായ പദവി ഗവർണറുടേതാണ് എന്ന് ആദ്യം തെളിയിക്കപ്പെട്ട അവസരം ഇതല്ല. ആന്ധ്രയിൽ നിന്നുതന്നെ അതിന്റെ പൂർവ്വ ഉദാഹരണങ്ങാം കണ്ടെത്താൻ കഴിയും. ഡോ: ചെന്നാറെഡ്ഡി പഞ്ചാബിലെ ഗവർണറായിപ്പോയതും അഴിമതി എന്ന അലങ്കാരമഹിമയുടെ ആനപ്പുറത്തു കയറിയാണ്. ഗവർണറാകുവാനുള്ള ഏററവും വലിയ യോഗ്യതതന്നെ അധികാരത്തിലിരുന്ന് അഴിമതി കാണിക്കുക എന്നിടത്തോളം നമ്മുടെ രാഷ്ട്രീയ സദാചാരബോധം അധഃപതിച്ചുപോയി എന്നതാണു സത്യം.

ഭരണകക്ഷി—ഇന്ത്യയിൽ ദീർഘകാലം ഭരണകക്ഷിയായിരുന്നിട്ടുള്ള കോൺഗ്രസ്—സംസ്ഥാനങ്ങളിൽ വളർത്തുന്ന ഓമനപ്പട്ടികളാണ് ഗവർണർമാർ. വാലാട്ടാനോ, കരയാനോ, കടിക്കാനോ ഒക്കെ പറഞ്ഞാൽഎല്ലാം അനുസരിക്കുന്ന വളർത്തു മൃഗങ്ങാം, ചിലവയെല്ലാം അല്പം മുറുമുറുത്തെന്നിരിക്കും. അവസാനം കീഴടങ്ങുമെന്ന കാര്യത്തിൽ സംശയമില്ല. അങ്ങനെ ഒരു വളർത്തുപട്ടിയാണ് ആന്ധ്രയിലെ രാമറാവുവിനെ ഇപ്പോഠം കടിച്ചിരിക്കുന്നതു്. പാവപ്പെട്ട ഈ മൃഗത്തോട് നമ്മാം സഹതപിക്കുക. കാരണം അതു് യജമാനത്തിയുടെ ആജ്ഞ അനുസരിക്കുകമാത്രമേ ചെയ്തിട്ടുള്ളൂ.

ആന്ധ്രയിൽ നടന്നിരിക്കുന്നതു് സാധാരണ ഭാഷയിൽ പറഞ്ഞാൽ ഒരു രാഷ്ട്രീയ റൗഡിസമാണ്. കൈയൂക്കിന്റെ മിടുക്ക് കാണിക്കാം എന്ന ധിക്കാരം. ഇന്ദിരാഗാന്ധിക്കുപോലും ഇന്ത്യയിൽ ലഭിക്കാത്ത ഭൂരിപക്ഷം നേടി അധികാരത്തിൽവന്ന രാമറാവുവിന്റെ ഗവൺമെൻറിനെ പിരിച്ചുവിടുകവഴി ഈ രാജ്യത്തു് എന്തും സംഭവിക്കാം എന്ന കാര്യം കേന്ദ്രഭരണകൂടം ജനങ്ങളെ ഓർമ്മിപ്പിച്ചിരിക്കുന്നു. ഗവർണറുടെ മുറിയിൽവച്ച് മുഖ്യമന്ത്രിയെ അറസ്ററ് ചെയ്യിച്ച എന്ന കാര്യത്തിലെങ്കിലും ഇന്ദിരാഗാന്ധിക്ക് ഗിന്നസ് ബുക്കിൽ ഒരു സ്ഥാനം നേടാവുന്നതാണ്. തനിക്കിഷ്ടമില്ലാത്ത ആരേയും ഭരണത്തിൽ തുടരാൻ അനുവദിക്കുകയില്ലെന്ന അധികാരപ്രമത്തതയുടെ നയപ്രഖ്യാപനമാണിതു്. ഭൂരിപക്ഷം എം. എൽ. എ. മാരേയുംകൊണ്ട് രാംലാൽ എന്നു പറയുന്ന വിറകുവെട്ടി, വെള്ളംകോരി ഗവർണറുടെ വസതിയിലെത്തിയ ആറുകോടി ജനങ്ങളുടെ പ്രതിനിധിയായ ഒരു മുഖ്യമന്ത്രിയെ അറസ്ററുചെയ്യുക! ഒരു മാസം കൊണ്ട് കാശോ, കള്ളോ, പെണ്ണോ, സ്ഥാനമാനമോ കൊടുത്തു് കൂടുതൽ ആളുകളെ ശേഖരിച്ചുകൊള്ളാൻ ഒരു ഗുമാസിന് അവസരം നല്കുക! ആന്ധ്രയിൽ നടന്ന കൊലപാതക നാടകത്തിന്റെ സാരാംശം ഇതാണ്.

വഴിവിട്ട് ചില കാര്യങ്ങാം പറഞ്ഞുകൊള്ളട്ടെ. ഇന്ദിരാഗാന്ധിയുടേയും അവരുടെ ഗവർമ്മെൻറിൻേറയും പിൻതുണയ്ക്കുവേണ്ടി അച്ചുനിരത്തുന്ന കേരളത്തിലെ പ്രമുഖങ്ങളായ ചില പത്രങ്ങാം എഴുതിയ മുഖക്കുറിപ്പുകാംതന്നെ സാധാരണ മനുഷ്യമനസ്സിന്റെ അമർഷം പ്രതിഫലിപ്പിക്കുന്നവയാണ്, ''സ്വാതന്ത്ര്യഭാരതത്തിന്റെ ജനാധിപത്യഭരണ സംവിധാനത്തിൽ ആശയും വിശ്വാസവുമർപ്പിക്കുന്ന ജനകോടികളുടെ ആത്മവീര്യത്തിന് ക്ഷീണംവരുത്തുന്ന നടപടിയായിപ്പോയി ഗവർണർ രാംലാലിൻേറതു്. കോൺഗ്രസ് ഇതരഭരണകൂടങ്ങളെ വച്ചുപൊറുപ്പിക്കുകയില്ലെന്നതാണ് കേന്ദ്രത്തിന്റെ ഉറച്ച നിലപാടെന്ന പ്രതിപക്ഷപ്രചാരണം അപ്പാടെ അടിസ്ഥാനരഹിതമല്ലെന്ന ധാരണ ജനങ്ങാംക്കിടയിൽ പരക്കാനേ ഇത്തരം ദുരുപദിഷ്ട നീക്കങ്ങാം ഉപകരിക്കൂ. ഈ വൈകിയ വേളയിലെങ്കിലും ഉത്തരവാദപ്പെട്ടവർ ഇക്കാര്യം മനസ്സിലാക്കിയാൽ ഇന്ത്യയുടെ ജനാധിപത്യ ഭാവിക്ക് അതു് നല്ലതാണെന്നേ ഇപ്പോഠം പറയാൻ തോന്നുന്നുള്ളൂ.'' ഇതു് മലയാള മനോരമയുടെ വാക്കുകളാണ്. ആളുകാംക്ക് മനസ്സിലാകാത്ത ഭാഷയിലാണെങ്കിലും മനോരമ എഴുതിവച്ചതിന്റെ പൊരുഠം എല്ലാവർക്കും മനസ്സിലാവും.

'ഒരു കറുത്ത അധ്യായം' എന്ന തലക്കെട്ടിൽ മാതൃഭൂമി എഴുതിയ മുഖപ്രസംഗം അസ്വസ്ഥമായ ഒരു പത്രമനസ്സാക്ഷിയുടേതാണെന്ന് ഞാൻ വിചാരിക്കുന്നു. ''ഹീനമായ അടവുകാം'', ''തരംതാണ രീതി'' ''കേന്ദ്രഭരണ നേതൃത്വത്തിന് അനഭിമതരായ മുഖ്യമന്ത്രിമാരെ ഇടവും വലവും നോക്കാതെ നിഷ്കാസനം ചെയ്യൽ'' എന്നൊക്കെയാണ് മാതൃഭൂമിയെപ്പോലുള്ള ഒരു പത്രം ആന്ധ്രയിലെ നടപടിയെ വിശേഷിപ്പിക്കുന്നതു്.

''ജനങ്ങളുടെ വികാരവും പ്രതികരണവും എന്താവുമെന്ന് അല്പംപോലുമാലോചിക്കാതെ അരങ്ങേറിയ ഒരു കപടനാടകമായേ ചരിത്രം ഇതിനെ വിലയിരുത്തുകയുള്ളൂ. ഈ കടുംകൈക്ക് ഉത്തരവാദികളായവർ ആരായാലും കാലം അവർക്കു മാപ്പുകൊടുക്കുകയില്ല എന്നു ഞങ്ങാം വിശ്വസിക്കുന്നു.'' ഇങ്ങനെയാണ് മാതൃഭൂമിയുടെ മുഖപ്രസംഗം അവസാനിക്കുന്നതു്.

ഉത്തരവാദികളാരാണ് എന്ന കാര്യത്തിൽ മാതൃഭൂമിക്ക് സംശയമുണ്ടോ എന്ന് ഈ ലേഖകന് അറിഞ്ഞുകൂടാ. മനസ്സിന്റെ മനസ്സിൽ ആരാണുത്തരവാദികാം എന്ന് മാതൃഭൂമിക്കും മനോരമയ്ക്കും അറിയാം. പത്രമര്യാദയുടെ പേരിൽ അവർ വാക്കുകാം മിനുക്കിയിരിക്കുകയാണ്. രാംലാൽ വാലാട്ടാൻ പഠിച്ച ഒരു മൃഗം മാത്രം. ഉത്തരവാദി യജമാനത്തി തന്നെ. അവർക്ക് കാലം ഒരിക്കലും മാപ്പുകൊടുക്കുകയില്ല. ചരിത്രം പലവട്ടം തെളിയിച്ചിട്ടുള്ള ഒരു വസ്തുതയാണിതു്.






## സന്തോഷപ്രദമായ ദാമ്പത്യ ജീവിതം ആസ്വദിക്കു

ചെറുപ്രായത്തിൽ നിങ്ങൾക്കുണ്ടായിരുന്ന ദുശ്ശീലങ്ങൾ നിമിത്തമൊ മററെന്തെങ്കിലും കാരണവശാലൊ ദാമ്പത്യ ജീവിതം ശരിയായി ആസ്വദിക്കുവാൻ നിങ്ങൾക്കു കഴിയുന്നില്ലെങ്കിൽ, ലജ്ജ മൂലം നിങ്ങളുടെ ദുർബ്ബലത നിങ്ങൾ ഒളിച്ചു വയ്ക്കുകയായിരിക്കാം. അങ്ങിനെയാണെങ്കിൽ നിങ്ങൾ നിങ്ങളുടെ ജീവിതം തന്നെ താറുമാറാക്കുകയാണ്. നിങ്ങളുടെ രഹസ്യ രോഗത്തിൻെറ പൂർണ്ണ വിവരങ്ങൾ എഴുതി ഞങ്ങളിൽ നിന്നും ഉപദേശം സ്വീകരിച്ച് നിങ്ങളുടെ ദാമ്പത്യജീവിതം ആനന്ദപ്രദമാക്കൂ.

## വെള്ള പാണ്ഡിനുള്ള ചികിത്സ

വിപുലമായ പരീക്ഷണ നിരീക്ഷണങ്ങളുടെ ഫലമായി വെള്ള പാണ്ഡിന് ഫലപ്രദമായ ഒരു പ്രതിവിധി കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. തുടർച്ചയായുള്ള ഉപയോഗം മൂലം ദേഹത്തിന് യഥാർത്ഥ നിറം വീണ്ടുകിട്ടുന്നു. രോഗാരംഭത്തിൽ തന്നെ ഉപയോഗിക്കുകയാണെങ്കിൽ പെട്ടെന്ന് ഫലം സിദ്ധിക്കുന്നു. മററ് ഔഷധങ്ങൾ ഉപയോഗിച്ച് നിങ്ങൾ നിരാശരായിരിക്കുകയാണെങ്കിൽ ഈ ചികിത്സാമുറകൾ ഒന്നു പരീക്ഷിച്ചു നോക്കു. ഒരു മുറ ഉപയോഗിക്കേണ്ടുന്ന ഔഷധത്തോടൊപ്പം പാരസ്യാർത്ഥം ഒരു ഫിയൽ സൌജന്യമായി നല്കുന്നതാണ്. നിങ്ങളുടെ രോഗത്തിൻെറ പൂർണ്ണ വിവരങ്ങൾ എഴുതി അറിയിക്കുക.

## മുടി കൊഴിച്ചിലും കഷണ്ടിയും

സുദീർഘമായ ഗവേഷണങ്ങളുടെ ഫലമായി മുടി കൊഴിയൽ തടയുന്നതിനും, കഷണ്ടിയിന്മേൽ മുടി വളരുന്നതിനും ഫലപ്രദമായ ഒരു പുതിയ ഔഷധം കണ്ടു പിടിക്കപ്പെട്ടിരിക്കുന്നു. ഇതു് തലയ്ക്കു് കുളിർമ്മ നല്കുന്നു. ഒരു തവണത്തെ ചികിത്സയ്ക്കു് 35 രൂപ. തപാൽ ചെലവും പായ്ക്കിങ്ങും പുറമേ.

## നരച്ച മുടിയോട് വിട

ഡൈ ചെയ്യുക വഴിയല്ല. ആയുർവേദ വിധിപ്രകാരമുള്ള ഞങ്ങളുടെ ചികിത്സ നരച്ച മുടിക്ക് സ്വാഭാവികമായ കറുപ്പു നിറം കൈവരുത്തുന്നു. തലയ്ക്കു് കുളിർമ്മ നല്കുന്നതോടൊപ്പം ഓർമ്മശക്തി വർദ്ധിപ്പിക്കുകയും ചെയ്യുന്നു. രാപ്പകൽ ഭേദമന്യേ ബുദ്ധി ഉപയോഗിച്ച് ജോലി ചെയ്യുന്നവർക്ക് ഇതൊരനുഗ്രഹമാണ്. ഒരു തവണ (കോഴ്സ്) ഉപയോഗിക്കേണ്ടുന്ന ഔഷധത്തിന് (3 കുപ്പികൾ) വില 35 രൂപ. തപാൽ ചെലവും പായ്ക്കിങ്ങും പുറമെ.

**SHYAM AYURVED BHAVAN ( K.U )**
**P.O. KATRI SARAI (GAYA)**

---

"കേരളത്തിലെ ഏററവും നല്ല റിസൾട്ട് സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന സ്ഥാപനം"
യഥാർത്ഥ തൊഴിൽ പരിശീലനത്തിനു്

# SPECTRE

**I.T.C.** **BAKERY Jn. (Near Petrol Pump)**
Phone (PBX) : 63348 **TRIVANDRUM-1.** Telex: 287
(Affiliated to NCVT, Govt. of India & DTE, Govt. of Kerala)

## I. T. I. പ്രവേശനം

ഇലക്ട്രോണിക്സ്, ഡ്രാഫ്റ്റ്സ്മാൻ, സിവിൽ, മെക്കാനിക്കൽ, ഡീസൽ, റെഫ്രിജറേഷൻ & A/C. സെക്രട്ടേറിയൽ പ്രാക്ടീസ് എന്നീ I. T. I. ട്രേഡുകളിലേക്കും, സിവിൽ, ഇലക്ട്രിക്കൽ, മെക്കാനിക്കൽ, ഓട്ടോമൊബൈൽ എന്നീ K. G. C. E. കോഴ്സുകൾക്കും ടെലിവിഷൻ ടെക്നോളജി, കമ്പ്യൂട്ടർ പ്രോഗ്രാമിംഗ്, റേഡിയോ എൻജിനീയറിംഗ്, റഫ്രിജറേഷൻ & A/C ഇലക്ട്രീഷൻ, മോട്ടോർ വൈൻഡിംഗ്, വെൽഡിംഗ്, പ്ളംബിംഗ്, സ്പ്രേപെയിൻറിംഗ്, മോട്ടോർ മെക്കാനിക്ക്, ഷീററ് മെററലിസ്ററ്, ബിൽഡിംഗ് ടെക്നോളജി, ഡ്രാഫ്റ്റ്സ്മാൻ—സിവിൽ, ഹയർ സർവേ, ടെലക്സ്—ടെലിഫോൺ ഓപ്പറേററിംഗ്, ബിസിനസ് മാനേജ്മെൻറ്, D.Com. ബാങ്കിംഗ് ആൻഡ് അക്കൗണ്ടൻസി, പേഴ്സണൽ സെക്രട്ടറിഷിപ്പ്, ഡ്രൈവിംഗ്, സ്പോക്കൺ ഇംഗ്ലീഷ് എന്നീ ഹ്രസ്വകാലകോഴ്സുകളിലേക്കും നിശ്ചിത ഫോറത്തിൽ അപേക്ഷകൾ ക്ഷണിക്കുന്നു.

Prospectus Rs. 5 (By Post Rs. 6.50)

**Principal & Director of Studies**
**SOOJA JONES M. A., (Litt.), M. I. M. M., A. M. B. I. M. (London)**

---

# വൃന്ദാവൻ
## ആയുർവ്വേദ നഴ്സിങ്ങ് ഹോം ആൻഡ് അക്യുപങ്ചർ സെൻറർ,
## മാവേലിക്കര

**കെ. എസ്. ആർ. ടി. സി. ബസ് സ്റ്റേഷനു സമീപം.**

സ്നേഹപാനം, വിയർപ്പിക്കൽ, പിഴിച്ചിൽ, ഞവരക്കിഴി, തക്രധാര, കാടിധാര, വസ്തി, ശിരോവസ്തി തുടങ്ങിയ ചികിത്സകൾ ഈ സ്ഥാപനത്തിൽ ചെയ്തുവരുന്നു.

ചൈനീസ് ചികിത്സാ സമ്പ്രദായമായ അക്യുപങ്ചർ ചികിത്സയ്ക്കും ഈ സ്ഥാപനത്തിൽ സൗകര്യമുണ്ടായിരിക്കുന്നതാണ്.

**ഡോ: വി. ചിത്രരാജൻ** എം. ഡി. (ആയ:)

# കൊല്ലം സഹകരണ ഭൂപണയ ബാങ്ക്

കൊല്ലം ഫോൺ: 5301
കൊട്ടാരക്കര ബ്രാഞ്ച് ഫോൺ: 576
കടയ്ക്കൽ—സബ് ആഫീസ്.

**കൊല്ലം-കൊട്ടാരക്കര താലൂക്കുകളിലെ കർഷകർക്ക് കാർഷികാവശ്യങ്ങൾക്കായി ദീർഘകാലവായ്പ നല്കുന്ന ഏകസ്ഥാപനം**

**മിതമായ പലിശ! ലഘൂകരിച്ച നടപടിക്രമം!!**
**എളുപ്പത്തിൽ ലഭിക്കുന്നു**

വസ്തുവിൽ പമ്പ്സെററ്, പമ്പ്ഹൗസ്, കിണർ മുതലായവയ്ക്ക് കേന്ദ്രസർക്കാരിന്റെ സബ്സിഡിയോടുകൂടിയ വായ്പയും, ട്രാക്ടർ, പവ്വർടില്ലർ, ഗോബാർ ഗ്യാസ്പ്ലാന്റ് തുടങ്ങിയവയ്ക്ക് പ്രത്യേകതരം വായ്പകളും കൂടാതെ റബ്ബർ കൃഷി, അടിതെങ്ങുവയ്പ്, പൈൻആപ്പിൾ കൃഷി മുതലായവയും മററു വസ്തു ദേഹണ്ഡങ്ങൾക്കും വായ്പകൾ ലഭ്യമാണ്.

കൂടുതൽ വിവരങ്ങൾക്ക് ടി ആഫീസുകളിൽ അന്വേഷിക്കുക.

ആർ. സുരേന്ദ്രൻ (സെക്രട്ടറി) സി. എൻ. രാഘവൻപിള്ള (പ്രസിഡന്റ്)

---

# വിദഗ്ദ്ധ ചികിത്സയും ശുശ്രൂഷയും

## എസ്സ്. ആർ. ആശുപത്രി

(സത്യാലയം)
റെയിൽവേസ്റ്റേഷനു സമീപം
**ഓച്ചിറ—കൊല്ലം ജില്ല**
ഫോൺ: 48

**ആയുർവേദത്തിന്റെ ഉപരിക്രിയകളായ തിരുമ്മ്, പിഴിച്ചിൽ, കിഴി എന്നിവയ്ക്ക് വിദഗ്ദ്ധ ചികിത്സ—ഫലപ്രദമായ ശുശ്രൂഷ—സ്ത്രീകൾക്ക് പ്രത്യേക വിഭാഗം.**

**ഡോ: കെ. സത്യദാസ് D. A. M.**

ലക്ഷ്യാറിക്കോച്ചുകൾക്ക്
ഫോൺ: 48—ൽ ബന്ധപ്പെടുക.



---

കുറേ കോപ്പികൾകൂടി സൗജന്യ നിരക്കിൽ!

## ആധുനികരോഗ ഭൈഷജ്യം

By

കെ. കഞ്ഞുരാമൻ വൈദ്യൻ

ആയുർവേദ ചികിത്സകന്മാരുടെ മുക്തകണ്ഠമായ പ്രശംസയാർജ്ജിച്ച റഫറൻസു ബുക്ക്. മലയാള ഗദ്യം. പരിഷ്കരിച്ച രണ്ടാം പതിപ്പ്. ഡെമ്മി 1/8—ൽ 850—ൽപ്പരം പേജുകൾ. ഫുൾ കാലിക്കോ ഓപ്പൺ ബയന്റിംഗ്.

**വില: Rs. 85/-**

Rs. 25/- അയച്ചു പേരു രജിസ്റ്റർ ചെയ്താൽ, ബാക്കി തുക തവണകളായി സ്വീകരിക്കുന്നതാണ്.
പോസ്റ്റേജ് Rs. 11/25 സൗജന്യം.

പ്രസാധകൻ—
**പൗരസ്ത്യ ഫാർമസി**
പെരിനാട്—കൊല്ലം (691 601)

---

***Matrimonial***

Vellala Girl, 24, fair complexion, B. Sc., Engg., employed, seeks suitable alliance.

Box No. KKW. 932
C/o Kala Kaumudi
Trivandrum-24.

---

## റേഡിയോ മെക്കാനിസം

തപാൽ വഴിയും നേരിട്ടും പഠിക്കാം. ദിവസവും 5 to 7 P. M സ്പെഷ്യൽ ക്ലാസ്സുകൾ. വിവരങ്ങൾക്ക് 70 പൈസ സ്റ്റാമ്പു സഹിതം എഴുതുക.

**M. S. RADIO INSTITUTE**
**KAZHAKUTTAM-695 582**
TRIVANDRUM DIST.

---

**Read**

## RATHNABALA

**CHILDREN'S ILLUSTRATED TAMIL MONTHLY MAGAZINE**

POST BOX No. 17
SIVAKASI 626123.

---

## When you think of IRRIGATION Think of "RAIDCO"

The Pioneer Co-operative Institution in the state supplying all types of Electric Motor/Diesel Engine Pumpsets of reputed companies, Sprayers, Power tillers (Mitsubishi) and Spare parts of all agricultural machineries.

*Sole Distributors of:*
**VILLIERS P/K ENGINES FOR KERALA.**

*For Details of please contact:*
**THE REGIONAL AGRO INDUSTRIAL DEVELOPMENT CO-OPERATIVE LIMITED, Head Office: CANNANORE-2.**

Grams: "RAIDCO"
Phone Office: 4092 GM-Pers., 5875 PMBX, 5876 PMBX
Telex : 0857 207

Branches at: KASARAGOD, KANHANGAD, TALIPARAMBA, TALAP, CANNANORE, CALICUT, PERINTHALMANNA, TIRUR, MALAPPURAM, PALGHAT, TRICHUR, ALLEPPEY, KOTTAYAM, QUILON, TRIVANDRUM, PATHANAMTHITTA.

Showrooms: 1. CANNANORE 2. KASARAGOD

PHONE: OFFICE : 62314, 75846
RES. : 76474, 63898

---

## TOR STEEL

കമ്പി, പിരികമ്പി, ഏങ്കൾ, പട്ട, ചാനൽ
കമ്പനി വിലയ്ക്ക്

# ബാജം സ്റ്റീൽ കമ്പനി

(കോർപ്പറേഷൻ ബിൽഡിംഗ്, റൂം നമ്പർ: 1)
**വലിയങ്ങാടി, കോഴിക്കോട്**
(പാസ്പോർട്ടാഫീസിനു താഴെ)

---

# സർവവിജ്ഞാനകോശം

ഏററവും നല്ല വിജ്ഞാനകോശത്തിനുള്ള ദേശീയ ബഹുമതിയും രണ്ടു സംസ്ഥാന അവാർഡുകളും നേടിയ ഇൻഡ്യയിലെ ഏററവും മികച്ച റഫറൻസ് ഗ്രന്ഥം
6 വാല്യങ്ങൾ പ്രസിദ്ധീകരിച്ചു. 6 വാല്യങ്ങളുടെ മുഖവില 480 രൂപ
ഒരുമിച്ചടച്ചാൽ 400 രൂപ.
തവണവ്യവസ്ഥയിൽ വാല്യങ്ങൾ കരസ്ഥമാക്കാം
സ്ക്കൂൾ അദ്ധ്യാപകർക്കും ഗ്രന്ഥശാലകൾക്കും പ്രത്യേക സൗജന്യം
ഇന്നുതന്നെ 10 രൂപ അടച്ച് രജിസ്ററർ ചെയ്യുക.
സംസ്ഥാനസർക്കാർ ജീവനക്കാർക്കും, അർദ്ധസർക്കാർ സ്ഥാപനങ്ങളിലെ ജീവനക്കാർക്കും, കേന്ദ്ര സർക്കാർ ജീവനക്കാർക്കും മുൻകൂർ പുസ്തകം കിട്ടുന്ന ക്രെഡിററു പദ്ധതി
20 രൂപ അടച്ച് രജിസ്ററർ ചെയ്യുക

ഡയറക്ടർ, സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എൻസൈക്ലോപീഡിക് പബ്ലിക്കേഷൻസ്, തൈക്കാട്, തിരുവനന്തപുരം-695 014.

# ഇന്ദിരാഗാന്ധിയും ഇന്ത്യൻ ദേശീയതകളും

ജനാധിപത്യത്തിന്റെ കശാപ്പുകാരൻ-റാംലാൽ

**കെ.** സി. എബ്രഹാം മാസ്റ്റർ ആയിരുന്നു അടുത്തകാലംവരെ ഹൈദരബാദിലെ രാജ്ഭവനിൽ പട്ടുകോണകം ചുററിയ കുതിരകളോടൊപ്പം വസിച്ചിരുന്നത്. ഇന്നത്തെ കുതിരകളോടൊപ്പം പാർക്കേണ്ടിവന്നെങ്കിലും അവയിലൊന്നായിരുന്നില്ല എബ്രഹാം മാസ്റ്റർ. എന്നാൽ അദ്ദേഹത്തിന്റെ പിൻഗാമിയായി ഹൈദരബാദ് ലായത്തിലെത്തിയ റാംലാൽ ആകട്ടെ ലാടമടിക്കേണ്ടാത്ത ഒരു ഡൽഹിക്കുതിര ആയിരുന്നു. നാലുകൊല്ലം മുൻപ് പത്തുമുപ്പത് ജനതാ എം. എൽ. എ. മാരെ കാലുമാറിച്ച് സിംലയിലെ രാജ്ഭവനിൽ ചെന്ന് അവിടത്തെ കുതിരയുടെ മുമ്പിൽ സത്യപ്രതിജ്ഞചെയ്ത് മുഖ്യമന്ത്രിയാവുകയും ഇന്ദിരാഗാന്ധിയുടെ മറിച്ചിൽ തന്ത്രത്തിന്റെ തിയററിഷ്യനായി പ്രമുഖനായി ഉയരുകയുംചെയ്തിട്ടുണ്ടദ്ദേഹം. പിന്നെയും മൂന്നുകൊല്ലം കഴിഞ്ഞ് ചീഞ്ഞുനാറിയ അഴിമതി ആരോപണങ്ങളുടെ ചെളിക്കുണ്ടിൽനിന്ന് ഹൈദരബാദിലെ ചവററുവീപ്പയിലേക്ക് റാംലാലിന് പ്രൊമോഷൻ കിട്ടിയപ്പോഴേ അധികമാരും ഓർത്തില്ല, അതൊരു പൂക്കോട്ടയുള്ള ഏറായിരുന്നുവെന്ന്. രാമറാവുവിനെപ്പോലുള്ള ഒരു സിനിമാക്കാരൻ ആന്ധ്രഭരിക്കാൻ വരുമ്പോൾ, റാംലാലിനെപ്പോലുള്ള ഒരു തല്ലിപ്പൊളിപ്പൻ വേണം. അവിടെ സമയം വരുമ്പോൾ ഭരണഘടന കീറിപ്പറത്താൻ എന്ന ദീർഘദർശനം ചെയ്ത പ്രിയദർശിനി രാഷ്ട്രീയം! ജ്യോതിബാസുവിനെ തള്ളിയിടാൻ പാങ്ങൊപ്പിച്ച എം. പി. ശർമ എന്ന വിദ്വാൻ റാംലാലിനെക്കണ്ടു പഠിക്കണം. ശർമ അവർകൾ ഗവർണർ തൊപ്പി ഊരിയെറിഞ്ഞ് എം. പി. ആവാൻ ബീഹാർ രാഷ്ട്രീയത്തിലേക്ക് ഇറങ്ങിക്കുതിയിരിക്കയാണല്ലോ. നോക്കിക്കൊള്ളൂ, റാംലാൽ ഇനി ഉയരാൻ പോകുന്ന ഉയർച്ച. രാമറാവു മന്ത്രിസഭയുടെ ഭരണത്തുള്ളിപ്പോരയിൽ നിന്നും ഓരോരുത്തരും വീതം ഉയർന്ന പൊങ്ങുന്നതു കണ്ടുപേടിച്ച ഇന്ദിരാഗാന്ധി റാംലാലിന്റെ ഗവർണർ കസേര പൊലിയിപ്പിച്ചു. പകരം കനകം പൂശിയ മറ്റൊരു കസേര റാംലാലിനെ കാത്ത് ഡൽഹിയിലെ സൗത്ത് ബ്ലോക്കിൽ കഴിയുന്നുണ്ട്.

റാംലാൽ ഹൈദരബാദിലനുഷ്ഠിച്ച രാജി എന്ന ഉടന്തടിച്ചാട്ടം ''ഗവർണർ എന്ന പദത്തിന്റെ അന്തസ്സ് കാത്തുസൂക്ഷിക്കാൻ'' ആണത്രെ. പണ്ടുകാലത്ത് ഗവർണർ പദമൊക്കെ മാന്യതയും ആത്മാഭിമാനവും ജനാധിപത്യവിശ്വാസവും പൊതുസേവനപാരമ്പര്യവുമുള്ള പ്രഗല്ഭർക്കുമാത്രം നല്ലപ്പെട്ടതായിരുന്നു. യോഗ്യന്മാരുടെ ആ തലമുറയ്ക്കു പിന്നാലെ, റാംലാലിനെപ്പോലുള്ള ചട്ടുകങ്ങളുടെ വരവുണ്ടായതോടെയാണ് രാജ്ഭവനുകൾ പ്രദേശ് കോൺഗ്രസ് കമ്മിററികളുടെ ബ്രാഞ്ചുകളായത്. 'ഗവർണർ' എന്നാൽ കേന്ദ്ര ആഭ്യന്തരം വകുപ്പിന്റെ ഒരു റബ്ബർസ്റ്റാമ്പ് മാത്രമാണ്. അർത്ഥവത്തായ ഒരു മുദ്രയും ഈ സ്റ്റാമ്പിനു പതിപ്പിക്കേണ്ടതായില്ല. പക്ഷേ ശ്രീനഗറിൽ ജഗ്മോഹനും ഹൈദരബാദിൽ റാംലാലും ഗവർണർ പദമെന്നാൽ ഇന്ദിരയുടെ കൈപ്പത്തിയാണെന്ന് തെളിയിച്ചു.

ആഗസ്റ്റ് 16-ാം തീയതി രാമറാവുവിന്റെ തല ഹൈദരബാദിലെ രാജ്ഭവൻ അങ്കണത്തിൽ കിടന്നുരുണ്ടതിന് താൻ ഒരുതരത്തിലും കക്ഷിയല്ലെന്ന് അഞ്ചുദിവസത്തെ മൗനത്തിനുശേഷം ഇന്ത്യൻ പാർലമെന്റിൽ ഇന്ദിരാഗാന്ധി പ്രഖ്യാപിക്കുമ്പോൾ, അവർ തന്റെ രാഷ്ട്രീയ സ്വപ്നങ്ങൾക്കെതിരെ ഒരു മറപിടിക്കുകയായിരുന്നു. ''ഗവർണർ റാംലാൽ ഒന്നുമെന്നോട് ചോദിച്ചില്ല; അയാളുടെ ചെയ്തികളിൽ എനിക്ക് കക്ഷിക്ക് പങ്കേയില്ല'' എന്ന് പറഞ്ഞുകൊണ്ട് ഇന്ദിരാഗാന്ധി വിശുദ്ധവസ്ത്രം അണിയുകയായിരുന്നു. റാംലാൽ ചോദിച്ചില്ലായിരിക്കാം. എന്നാൽ വെങ്കട്ടസുബ്ബയ്യ എന്ന ആഭ്യന്തര വകുപ്പു സഹമന്ത്രി സമ്മതി ചോദിച്ചില്ലേ? ജി. കെ. മൂപ്പനാർ എന്ന എ. ഐ. സി.—സി. ഐ. കാര്യദർശി







അനുമതി ചോദിച്ചില്ലേ? സഫ്ദർജംഗ് റോഡിൽ നിന്നല്ലെങ്കിൽ, അക്ബർ റോഡിൽ നിന്നെങ്കിലും ഒരനുമതി കിട്ടാതെയാണ് ഹൈദരബാദിലെ ചവിട്ടുനാടകം നടത്തിയതെന്ന് കേന്ദ്ര ആഭ്യന്തരവകുപ്പു മന്ത്രിയും ആന്ധ്രക്കാരനുമായ പി. വി. നരസിംഹറാവു പറയട്ടെ. റാംലാലിൻെറ ഗവർണർ കസേര ബലിയർപ്പിച്ച ഇന്ദിരാഗാന്ധി, ജി. കെ. മൂപ്പനാരെയും വെങ്കടസുബ്ബയ്യയെയും ചെവിയിൽ തൂക്കി തെക്കോട്ടെറിയാൻകൂടി തയ്യാറായിരുന്നെങ്കിൽ അവരുടെ പുതിയ ജനാധിപത്യ ആണയിടലിന് സെയിൽ സിംഗ് എന്ന രാഷ്ട്രപതി എങ്കിലും വിലകല്പിക്കുമായിരുന്നു.

''രാമറാവുവിന് ഭൂരിപക്ഷം നഷ്ടമായതായി എനിക്ക് ബോദ്ധ്യപ്പെട്ടതിനാലാണ് ഞാൻ ഭാസ്കരറാവുവിനെ മുഖ്യമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്യിച്ചതു'' എന്നിപ്പോഴും തലയിൽ കൈവച്ച് മുറവിളിക്കുന്ന റാംലാലിന് ആത്മാഭിമാനം എന്നൊന്നുണ്ടെങ്കിൽ അദ്ദേഹം പറയട്ടെ ഭാസ്കരറാവുവിന് ഭൂരിപക്ഷം ഉള്ളതായി തനിക്ക് ബോദ്ധ്യപ്പെട്ടതെങ്ങനെയെന്ന്. ആന്ധ്രാമുഖ്യമന്ത്രിയുടെ കസേരയിൽ, നിലത്തൊട്ടിയിൽ വീണകുറുക്കനെപ്പോലെ കയറി പതുങ്ങിയിരിക്കുന്ന ഭാസ്കരറാവുവിന് പറയാമോ ആഗസ്റ്റ് 16-ാം തീയതി താൻ രാജ്ഭവനിൽച്ചെന്ന് ഭൂരിപക്ഷം കാണിച്ചതെങ്ങനെയെന്ന്? നൂററി അറുപതിലേറെ എം. എൽ എ. മാരുമായി ആ പാവം എൻ. ടി. രാമറാവു രാജ്ഭവൻെറ തിണ്ണനിരങ്ങി; വണ്ടിയിലും വള്ളത്തിലും കയറി ഡെൽഹിയിലെ തെരുവുകളിലുണ്ട്; തെലുങ്കരുടെ ആത്മാഭിമാനവും ചുമന്ന് അദ്ദേഹമിതാ ഇപ്പോഴും ആന്ധ്രയിലെ കരിമണ്ണിലൂടെ മററൊരു യുദ്ധം നയിക്കുന്നു. ഭാസ്കരറാവുവിനിറങ്ങാമോ പുറത്തേക്ക്?

ഈ പറയുന്നത് ആരുടേയും വക്കാലത്തല്ല. ആന്ധ്രയിലെ കളി ഡെൽഹിയുടെ കളിയാണെന്ന സത്യത്തിലേക്ക് വിരൽ ചൂണ്ടിയതാണ്. ആന്ധ്രയിലേയും അതിനുമുമ്പു നടത്തിയ കാശ്മീരിലേയും കളിയുടെ സ്ക്രിപ്ററ് ഇന്ദിരാഗാന്ധി തയ്യാറാക്കിയതു് ഏതാനും വർഷംമുമ്പ് തമിഴ്നാട്ടിലെ മണ്ണിൽനിന്ന് അവർ പഠിച്ച പുതിയൊരു പാഠം വച്ചുകൊണ്ടാണ്.

പറയാം. ഇന്ദിരാഗാന്ധിയെപ്പോലെ അവരുടെ പിതാവ് ജവഹർലാൽ നെഹ്റുവിനുമുണ്ടായിരുന്നു ഒരു ഭയം. സംസ്ഥാനങ്ങളിൽ ശക്തരായ നേതാക്കൾ ഉണ്ടായിക്കാണുമ്പോഴുള്ള ഭയം. അതിനാൽ അത്തരം നേതാക്കളെ റാഞ്ചി, ഡെൽഹിയിൽ കൊണ്ടുചെന്ന് കേന്ദ്ര നേതാക്കളായി വാഴിച്ച് അവരെ നശിപ്പിക്കുകയായിരുന്നു നെഹ്റു ചെയ്തതു്. ഇന്ദിരാഗാന്ധിയും കുറെക്കാലം ഇതു ചെയ്തു. അപ്പോഴാണ് തമിഴ് നാട്ടിൽ പുതിയൊരു ദേശീയത രൂപംകൊണ്ടു കഴിഞ്ഞകാര്യം അവർ കണ്ടറിഞ്ഞതു്. തമിഴ് ദേശീയതയുടെ ഈ ഉദയം അപകടകരമാവുമെന്ന് നെഹ്റു വേണ്ടവിധമറിഞ്ഞില്ല; നെഹ്റുവിൻെറ മകളറിഞ്ഞു.

അനേകം ദേശീയതകളുടെ സമാഹാരമായ രാഷ്ട്രമാണ് ഇന്ത്യ. ഇന്ത്യൻ രാഷ്ട്രത്തിൻെറ പൊരുൾ യഥാർത്ഥത്തിൽ ജാതീയതയോ വർഗ്ഗീയതയോ മാത്രമല്ല, വിവിധ ദേശീയതകളുടേതു കൂടിയാണ്. ഗോതമ്പും പരിപ്പും ഭക്ഷിച്ച്, ഗ്രീക്കുകാരൻെറ ഉയരവുമായി നടക്കുന്ന പഞ്ചാബിയും, സാമ്പാറും ചോറുംതിന്ന് കാപ്പിരിയെപ്പോലെ നടക്കുന്ന തമിഴനും, മുളകരച്ചുരുട്ടിത്തിന്ന് ധൈര്യം ആർജ്ജിച്ച് പുകയിലപോലെ ചലിക്കുന്ന തെലുങ്കനും, സ്കാൻഡിനേവിയൻ കൃശത്വവും തുർക്കിത്തൊപ്പിയുമായി നടക്കുന്ന കാശ്മീരിയും, ഓരോ ദേശീയതയുടെയും ഓരോ രാഷ്ട്രവാദത്തിൻെറയും വികാരങ്ങൾ സൂക്ഷിക്കുന്നവരാണ്. ഈ വികാരങ്ങളുടെ രാഷ്ട്രീയലാവാപ്രവാഹം ഡെൽഹി സിംഹാസനത്തെ വിറകൊള്ളിക്കുമെന്നും, തൻെറ സർവ്വാധിപത്യ രാഷ്ട്രീയ സ്വപ്നം മൺകലം നിലത്തുവീണാലെന്നപോലെ തവിടുപൊടിയായിപ്പോകുമെന്നും, തമിഴകത്തിൻെറ രാഷ്ട്രീയ പരീക്ഷണശാലകൾക്കകത്തുവച്ച് ഇന്ദിരാഗാന്ധി ഒരു ഞെട്ടലോടെ മനസ്സിലാക്കി. തൻെറ ജീവിതകാലത്തിനി തമിഴകം പഴയതുപോലെ കോൺഗ്രസ് കൈപ്പത്തിയിൽ അമർത്തിവയ്ക്കാനാവുകയില്ലെന്ന് അവരറിഞ്ഞു. ആദ്യം എം. കരുണാനിധിയുടെ ഭരണകൂടത്തെ തട്ടിയിട്ടപ്പോഴും, 80-ൽ എം. ജി. രാമചന്ദ്രൻെറ ഭരണകൂടത്തെ തട്ടിയിട്ടപ്പോഴും ഇന്ദിരാഗാന്ധി ചെയ്തതു് തമിഴ് ദേശീയതയുടെ തായ്വേരിൽ വെട്ടുകയായിരുന്നു. ഫലിച്ചില്ല. അതിനു പിന്നാലെ എന്നവണ്ണമാണ് വെള്ളിത്തിരയുടെ പകിട്ടിലൂടെ തെലുങ്കു ദേശീയതയുടെ രഥമുരുട്ടി എൻ. ടി. രാമറാവു കടന്നു വന്നതു്. രാമറാവുകടന്നുവന്ന ഘട്ടത്തിലെ ആന്ധ്രയാകട്ടെ അധികാരമെന്ന അപ്പക്കഷണത്തിനുവേണ്ടി കടിപിടി കൂടുന്ന കുറേ കോൺഗ്രസ്കുരങ്ങൻമാരുടെ വിഹാരഭൂമിയുമായിരുന്നു. ജനങ്ങൾ കോൺഗ്രസ്സിനപ്പുറത്ത് ഒരു ജനകീയ രാഷ്ട്രീയപാർട്ടിക്കുവേണ്ടി ദാഹംകൊണ്ടുകഴിഞ്ഞിരുന്ന ആ നാളുകളിൽ രാമറാവുവിന് ആ മണ്ണ് ഒരുങ്ങിക്കൊടുക്കുകയായിരുന്നു. രാമറാവു ഒരു ജനാഭിലാഷത്തിൻെറ നിറവേറലായിരുന്നു. തമിഴ്മണ്ണിലെ അണ്ണാദുരൈ, മറെറാരുമട്ടിൽ ആന്ധ്രാമണ്ണിൽ ഉഴവുചാലുകൾകീറി. അങ്ങനെ ആന്ധ്രാദേശീയതയ്ക്കും നാവു ലഭിച്ചു. അന്ന് ആന്ധ്രയെക്കുറിച്ചോർക്കുന്ന എല്ലാ രാവുകളും ഇന്ദിരാഗാന്ധിക്ക് നിദ്രാവിഹീനങ്ങളായിരുന്നിരിക്കണം. അന്നേ അവർ ഓങ്ങിവച്ചിരുന്നു, ഒരു വാൾ. ആ വാളാണ് റാംലാലിൻെറ കൈയിലെ ഭാസ്കരറാവുവായി വന്നുവീണതു്. റാംലാൽ വെറുമൊരു വാളേന്തിമാത്രം. ''എന്നോടൊന്നും ചോദിച്ചില്ല'' 'പോലും! ''ഞാനൊന്നും അറിഞ്ഞില്ല'' പോലും! എത്ര ടൺ ഉപ്പുകൂടി വേണം മിസസ് ഗാന്ധി, താങ്കളുടെ ഈ ആണയിടൽ ഞങ്ങൾ സ്വീകരിക്കാൻ?

ഇന്ത്യയുടെ വിഭിന്ന ദേശീയതകളെ ജനാധിപത്യ രാഷ്ട്രീയത്തിലൂടെ ഒരുമിപ്പിക്കാൻ, അസാധാരണമായ നേതൃത്വശേഷിയും, ഉദ്ഗ്രഥന വൈഭവവും ഭരണപാടവവും സാംസ്കാരിക ശുദ്ധിയും ഇതിനൊക്കെച്ചേർന്ന ബുദ്ധിയും വേണം. തണ്ടപോരാ. കണ്ണീരുപോരാ. എറാൻമൂളികൾ പോരാ. അധികാരക്കൊതി മാത്രം പോരാ. രണ്ടാം ലോകമഹായുദ്ധം വരുത്തിവച്ചവർക്കുപോലുമുണ്ടായിരുന്നില്ലേ ചില ഗുണവിശേഷങ്ങൾ?

ഇന്ദിരാഗാന്ധി വലിയ ആളാണ്. ലോകത്തെ ചേരിചേരാ പ്രസ്ഥാനമെന്ന പുറമ്പോക്കുശക്തിയുടെ ആകാശ...ണ്. പക്ഷേ, ഇന്ത്യൻ യാഥാർത്ഥ്യങ്ങ... ഗുണപരിശോധനശാലകളിൽ അവരുടെ നേതൃ പാതിവ്രത്യം പരിഹസിക്കപ്പെടുന്ന എന്നതു് പഞ്ചാബ് കാണിച്ചുകൊടുത്തു. ഇന്നിപ്പോഴും ആന്ധ്രയും. സിനിമയിലെ ശ്രീകൃഷ്ണനും ശ്രീരാമനുമല്ല ഇന്ന് എൻ. ടി. രാമറാവു ആന്ധ്രയുടെ മനസ്സിൽ. ആന്ധ്രാ മക്കളുടെ ആത്മീയ ദർശനങ്ങൾപോലും അവർ രാമറാവുവിൻെറ കൈയിൽ ഏല്പിച്ചുകൊടുത്തിരിക്കുന്നു—കോൺഗ്രസ്സിൻേറതല്ലാത്ത ഒരു ദേശീയ പാരമ്പര്യത്തിനും ജനകീയ ഭരണത്തിനും വേണ്ടി. അങ്ങനെയുള്ള രാമറാവുവിനെ ഒരു റാംലാലിനെക്കൊണ്ടോ ഒരു ഭാസ്കരറാവുവിനെക്കൊണ്ടോ അമർച്ചചെയ്യാമെന്നു കരുതിക്കളഞ്ഞതു് ഇന്ദിരാഗാന്ധിയുടെ രാഷ്ട്രീയ ജീവിതത്തിലെ വലിയ അബദ്ധങ്ങളിൽ ഒന്നാണ്. ആന്ധ്രഭരിച്ചുകൊണ്ടിരുന്ന ഒരു രാഷ്ട്രീയ പാർട്ടിയെ തകിടം മറിച്ചു എന്നു മാത്രമല്ല ഇതിൻെറ അർത്ഥം. ആന്ധ്രയുടെ ആത്മാവുമായി അരങ്ങേറിയ ദേശീയതത്വത്തിൻെറ കഴുത്തു ഞെരിച്ചു എന്നുകൂടിയാണ്. ബംഗാളും കൂട്ടുകയും കലഹിക്കുകയുമൊക്കെച്ചെയ്യുമെങ്കിലും ഇന്ത്യ എന്ന വികാരം ശരിക്കുമുൾക്കൊള്ളുന്ന ഇന്ത്യൻ ദേശീയതകളുടെ നിഷ്കളങ്കതയെ തെററിദ്ധരിച്ച് ഇന്ദിരാഗാന്ധി കാണിച്ച ഈ അബദ്ധം, അനേകം രാഷ്ട്രീയ വിപത്തുകൾക്ക് വിത്തുവിതയ്ക്കലാണ്. ഈ അത്യാഹിതങ്ങളിൽനിന്ന് ഇന്ത്യയെ രക്ഷിക്കാൻ ആജ്ഞാനുവർത്തികളായി മാത്രം നടക്കുന്ന, മാനസിക ശിശുക്കളായ ഇന്നത്തെ നേതാക്കൾക്ക് കഴിയുകയില്ല.

വൈദ്യരത്നം പി. എസ്. വാരിയരുടെ

## ആര്യവൈദ്യശാല, കോട്ടയ്ക്കൽ

ഋഷിപ്രോക്തവും, അനാദിയുമായ ആയുർവ്വേദ സിദ്ധാന്തങ്ങളെ കാലോചിതമായ പരിഷ്കാരങ്ങൾ വരുത്തി ലോകശ്രദ്ധയെ ആകർഷിച്ചു.




ഇവിടെ
* ഫലപ്രദമായ നാനാതരം ഔഷധങ്ങൾ നിർമ്മിക്കുന്നു.
* നവീന സൌകര്യങ്ങളോടുകൂടിയ ഇവിടുത്തെ നർസിങ്ങ്ഹോമിൽ വസ്തി, നസ്യം മുതലായ പഞ്ചകർമ്മങ്ങളും, ധാര, പിഴിച്ചിൽ, നവരക്കിഴി മുതലായ മററു സ്നേഹ സ്വേദ കർമ്മങ്ങളും നിർവ്വഹിച്ചുകൊടുക്കുന്നു.
* അവശർക്ക് ആശ്വാസകേന്ദ്രമായ ധർമ്മാസ്പത്രി നടത്തുന്നു.
* ആയുർവ്വേദകോളേജിൻെറ നടത്തിപ്പിനു ആവശ്യമായ ധനസഹായം നല്കി ആയുർവ്വേദ വിദ്യാഭ്യാസത്തിനു് പ്രചോദനം നൽകുന്നു.

സ്ഥാപിതം
1902

അഡ്രസ്സ്:

**ആര്യവൈദ്യശാല, കോട്ടയ്ക്കൽ**

ഹെഡ്ഓഫീസ് ഫോൺ : 16 (PMBX) പിൻകോഡ് 676 503

ബ്രാഞ്ചുകൾ:-

കോഴിക്കോട്, പാലക്കാട്, തിരൂർ, ഈറോഡ്, എറണാകുളം, തിരുവനന്തപുരം, മദിരാശി, കണ്ണൂർ, കോയമ്പത്തൂർ, ആലുവ, ന്യൂഡെൽഹി-49
കൂടാതെ 250-ൽപരം അംഗീകൃത ഏജൻസികളും.

---

*For Dilecious Food & Comfortable Stay*

**HOTEL PRESIDENT**
TANGASSERY ROAD,
QUILON - 691 013.

To Night and Every Night
## FLOOR DANCE
**8 P. M. and 10 P. M.**

Every Sunday
## DINNER MUSIC
**at 6-30 P. M. to 7-30 P. M.**

Phone : **4323**






**Best compliments from**

## N. RAJENDRAN
## KAVERY ENTERPRISES
## Kadappakada
## QUILON-8

## പൂജാകർമ്മം മുഖേന അത്ഭുതഫലം

ചാത്തൻബാധ ഒഴിയുവാനും ചാത്തൻസേവക്കും പ്രസിദ്ധമായ ഈ അമ്പലത്തിൽ

**വിവാഹം, തൊഴിൽ, വ്യവഹാരം, വ്യവസായം, ശത്രുവിൽ ജയം**



എന്നിങ്ങനെ അസാദ്ധ്യമെന്നു് വിചാരിക്കുന്ന പല കാര്യസാദ്ധ്യതകൾക്കും അത്ഭുതഫലം അനുഭവമായിക്കൊണ്ടിരിക്കുന്നു. നേരിട്ടും അല്ലാതെയും അഭയംതേടുന്ന ഏതൊരു ഭക്തനും അനുഗ്രഹാശിസ്സുകൾ അനുഭവമാണ്. ആരാധനയിൽ വിശ്വസിക്കുന്ന ആർക്കും ജാതിമതഭേദം കൂടാതെ സമീപിക്കാം. നേരിട്ടുവരുന്നവർ തൃശ്ശൂർ വന്നശേഷം ''കൊടുങ്ങല്ലൂർ-ഇരിഞ്ഞാലക്കുട'' ബസ്സിൽ കയറി ''കരുവന്നൂർ രാജാ കമ്പനി'' മുൻവശം ഇറങ്ങിയശേഷം രണ്ടു കിലോ മീററർ വന്നാൽ 'എട്ടുമന' എത്താം. അവിടെ നിന്നും അര കിലോമീററർ വടക്കോട്ടുള്ള പഞ്ചായത്തു വഴിയിൽകൂടി വന്നാൽ അമ്പലവും മതിൽക്കെട്ടും കാണാം. അനേക തലമുറകളിലൂടെ കർമ്മസിദ്ധി ലഭിച്ച ശ്രീ. കെ. വി. പത്മനാഭനാണ് ഇപ്പോഴത്തെ മഠാധിപതി. നേരിട്ടുവരുവാൻ സാധിക്കാത്തവർ സ്റ്റാമ്പുസഹിതം എഴുതിയാൽ നിർദ്ദേശങ്ങൾ ലഭിക്കുന്നതാണ്.

**മഠാധിപതി കെ. വി. പത്മനാഭൻ**

എസ്. സി. എസ്. മഠം, എട്ടുമന, പി. ഒ. കരുവന്നൂർ-680 711 (Via) തൃശ്ശൂർ.

**ശ്രീ ഗുരുവായൂരപ്പൻെറ സന്നിധിയിലെത്തുന്ന ഭക്തജനങ്ങൾക്ക് ഒരു വിശ്രമകേന്ദ്രം**



## അരുണോദയം ടൂറിസ്റ്റ് ഹോം : ഗുരുവായൂർ